കൊണ്ടിന്നു യെശുക്രിസ്തൻ ദെവസത്യത്തിൻ നിമിത്തം പ-
രിഛെദനെക്കു ശുശ്രൂഷക്കാരനായി എന്നും— ജാതികൾ ദൈ ൯
വത്തെ കനിവിൻ നിമിത്തം മഹത്വീകരിപ്പൂ എന്നും ഉള്ളത
ത്രെ— (സങ്കി. ൧൮, ൪൯) ആകയാൽ ഞാൻ ജാതികളിൽ നി ൧൦
ന്നെ വാഴ്ത്തി നിൻ നാമത്തിന്നു സ്തുതി പാടും എന്നു എഴുതിയ
പ്രകാരം തന്നെ— പിന്നെ (മൊ. ൩൨, ൪൩) ജാതികളെ ൧൧
അവന്റെ ജനത്തോടു കൂടി ആനന്ദിപ്പിൻ എന്നും (സ
ങ്കീ. ൧൧൭, ൧) എല്ലാ ജാതികളും കർത്താവെ സ്തുതിപ്പി
ൻ എല്ലാ വംശങ്ങളും അവനെ പുകഴുവിൻ എന്നും ഉണ്ടു—
—ജാതികളെ ഭരിപ്പാൻ എഴുനീല്ക്കുന്ന ഇശായിവെർ ൧൨
ഉണ്ടാം അവനെ ജാതികൾ ആശ്രയിച്ചുകൊള്ളും എന്നു യശായായും
(൧൧, ൧൦) പറയുന്നു— എന്നാൽ ആശയുടെ ദൈവം വിശ്വ ൧൩
സിക്കുന്നതിൽ തന്നെ നിങ്ങൾ പരിശുദ്ധാത്മാവിൻ ശക്തിയാലും
ആശയിൽ വഴിയുമാറു സകല സന്തൊഷവും സമാധാനവും
കൊണ്ടും നിങ്ങളെ നിറെക്കുക.

പിന്നെ എന്റെ സഹോദരന്മാരെ നിങ്ങൾ തന്നെയും സ ൧൪
ല്ഗുണ സമ്പൂൎണ്ണരും സകല ജ്ഞാനം നിറഞ്ഞവരും തങ്ങളിൽ ത
ന്നെ ബുദ്ധി പറവാൻ പ്രാപ്തരും ആകുന്നു എന്നു ഞാനും നിങ്ങ
ളെ ചൊല്ലി തേറിയിരിക്കുന്നു— എന്നിട്ടും സഹോദരന്മാരെ ദൈ ൧൫
വം എനിക്കു നല്കിയ കൃപ നിമിത്തം നിങ്ങളെ ഞാനും ഓൎപ്പി
പ്പിക്കുന്നവനായി പലതിൽ അധികം ധൈൎയ്യമായി എഴുതി
യെഴുതി— ജാതികൾ ആകുന്ന വഴിപാടു പരിശുദ്ധാത്മാവിനാ ൧൬
ൽ ശുദ്ധീകരിക്കപ്പെട്ടു സുഗ്രാഹ്യമായി ചമയെണ്ടതിന്നു
ഞാൻ ദൈവത്തിൻ സുവിശെഷത്തെ പുരോഹിതനായി ന
ടത്തി കൊണ്ടു ജാതികളിൽ യെശുക്രിസ്തന്റെ ശുശ്രൂഷക്കാരനാ
യിരിപ്പാൻ തക്കവണ്ണം എല്ലാം എനിക്കു കൃപ ലഭിച്ചു— ആകു ൧൭

കയാൽ എനിക്കു ദൈവകാൎയ്യത്തിൽ ക്രിസ്തുയെശുവിങ്കൽ പ്ര
൧൮ ശംസയുണ്ടു— ക്രിസ്തൻ എന്നെ കൊണ്ടല്ലാതെ ജാതികളുടെ അ
നുസരണത്തിന്നു വെണ്ടി വചനത്താലും ക്രിയയാലും അടയാള
ങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തി കൊണ്ടു ദിവ്യാത്മാ
വിൻ ശക്തിയിൽ തന്നെ പ്രവൃത്തിച്ചവ അല്ലാതെ ഞാൻ ഒ
൧൯ ചൊല്ലുവാൻ തുനികയില്ല— അതിനാൽ ഞാൻ യെറു
ശലെമിലും ചുഴലവും ഇല്ലുറിക്കവരെയും ക്രിസ്തന്റെ സു
൨൦ വിശെഷത്തെ തികച്ചിരിക്കുന്നു— ഇതിൽ ഞാ
ൻ അന്യന്റെ അടിസ്ഥാനത്തിന്മെൽ പണിയായ്വാൻ തക്ക
൨൧ തിന്നു ക്രിസ്തന്റെ പെർ കെൾക്കായുണ്ടടത്തിലല്ല— സു
ശ.ദിവസിച്ചു അവനെ കൊണ്ടു അറിയിക്കപ്പെടാത്തവൎക്കാ
ണം കെൾക്കാത്തവർ ബൊധിക്കും എന്ന എഴുതിയ പ്രകാര
൨൨ മത്രെ സുവിശെഷിപ്പാൻ അഭിമാനിച്ചിരിക്കുന്നു— അതു
കൊണ്ടത്രെ ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതിന്നു പല
൨൩ പ്പൊഴും മുടക്കം വന്നു— ഇപ്പൊഴൊ എനിക്കു ഈ ദിക്കുകളി
ൽ ഇനി സ്ഥലം ശെഷിക്കായ്കയാൽ അങ്ങു ചെല്ലുവാൻ പല ആ
൨൪ ണ്ടുകൾ തുടങ്ങി വാഞ്ഛ ഉണ്ടു— ഞാൻ സ്പാന്യയിലെക്കു യാത്ര
യാകുമ്പൊഴെക്കു നിങ്ങളുടെ ഇടയിൽ വരും- ഞാനല്ലൊ കടക്കു
ന്നവഴിയിൽ നിങ്ങളെ ദൎശിപ്പാനും മുമ്പെ തന്നെ നിങ്ങളി
ൽ നിന്നു എകദെശം തൃപ്തി വന്നശെഷം നിങ്ങളാൽ യാത്ര
൨൫ അയക്കപ്പെട്ടുവാനും ആശയുണ്ടു— ഇപ്പൊഴൊ തന്നെയൊ
ഞാൻ യറുശലെമിലെക്കു ശുദ്ധന്മാൎക്കു ശുശ്രൂഷ ചെയ്‌വാൻ
൨൬ യാത്രപുറപ്പെടുന്നു— എങ്ങിനെ എന്നാൽ യറുശലെമിലെ
ശുദ്ധരിൽ ദരിദ്രരായവൎക്കായിട്ടു കൂട്ടായ്മ കാട്ടുവാൻ മ
൨൭ ക്കദൊന്യക്കും അഖായക്കും പ്രസാദിച്ചു— പ്രസാദം തന്നെ
സത്യം അവൎക്കു കടം ഏറ്റിരിക്കുന്നതും ഉണ്ടു- ജാതികളെല്ലാ

അവരുടെ ആത്മികവസ്തുക്കളിൽ ജാതികൾ ഓഹരിക്കാരായെങ്കിൽ ല-
ൌകികങ്ങളിൽ അവരെ സെവിപ്പാനും കടംപെട്ടിരിക്കുന്നു— ആ ൨൮
യതിനെ ഞാൻ സമാപിച്ചു അവൎക്ക ഈ ഫലത്തെ ഏല്പിച്ചു
മുദ്രയിട്ടശെഷം നിങ്ങളിൽ കൂടി സ്പാന്യയിലെക്ക ചെല്ലും— ൨൯ നി
ങ്ങളിൽ വന്നാലൊ ക്രിസ്തുസുവിശെഷത്തിന്റെ അനുഗ്രഹ
ത്തിന്റെ നിറവൊടെ വരും എന്ന ഞാൻ അറിഞ്ഞിരിക്കുന്നു— എന്നാ ൩൦
ൽ സഹൊദരന്മാരെ നമ്മുടെ കൎത്താവായ യെശുക്രിസ്തുനിമിത്ത
വും ആത്മാവിൻ സ്നെഹത്തെകൊണ്ടും ഒപ്പിച്ചു നിങ്ങളെ പ്ര
ബൊധിപ്പിക്കുന്നിത— യഹൂദയിലെ അവിശ്വാസികളിൽ നി ൩൧
ന്ന ഞാൻ രക്ഷിക്കപ്പെടെണം എന്നും യെറുശലെമിന്നാ
യുള്ള എന്റെ ശുശ്രൂഷ വിശുദ്ധന്മാൎക്ക സുഗ്രാഹ്യമാകെണം
എന്നും— ഇതിനെ ഞാൻ ദൈവെഷ്ടത്താൽ സന്തൊഷത്തൊ ൩൨
ടെ അങ്ങു വന്ന നിങ്ങളൊടു കൂട മനം തണുക്കെണ്ടതിന്ന
നിങ്ങൾ എനിക്കവെണ്ടി ദൈവത്തൊടു പ്രാൎത്ഥനകളിൽ
കൂടെ പൊരാടെണം എന്നത്രെ— സമാധാനത്തിന്റെ ൩൩
ദൈവം നിങ്ങളെല്ലാവരൊടും കൂടെ ഇരിക്കുമാറാക.

## ൧൬ അദ്ധ്യായം

ഫീബയും മറ്റും വന്ദനവാക്കുകളും— പ്രെമഭെദിപ്പിക്കുന്നവരെ സൂ
ക്ഷിക്കെണം— മറ്റ അന്യരുടെ വന്ദനങ്ങൾ സ്തുതി സമാപ്തി.

നമ്മുടെ സഹൊദരിയും കെങ്ക്രയസഭയിലെ ശുശ്രൂഷക്കാരി ൧
യും ആയുള്ള ഫെബാ എന്നവളെ— നിങ്ങൾ വിശുദ്ധന്മാൎക്കയൊഗ്യമാം ൨
വണ്ണം കൎത്താവിൽ കൈക്കൊണ്ടു അവളു നിങ്ങളെക്കൊണ്ടു
ആവശ്യം തൊന്നുന്ന യാതൊരു കാൎയ്യത്തിലും സഹായിച്ചും
വരെണ്ടതിന്ന ഞാൻ നിങ്ങളിൽ ഭരമെല്പിക്കുന്നു— അവളും
പലൎക്കും വിശെഷാൽ എനിക്കും സഹായമായ്ക്കുന്നു സത്യം—

൩ — ക്രിസ്തുയെശുവിൽ എന്റെ സഹകാരികളാകുന്ന പ്രിസ്കാ
൪ യെയും അകിലാവെയും വന്ദിപ്പിൻ — ആയവർ എന്റെ പ്രാ
ണനുവെണ്ടി തങ്ങളുടെ കഴുത്തിനെ നീട്ടിവെച്ചു - അവൎക്കു
തഞ്ഞാത ചൊല്ലുന്നതു ഞാൻ മാത്രമല്ല ജാതികളുടെ സകലസ
ഭകളും കൂടെ തന്നെ - അവരെ വീട്ടിലെ സഭയെയും വന്ദി
൫ പ്പിൻ — ആസ്യത്തിൽ നിന്നു ക്രിസ്തുനു ആദ്യപ്രസിദ്ധവാക്കിം എ
൬ നിക്കു പ്രിയമുള്ള എപ്പൈനെതെനെ വന്ദിപ്പിൻ — ഞങ്ങൾക്കാ
൭ വളരെ അദ്ധ്വാനിച്ചുള്ള മറിയമെ വന്ദിപ്പിൻ — എന്റെ ചാൎച്ച
ക്കാരും സഹബദ്ധരുമായ അന്ത്രൊനിക്കനെയും യുനിയാ
വെയും വന്ദിപ്പിൻ - ആയവർ എന്റെ മുമ്പിലും ക്രിസ്തുവി
ൽ ആയുള്ളവർ അപൊസ്തലരിൽ പെർ കൊണ്ടവർ ആകുന്നു -
൮ കൎത്താവിൽ എനിക്കു പ്രിയമുള്ള അമ്പ്ലിയാതനെ വന്ദിപ്പി
൯ ൻ — ക്രിസ്തുവിൽ ഞങ്ങളുടെ സഹകാരിയായ ഉൎബാനനെയും
൧൦ എൻ പ്രിയനായ സ്താക്കെവെയും വന്ദിപ്പിൻ — ക്രിസ്തുവിൽ കൊ
ള്ളാകുന്നവനായ അപെല്ലാവെ വന്ദിപ്പിൻ — അരിസ്തൊ
൧൧ ബുലന്റെ വീട്ടുകാരിൽ ഉള്ളവരെ വന്ദിപ്പിൻ — എന്റെ
ചാൎച്ചക്കാരനായ ഹെരൊദിയൊനെ വന്ദിപ്പിൻ - നൎക്കിസെ
ന്റെ വീട്ടുകാരിൽ ഉള്ള കൎത്താവിൽ ആയവരെ വന്ദിപ്പിൻ -
൧൨ കൎത്താവിൽ അദ്ധ്വാനിച്ചവരായ ത്രുപൈനയെയും ത്രുപൊ
സയെയും വന്ദിപ്പിൻ — കൎത്താവിൽ വളരെ അദ്ധ്വാനിച്ച
൧൩ പ്രിയ പെൎസിസെയ വന്ദിപ്പിൻ — കൎത്താവിൽ തെരിഞ്ഞെടു
ക്കപ്പെട്ട രൂഫനെയും അവന്റെയും എന്റെയും അമ്മയെ
൧൪ യും വന്ദിപ്പിൻ — അസുങ്ക്രിതൻ - ഫ്ലെഗൊൻ - ഹെൎമ്മാവ് - പ
ത്രൊബാ - ഹെൎമ്മെ - ഇവരെയും കൂടയുള്ള സഹൊദരരെയും
൧൫ വന്ദിപ്പിൻ - ഫിലൊലഗനെയ - യൂലിയായെയും - നെരെയു
വെയും - അവന്റെ സഹൊദരിയെയും - ഒലുമ്പാവെയും - അ

വരൊട്ടുകൂടയുള്ള വിശുദ്ധന്മാരെയും വന്ദിപ്പിൻ — ഹിതമുള്ള ചുംബ ൧൬
നംകൊണ്ട് അന്യൊന്യം വന്ദിപ്പിൻ - ക്രിസ്തന്റെ സഭകളുമെ
ല്ലാം നിങ്ങളെ വന്ദിക്കുന്നു —

എന്നാൽ സഹൊദരന്മാരെ നിങ്ങൾ പഠിച്ച ഉപദെശത്തെ ൧൭
അഴിച്ചവരാത്ത ഛിദ്രങ്ങളെയും ഇടർച്ചകളെയും
ഉണ്ടാക്കുന്നവരെ സൂക്ഷിപ്പാൻ ഞാൻ നിങ്ങളെ പ്രബൊധിപ്പി
ക്കുന്നു — അവരൊട് അകന്നുവാങ്ങുവിൻ — കാരണം അപ്രകാ ൧൮
രമുള്ളവർ നമ്മുടെ കർത്താവായ യെശുക്രിസ്തനെ അല്ലതങ്ങ
ളുടെ വയറെത്രെ സെവിച്ചുകൊണ്ട് മംഗലവാക്കിനാലും സു
ഭാഷണത്തിനാലും സാധുക്കളുടെ ഹൃദയങ്ങളെ ചതിച്ചുകള
യുന്നു — നിങ്ങളുടെ അനുസരണം എല്ലാവർക്കും കെട്ടി ൧൯
രിക്കുന്നു അതുകൊണ്ട് ഞാൻ നിങ്ങൾനിമിത്തം സന്തൊഷി
ക്കുന്നു - എങ്കിലും നന്മെക്ക് നിങ്ങൾ ജ്ഞാനികളും - തിന്മെക്കു
ഭൊഷന്മാരും ആകെണം എന്ന് ഇച്ഛിക്കുന്നു — സമാധാന ൨൦
ത്തിന്റെ ദൈവമൊ വെഗത്തിൽ സാത്താനെ നിങ്ങളുടെ
കാലുകളിൻകീഴെ ചതെച്ചുകളയും — നമ്മുടെ കർത്താവായ യെ
ശുക്രിസ്തന്റെ കരുണ നിങ്ങളൊട്ടുകൂടെ ഇരിക്ക — എന്റെ ൨൧
സഹകാരിയായ തിമൊത്ഥ്യനും എന്റെ ചാർച്ചക്കാരായ
ലൂക്യനും യാസൊനും സൊസിപത്രനും നിങ്ങളെ വന്ദിക്കു
ന്നു — ലെഖനത്തെ എഴുതിയ തെർത്ത്യൻ എന്നുള്ള ഞാൻ നി ൨൨
ങ്ങളെ കർത്താവിൽ വന്ദിക്കുന്നു — എന്നെയും സർവ്വസഭയെയും ആ ൨൩
തിത്ഥ്യം ചെയ്യുന്ന ഗായൻ നിങ്ങളെ വന്ദിക്കുന്നു - നഗരഭ
ണ്ഡാരിയായ എരസ്തനും സഹൊദരനായ ക്വാർത്തനും നി
ങ്ങളെ വന്ദിക്കുന്നു — നമ്മുടെ കർത്താവായ യെശുക്രിസ്തന്റെ ൨൪
കരുണ നിങ്ങൾ എല്ലാവരൊടും കൂടെ ഇരിക്ക - ആമെൻ.

എന്നാൽ യുഗകാലങ്ങളിൽ മിണ്ടാതെ ഇരിക്കുന്ന രഹസ്യം ൨൫

ഇപ്പൊൾ പ്രസിദ്ധിവന്നും നിത്യദൈവത്തിന്റെ യൊഗപ്രകാ
രം വിശ്വാസത്തിൻ അനുസരണത്തെ വരുത്തുവാൻ പ്രവാ
ചകന്മാരുടെ എഴുത്തുകളെക്കൊണ്ട സകല ജാതികളിലും അറി
൨൬ യിക്കപ്പെട്ടും ഇരിക്കുന്ന മർമ്മത്തിൻ വെളിപ്പാടിനാലുള്ള എ
ന്റെ സുവിശെഷത്തിലും യെശുക്രിസ്തന്റെ ഘൊഷണത്തി
൨൭ ലും നിങ്ങളെ സ്ഥിരീകരിപ്പാൻ കഴിയുന്നവനായ എകജ്ഞാനിയാ
യ ദൈവത്തിന്ന യെശുക്രിസ്തുമൂലം യുഗാദികാലങ്ങളിലും തെ
ജസ്സുണ്ടായിരുത്താക- ആമെൻ.

# കൊരിന്തക്കാൎക്കെഴുതിയ

## ഒന്നാം ലെഖനം

### ൧ അദ്ധ്യായം

൧൦. (പൂൎവ്വം) സഭാഭിന്നതകളെ ആക്ഷെപിക്കയിൽ—൧൮.
ജ്ഞാനമായതു ക്രൂശെന്നും ദൈവജ്ഞാനത്തിനു

ഭാവം പൊളിക്കുന്നത്—

ദൈവെഷ്ടത്താൽ യെശുക്രിസ്തന്റെ അപൊസ്തലനാകുവാൻ വിളി ൧
ക്കപ്പെട്ട പൌലുസും സഹൊദരനായ സൊസ്തനാവും—കൊ ൨
രിന്തിലുള്ള ദൈവസഭെക്ക്—ക്രിസ്തുയെശുവിൽ ശുദ്ധീ
കരിക്കപ്പെട്ടവരും ഇങ്ങും അങ്ങും എല്ലാ സ്ഥലത്തും നമ്മുടെ ക
ൎത്താവായ യെശുക്രിസ്തന്റെ നാമത്തെ വിളിച്ചപെക്ഷിക്കുന്ന
സൎവ്വന്മാരൊടും കൂടെ വിളിക്കപ്പെട്ട ശുദ്ധന്മാരും ആയവ
ൎക്കു തന്നെ എഴുതുന്നത്—നമ്മുടെ പിതാവായ ദൈവത്തി ൩
ൽ നിന്നും കൎത്താവായ യെശുക്രിസ്തനിൽ നിന്നും നിങ്ങൾക്കു
കരുണയും സമാധാനവും ഉണ്ടാകുമാറാക—നിങ്ങൾക്കു ക്രി ൪
സ്തുയെശുവിൽ കൊടുക്കപ്പെട്ട ദൈവകരുണ നിമിത്തം
ഞാൻ എന്റെ ദൈവത്തെ നിങ്ങൾക്കു വെണ്ടി എപ്പൊഴും
സ്തൊത്രം ചെയ്യുന്നു—ഏതുവകയിൽ എന്നാൽ നിങ്ങൾ എല്ലാം ൫
കൊണ്ടും വിശെഷാൽ സകല വചനത്തിലും എല്ലാ അറി
വിലും സമ്പന്നരാകിച്ചമഞ്ഞു—ഒരു പ്രകാരത്തിലും കു ൬
റവരാതെ നമ്മുടെ കൎത്താവായ യെശുക്രിസ്തന്റെ വെളിപ്പാ
ടിനെ കാത്തുകൊള്ളുന്നവർ ആകുമാറു നിങ്ങളിൽ ക്രിസ്തന്റെ ൭

൮ കൊണ്ടുള്ള സാക്ഷ്യം ഉറെച്ചുവന്ന പ്രകാരം — ആയ്ത ദൈവാ
നിങ്ങളെ അവസാനം വരെയും ഉറെപ്പിച്ചു നമ്മുടെ കർത്താ
വായ യെശുക്രിസ്തന്റെ നാളിൽ കുറ്റം ഒഴിഞ്ഞവരാക്കും
൯ അവരാകും — അവന്റെ പുത്രനും നമ്മുടെ കർത്താവും ആ
യ യെശുക്രിസ്തന്റെ കൂട്ടായ്മയിലെക്ക നിങ്ങളെ വിളി
ച്ചിരിക്കുന്ന ദൈവം വിശ്വാസ്തൻ തന്നെ —
൧൦ എങ്കിലും സഹോദരന്മാരെ നമ്മുടെ കർത്താവായ യെ
ശുക്രിസ്തന്റെ നാമം മൂലം ഞാൻ നിങ്ങളെ പ്രബോധി
പ്പിക്കുന്നിതു — നിങ്ങൾ എല്ലാവരും ഒന്നു തന്നെ പറകയും
നിങ്ങളിൽ ഭിന്നതകൾ ഭവിക്കാതെയും ഏക മനസ്സിലും
ഏക അഭിപ്രായത്തിലും നിങ്ങൾ യഥാസ്ഥാനപ്പെട്ടുക
൧൧ യും ആക — കാരണം എൻ സഹോദരരെ നിങ്ങളെക്കുറി
ച്ചു ക്ലൊവയുടെ ആളുകൾ നിങ്ങളിൽ പിണക്കങ്ങ
൧൨ ൾ ഉള്ള പ്രകാരം ബോധിപ്പിച്ചു — ആയ്തു എന്തെന്നാൽ നി
ങ്ങളിൽ ഓരൊരുത്തൻ ഞാൻ പൌലിന്നുള്ളവൻ എന്നും
ഞാൻ അപൊല്ലൊന്ന് എന്നും ഞാൻ കെഫാവിന്ന് എ
ന്നും ഞാൻ ക്രിസ്തനുള്ളവൻ എന്നും ചൊല്ലുന്നതു തന്നെ —
൧൩ ക്രിസ്തൻ പകുക്കപ്പെട്ടിരിക്കുന്നുവൊ — പൌലൊ പൌലൻ
നിങ്ങൾക്ക് വെണ്ടി ക്രൂശിൽ തറെക്കപ്പെട്ടൊ അല്ലെങ്കിൽ പൌലി
൧൪ ന്റെ നാമത്തിലെക്ക സ്നാനം ഏറ്റുവൊ — ക്രിസ്പനെയും ഗാ
യനെയും ഒഴികെ ഞാൻ നിങ്ങളിൽ ഒരുവനെയും സ്നാ
നപ്പെടുത്തായ്കയാൽ ഞാൻ ദൈവത്തിന്ന സ്തോത്രം —
൧൫ — എന്നാമത്തിലെക്ക സ്നാനം കഴിച്ച പ്രകാരം ആരും പറ
൧൬ യാതിരിപ്പാൻ തന്നെ — പിന്നെ ഞാൻ സ്തെഫനാ
സിന്റെ കുഡുംബത്തെയും ഞാൻ സ്നാനപ്പെടുത്തി ശെ
ഷം മറ്റൊരുത്തനെ സ്നാനം കഴിച്ചുവൊ എന്നറി

യുന്നില്ല-

സ്നാനത്തിന്നല്ലല്ലൊ സുവിശെഷത്തിന്നത്രെ എന്നെ ൧൭
ക്രിസ്തൻ എന്നെ അയച്ചത - അതൊ ക്രിസ്തന്റെ ക്രൂശ പൊഴു
തിൽ ആകാതിരിക്കെണ്ടതിന്ന വചനജ്ഞാനത്തൊടെ
അരുത — കാരണം ക്രൂശിൻ വചനം നശിച്ചു പൊകുന്നവ ൧൮
ൎക്ക ഭൊഷത്വവും രക്ഷപ്പെടുന്ന നമുക്ക ദൈവശക്തിയും
ആകുന്നു — (യശ. ൨൯,൧൪) ജ്ഞാനികളുടെ ജ്ഞാനത്തെ ൧൯
ഞാൻ നശിപ്പിച്ചു ബുദ്ധിമാന്മാരുടെ ബൊധത്തെ അക
റ്റുകയും ചെയ്യും എന്ന എഴുതിയിരിക്കുന്നുവല്ലൊ — ഈ ലൊ ൨൦
കത്തിന്റെ ജ്ഞാനി എവിടെ. ശാസ്ത്രി എവിടെ തൎക്കിക്കുന്നവൻ
എവിടെ. ഈ ലൊകജ്ഞാനത്തെ ദൈവം ഭൊഷത്വം ആ
ക്കിയില്ലയൊ — എന്തുകൊണ്ടെന്നാൽ ദൈവജ്ഞാന ൨൧
ത്തിൽ ഉണ്ടാകുന്ന ലൊകം ജ്ഞാനത്താൽ ദൈവത്തെ അ
റിയായ്കകൊണ്ട ഘൊഷണത്തിൻ ഭൊഷത്വത്താൽ
വിശ്വസിക്കുന്നവരെ രക്ഷിപ്പാൻ ദൈവത്തിന്നു നന്ന
എന്ന തൊന്നി — യഹൂദർ അല്ലൊ അടയാളത്തെ ചൊദിക്കു ൨൨
ന്നു യവനർ ജ്ഞാനത്തെ അന്വെഷിക്കുന്നു — ഞങ്ങളൊ ൨൩
ക്രൂശിക്കപ്പെട്ട ക്രിസ്തനെ ഘൊഷിക്കുന്നു ആയത യഹൂദന്മാ
ൎക്ക ഇടൎച്ചയും. ജാതികൾക്ക ഭൊഷത്വവും എങ്കിലും യഹൂദർ ൨൪
താൻ യവനർ താൻ വിളിക്കപ്പെട്ടവൎക്ക അവൎക്കു തന്നെ
ദൈവശക്തിയും ദൈവജ്ഞാനവും ആകുന്ന ക്രിസ്തനെ അത്രെ
ഘൊഷിക്കുന്നു — ദൈവത്തിന്റെ ഭൊഷത്വമുള്ളത മനു ൨൫
ഷ്യരെക്കാൾ ജ്ഞാനമുള്ളതും ദൈവത്തിന്റെ ദുൎബ്ബലമാ
കുന്നത മനുഷ്യരെക്കാൾ ഉറപ്പുള്ളതും ആകുന്നു സത്യം — എ ൨൬
ങ്ങിനെ എന്നാൽ സഹൊദരന്മാരെ നിങ്ങളെ വിളിച്ചതി
ന്റെ വാറു നൊക്കുവിൻ - അതിൽ ജഡപ്രകാരം ജ്ഞാനികൾ

പ്ര ഏറെ ഇല്ല ശക്തന്മാർ ഏറെ ഇല്ല കുലീനർ ഏറെ ഇല്ലല്ലൊ—
൨൭ —ജ്ഞാനികളെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിലെ മൌ
൨൮ ഢ്യാവററെ തന്നെ തെരിഞ്ഞെടുത്തു— ഊക്കുള്ളവറെറ
ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ദുർബ്ബലമായവററെ തെ
രിഞ്ഞെടുത്തു— ഉള്ളവറെറ നീക്കുവാൻ ദൈവം ലോകത്തിൽ
കുലഹീനവും നിന്ദ്യവും ആയവററെയും ഇല്ലാത്തവ
൨൯ ററയും തെരിഞ്ഞെടുത്തു— ദൈവത്തിൻ മുമ്പിൽ ഒരു ജഡ
൩൦ വും പ്രശംസിച്ചു പൊകായ്വാൻ തന്നെ— നിങ്ങളൊ അവ
ങ്കൽ നിന്നത്രെ ക്രിസ്തുയെശുവിൽ ഇരിക്കുന്നു— ആയവൻ
നമുക്കു ദൈവത്തിൽ നിന്നു ജ്ഞാനവും നീതിയും വിശുദ്ധി
൩൧ കരണവും വീണ്ടെടുപ്പും ആയ്തീൎന്നു— (യിറ. ൯, ൨൩) പ്രശംസി
ക്കുന്നവൻ കൎത്താവിൽ പ്രശംസിക്ക എന്നെഴുതിയ പ്രകാരം
വരെണ്ടതിന്നത്രെ—

## ൨ അദ്ധ്യായം

ക്രൂശിൻ വചനം മൂലം ആത്മികൎക്കു തൊന്നുന്ന ജ്ഞാനം.

൧ ഞാനും സഹോദരന്മാരെ നിങ്ങളുടെ അടുക്കൽ വരുമ്പൊ
ൾ ശ്രെഷ്ഠവചനത്തിലൊ ജ്ഞാനത്തിലൊ വിശെഷതം കൂടാ
തെ ദൈവത്തിൻ സാക്ഷ്യത്തെ പ്രസ്താവിപ്പാൻ വന്നത്—
൨ —കാരണം യെശുക്രിസ്തനെ ക്രൂശിക്കപ്പെട്ടവനെ തന്നെ
അല്ലാതെ നിങ്ങളിൽ ഒന്നും അറിയരുത് എന്നു ഞാൻ നി
൩ ശ്ചയിച്ചു— ഞാനും ബലഹീനതയും ഭയവും വളരെ നടുക്കവും
൪ പൂണ്ടു നിങ്ങളൊടിരുന്നു— എന്റെ വചനവും ഘൊഷണ
വും ജ്ഞാനത്തിൻ വശീകരവാക്കുകളിൽ അല്ലാത്ത ആത്മാവി
൫ ന്റെയും ശക്തിയുടെയും പ്രമാണത്തിൽ അത്രെ ആയത്— നിങ്ങ
ളുടെ വിശ്വാസം മാനുഷജ്ഞാനത്തിൽ അല്ല ദൈവശക്തിയി

൧൫ — ആത്മികനൊ എല്ലാവറെറയും വിവെചിക്കുന്നു താൻ
൧൬ ആരാലും വിവെചിക്കപ്പെടുകയും ഇല്ല — കൎത്താവിന്റെ
മനസ്സ് അറിഞ്ഞു അവനെ ഉപദെശിക്കാകുന്നവൻ ആരു
പൊൽ (യശ. ൪൦, ൧൩.) എന്നാൽ ഞങ്ങൾ ക്രിസ്തന്റെ മന
സ്സുള്ളവർ ആകുന്നു —

## ൩. അദ്ധ്യായം

ഗുരുക്കളെ ബഹുമാനിക്കുന്നതിന്റെ ഗുണദൊഷങ്ങൾ

൧ നിങ്ങളൊടും സഹൊദരന്മാരെ എനിക്ക് ആത്മികരൊട് ആ
ക്കും വണ്ണം ചൊല്ലുവാൻ കഴിഞ്ഞില്ല ജഡമയരൊടും ക്രിസ്തനിൽ
൨ ശിശുക്കളും ആയവരൊടത്രെ — നിങ്ങൾക്കു അന്നമല്ല പാൽ കുടി
പ്പാൻ തന്നതെ ഉള്ളു — അതിന്നു നിങ്ങൾക്കു പ്രാപ്തി പൊരാഞ്ഞ
തിനാൽ ചെയ്തു — ഇപ്പൊഴും പ്രാപ്തി വന്നതും ഇല്ല ഇന്നും
൩ കൂടെ നിങ്ങൾ ജഡമയർ ആകുന്നുവല്ലൊ — നിങ്ങളിൽ എരി
വും പിണക്കവും ദ്വന്ദ്വപക്ഷങ്ങളും ഉണ്ടെങ്കിൽ നിങ്ങൾ ജഡ
മയരല്ലൊ ആകുന്നു — മാനുഷമായി നടക്കയും ചെയ്യുന്നു —
൪ — ഒരുത്തൻ ഞാൻ പൌലിന്നുള്ളവൻ എന്നും മറെറവൻ
ഞാൻ അപ്പൊല്ലൊന്നുള്ളവൻ എന്നും ചൊല്ലുമ്പൊൾ നി
ങ്ങൾ മാനുഷരല്ലൊ ആകുന്നു —
൫ എന്നിട്ട് അപ്പൊല്ലൊൻ എന്തു പൌൽ എന്തു നിങ്ങൾ
വിശ്വാസികൾ ആവാൻ സെവിച്ച ശുശ്രൂഷക്കാർ അത്രെ —
സെവിച്ചതൊ അവനവന്നു കൎത്താവ് കൊടുത്ത പൊലെ —
൬ — ഞാൻ നട്ടു അപ്പൊല്ലൊൻ നനെച്ചു ദൈവമത്രെ വളൎ
൭ ത്തിച്ചു — ആകയാൽ നടുന്നവനും നനെക്കുന്നവനും ഏതും
ഇല്ല വളൎത്തിക്കുന്ന ദൈവമത്രെ സാരം പിന്നെ നടുന്ന
൮ വനും നനെക്കുന്നവനും ഒന്നാകുന്നു — അവനവന്നു സ്വപ്ര

ദ്ധ്വാനത്തിന്നു തക്കതാകെ തന്റെ തന്റെ കൂലി കിട്ടും—ദൈവത്തി
ന്നല്ലൊ ഞങ്ങൾ സഹകാരികൾ നിങ്ങൾ ദൈവത്തിന്റെ കൃഷി
ദൈവത്തിന്റെ വീട്ടുപണിയും തന്നെ—എനിക്കു നല്കിയ ദൈവക ൧൦
രുണെക്കു തക്കവണ്ണം ഞാൻ ജ്ഞാനമുള്ള ശില്പിമൂപ്പനായി
അടിസ്ഥാനം ഇട്ടിരിക്കുന്നു മറെറാരുവൻ മീതെ കെട്ടുന്നു—എങ്ങി
നെ കെട്ടിപ്പൊരുന്നു എന്നു ഓരോരുത്തൻ നൊക്കുക—കാര ൧൧
ണം യേശുക്രിസ്തൻ എന്നുള്ള അടിസ്ഥാനം ഇട്ടുകിടക്കുന്നത്
ഒഴികെ മറെറാന്നു വെപ്പാൻ ആർക്കും കഴികയില്ല സത്യം—
—ആ അടിക്കു മീതെ വല്ലവനും പൊൻ വെള്ളി വിലക്കല്ലു മര ൧൨
ങ്ങൾ പുല്ലു തണ്ടു ഇവ കെട്ടിപ്പൊരുക്കിൽ അവനവന്റെ പ
ണി സ്പഷ്ടമാകും—ആ ദിവസമല്ലൊ അതിനെ തെളിയി ൧൩
ക്കും—അഗ്നിയിൽ അല്ലൊ ആയ്തു വെളിപ്പെടുന്നു—ഓരൊ ൧൪
രുത്തന്റെ പണി ഇന്നപ്രകാരം എന്നതിനെ തീ ശോധന
ചെയ്യും—വല്ലവനും കെട്ടിപ്പൊന്ന പണി നില്ക്കിൽ അവന്നു ൧൫
കൂലി കിട്ടും. വല്ലവന്റെ പണി വെന്തുപൊയെങ്കിൽ ചേ
ചതം വരും താൻ മാത്രം തീയൂടെ എന്നപൊലെ രക്ഷിക്ക
പ്പെടും—

നിങ്ങൾ ദൈവാലയം എന്നും ദൈവാത്മാവ് നിങ്ങളിൽ വ ൧൬
സിക്കുന്നു എന്നും അറിയുന്നില്ലയൊ—ദൈവാലയത്തെ ആർ എ ൧൭
ങ്കിലും കെടുത്താൽ അവനെ ദൈവം കെടുക്കും—ദൈവാലയം
അല്ലൊ വിശുദ്ധം ആയതു നിങ്ങൾ തന്നെ—ഒരു ൧൮
വനും തന്നെത്താൻ ചതിക്കരുതു—നിങ്ങളിൽ ആരാ
നും ഈ യുഗത്തിൽ ജ്ഞാനമുള്ളവൻ എന്നു ഭാവിച്ചാൽ അവൻ
ജ്ഞാനിയാകുവാൻ ഭോഷനാകുക—കാരണം ഈ ൧൯
ലോകത്തിൽ ജ്ഞാനം ദൈവമുമ്പാകെ ഭോഷത്വം ആകുന്നു—
ആയതൊ—യൊബ. ൫, ൧൩ ജ്ഞാനികളെ അവരുടെ കൌശലത്തിൽ

൨൦ പിടിപ്പെട്ടുന്നവൻ എന്നും — (സങ്കി. ൯൪, ൧൧) കൎത്താവ ജ്ഞാനി
കളുടെ വിചാരങ്ങളെ മായയുള്ളവ എന്നറിയുന്നു എന്നും
൨൧ എഴുതിയിരിക്കുന്നു — അതുകൊണ്ട ആരും മനുഷ്യർവിഷയ
മായി പ്രശംസിക്കരുത സകലവും അല്ലൊ നിങ്ങൾക്കുള്ളത —
൨൨ — പൌലൊസ്സാകട്ടെ അപ്പൊല്ലൊസ്സാകട്ടെ കെഫാസ്സാക
ട്ടെ ലൊകമാകട്ടെ ജീവനൊ മരണമൊ വൎത്തമാനമൊ
൨൩ ഭാവിയൊ സകലവും നിങ്ങൾക്കുള്ളതാകുന്നു — നിങ്ങളൊ ക്രിസ്ത
ന്റെ ക്രിസ്തനൊ ദൈവത്തിനുള്ളവനാകുന്നു

## ൪ അദ്ധ്യായം

ഗുരുക്കളുടെ ഭേദാഭേദങ്ങളെ വിവെചിക്കേണ്ടിയ പ്ര
കാരം —

൧ ഞങ്ങളെ ക്രിസ്തന്റെ പണിക്കാരും ദൈവമൎമ്മങ്ങളെ പ്രകാ
ശിപ്പിക്കുന്ന വിചാരകരും എന്നിവണ്ണം ഒരൊരുവൻ എണ്ണി
൨ ക്കൊള്ളെണ്ടിയത — ശെഷം വിചാരകരിൽ അന്വെ
ഷിക്കുന്നത എന്തെന്നാൽ താൻ വിശ്വസ്തനാകിക്കാണ്മെ
൩ ട്ടവൻ എന്നത്രെ — നിങ്ങളാലൊ വല്ല മനുഷ്യന്റെ വി
ധിവാസരത്താലൊ ഞാൻ വിവെചിക്കപ്പെടുന്നത എനിക്ക
എത്രയും എളുപ്പം ആകുന്നു — എന്നെ ഞാൻ തന്നെ വിവെ
൪ ചിക്കുന്നതും ഇല്ല — എനിക്ക ഒന്നും മനൊബൊധം ഇല്ലാ
എന്നുള്ളതു സത്യം എന്നിട്ടും ഞാൻ നീതീകരിക്കപ്പെട്ടവനല്ലതാനും
൫ എന്നെ വിവെചിക്കുന്നത കൎത്താവ അത്രെ — ആകയാൽ
കൎത്താവ താൻ വരുവൊളം സമയത്തിന മുമ്പെ ഒന്നിനെയും
വിധിക്കരുത അവൻ ഇരുട്ടിൽ മറഞ്ഞവയെ വെളിച്ചത്താ
ക്കി ഹൃദയങ്ങളുടെ ആലൊചനകളെ വിളങ്ങിക്കും അന്നൊരൊ
൬ രുത്തന്ന ദൈവപക്കൽ നിന്ന തന്റെ പുകഴ്ച ഉണ്ടാകും —

ഇവറ്റെ സഹോദരന്മാരെ ഞാൻ നിങ്ങൾക്കായിട്ടു ഉപമാന
മാക്കി എന്നെയും അപ്പൊല്ലൊവെയും ഉദ്ദെശിച്ചു ചൊല്ലി
യത്രെ — എഴുതിയിട്ടുള്ളതിനു മീതെ നിങ്ങൾ ഭാവിക്കാതെ ഇരി
പ്പാൻ ഞങ്ങളിൽ തന്നെ പഠിപ്പും ഒരുവനു വെണ്ടി ഒരുവൻ
മററവൻെറ നെരെ ചീർത്തു പൊകാതെയും വരെണ്ടതി
നത്രെ — നിന്നെ ആരു പൊൽ വിശെഷിപ്പിക്കുന്നു — ലഭി ൭
ച്ചതല്ലാതെ നിനക്ക് എന്തുള്ളു — ലഭിച്ചു എങ്കിലൊ ലഭിയാത്ത
വനെ പൊലെ എന്തു പ്രശംസിക്കുന്നു — ഇപ്പൊഴത്തന്നെ നി ൮
ങ്ങൾ തൃപ്തന്മാരായി കൊള്ളുന്നു സമ്പന്നരായി ഞങ്ങളെ കൂടാ
തെ വാഴുന്നവരായി അയ്യൊ ഞങ്ങളും നിങ്ങളൊടു കൂടെ വാഴുവാനായി നി
ങ്ങൾ വാഴ്ച കൈക്കൊണ്ടിരുന്നു എങ്കിൽ കൊള്ളാമായിരുന്നു — എങ്ങിനെ എ ൯
ന്നാൽ ദൈവം അപൊസ്തലരാകുന്ന ഞങ്ങളെ പ്രാണദണ്ഡ
ക്കാരെ പൊലെ എല്ലാററിലും കീഴ്ന്നവരാക്കി കാണിച്ചു
എന്നും ദൂതരും മനുഷ്യരും ആകുന്ന ലൊകത്തിന്നു ഞങ്ങൾ കൂ
ത്തുകാഴ്ചയായി തീർന്നു എന്നും തൊന്നുന്നു — ഞങ്ങൾ ക്രിസ്തൻ നി ൧൦
മിത്തം ഭൊഷന്മാർ നിങ്ങൾ ക്രിസ്തനിൽ വിവെകികൾ — ഞാ
ങ്ങൾ ബലഹീനർ നിങ്ങൾ ഊക്കന്മാർ നിങ്ങൾ തെജസ്വികൾ ഞ
ങ്ങൾ അപമാനികൾ അത്രെ — ഈ നാഴിക വരെയും ഞങ്ങ ൧൧
ൾ വിശന്നു ദാഹിച്ചും ഉടുപ്പാൻ കാണാതെയും കുത്ത് കൊണ്ടും
നിലയററും നടക്കുന്നു — ഈ കൈകളാൽ വെല ചെയ്തു അദ്ധ്വാ
നിക്കുന്നു — പഴിപ്പാണം കൊണ്ടിട്ട് ആശീർവ്വദിക്കുന്നു — ൧൨
ഹിംസിക്കപ്പെട്ടു സഹിക്കുന്നു ദൂഷിക്കപ്പെട്ടു ഇണക്കത്തൊടെ
പ്രബൊധിപ്പിക്കുന്നു — ഞങ്ങൾ ലൊകത്തിന്നു ഇപ്പൊഴും പരിഹാര ൧൩
സാധനങ്ങൾ പൊലെ എന്നെക്കും സകലത്തിന്റെ ചവ
റായും പൊയത്രെ ഉള്ളു.
നിങ്ങളെ നാണിപ്പിപ്പാനല്ല എൻെറ പ്രിയ കുട്ടികളെ ൧൪

൧൫ വഴിക്കാക്കികൊണ്ടത്രെ ഞാനവ എഴുതുന്നു—ക്രിസ്തുവിൽ പത്താ
യിരം ഗുരുക്കന്മാർ ഉണ്ടായാലും നിങ്ങൾക്ക അപ്പന്മാർ എറക്കില്ല
താനും—ക്രിസ്തുയെശുവിൽ ഞാനല്ലൊ നിങ്ങളെ സുവിശെഷ
൧൬ ത്താൽ ജനിപ്പിച്ചു—അതുകൊണ്ടു എന്റെ അനുകാരികൾ
ആകുവിൻ എന്ന നിങ്ങളെ ഞാൻ പ്രബൊധിപ്പിക്കുന്നു—ഇതിൻനി
൧൭ മിത്തം കർത്താവിൽ വിശ്വാസമുള്ള എന്റെ ഇഷ്ടകുട്ടിയുമായ തി
മൊത്ഥ്യനെ ഞാൻ അയച്ചു ഞാൻ എങ്ങും എതു സഭയിലും ഉപ
ദെശിക്കും പ്രകാരം ക്രിസ്തുവിൽ ഉള്ള എന്റെ വഴികളെ അ
൧൮ വൻ നിങ്ങളെ ഒർപ്പിക്കും—എങ്കിലും ഞാൻ നിങ്ങളുടെ അടു
൧൯ ക്കൽ വരികയില്ല എന്ന വെച്ച ചിലർ ചീർത്തുവല്ലൊ—കർ
ത്താവിന്നു മനസ്സ എങ്കിൽ ഞാൻ വെഗം നിങ്ങളുടെ അടുക്ക
ൽ വന്നു ചീർത്തുള്ളവരുടെ വചനം അല്ല ശക്തിയെ തന്നെ അറിഞ്ഞു
൨൦ കൊള്ളും താനും—ദെവരാജ്യം വചനത്തിൽ അല്ല ശക്തിയി
൨൧ ൽ അല്ലൊ ആകുന്നു—നിങ്ങൾക്ക എന്തു വെണം ഞാൻ അങ്ങു വ
ടികൊണ്ട വരികയൊ സ്നെഹത്തിലും ശാന്തതാത്മാവിലും വ
രികയൊ വെണ്ടതു

## ൫ അദ്ധ്യായം

പ്രത്യക്ഷപാതകന്റെ ശിക്ഷകല്പനം.

൧ നിങ്ങളിൽ കെവലം പുലയാട്ട ഉള്ള പ്രകാരം കെൾക്കുന്നു—ഒരു
വൻ അപ്പന്റെ ഭാര്യയെ വെച്ചുകൊള്ളും വണ്ണം ജാതികളി
൨ ൽ പൊലും കെൾക്കാത്ത പുലയാട്ട ആകുന്നു തന്നെ—എന്നിട്ടും നിങ്ങ
ൾ ചീർത്തിരിക്കുന്നുവൊ അല്ല ഈ പ്രവൃത്തിചെയ്തവൻ നിങ്ങളുടെ
നടുവിൽനിന്നു നീങ്ങുവാനായി ദുഃഖിച്ചു പൊകാതെയും ഇരു
൩ ന്നുവൊ—ഞാനൊ ശരീരം കൊണ്ട ദൂരസ്ഥൻ എങ്കിലും ആ
ത്മാവുകൊണ്ട കൂടെ ഉള്ളവനായി ഇരുന്നുകൊണ്ടു ഇപ്രകാരം നടത്തിയവ

ടെ—നിങ്ങളും എന്റെ ആത്മാവുമായി ഒന്നിച്ചു കൂടിയിരിക്കെ-
—ഞാൻ അവിടില്ലായ്കിലും പോലെ നമ്മുടെ കർത്താവായ യെ ൪
ശുക്രിസ്തന്റെ ശക്തിയൊടും കൂടെ വിധിച്ചിരിക്കുന്നു—നമ്മു ൫
ടെ കർത്താവായ യെശുക്രിസ്തന്റെ നാമത്തിൽ ആ വക
ന്നെ ആത്മാവ് കർത്താവായ യെശുക്രിസ്തുവിന്റെ നാളിൽ രക്ഷ
പ്പെടെണ്ടതിന്നു ജഡസംഹാരത്തിന്നായി സാത്താനിന്നേ
ല്പിക്കേണമത്രെ——നിങ്ങളുടെ പ്രശംസ നന്നല്ല- അല്പ ൬
ം പുളിമാവു പിണ്ഡത്തെ എല്ലാം പുളിപ്പിക്കുന്നു എന്നറി
യുന്നില്ലയൊ—നിങ്ങൾ പുതിയ പിണ്ഡം ആകെണ്ടതിന്നു ൭
പഴയ പുളിമാവിനെ പൊക്കിക്കളവിൻ-നിങ്ങളും പുളിപ്പി
ല്ലാത്തവരായല്ലൊ- കാരണം നമ്മുടെ പെസഹാകുഞ്ഞി
നാൻ ഹൊമിക്കപ്പെട്ടു—അതുകൊണ്ടു നാം ഉത്സവം ഘൊ ൮
ഷിച്ചു പൊരുക പഴയ പുളിമാവിൽ അല്ല ദുഷ്കാമത്തിന്റെയും ദു
ഷ്ടതയും ആകുന്ന പുളിമാവിലും അല്ല സാധുത്വ സത്യങ്ങൾ
ആകുന്ന പുളിപ്പില്ലായ്മയിൽ തന്നെ.

പുലയാടികളോടു ഇടപാടരുത് എന്നു ഞാൻ ആ ലെ ൯
ഖനത്തിൽ നിങ്ങൾക്കു എഴുതി—അത ഈ ലോകത്തിലെ പു ൧൦
ലയാടികളോടു താൻ ആക്രമികൾ അപഹാരികളോടു താ
ൻ വിഗ്രഹാരാധികളോടു താൻ എന്നു മുറ്റും അല്ല അങ്ങി
നെ എങ്കിൽ ലോകത്തിൽനിന്നു പുറപ്പെടെണ്ടിവരുമല്ലൊ-
—ഞാനൊ നിങ്ങൾക്കു എഴുതിയത് സഹോദരൻ എന്ന പെ ൧൧
ർ ഉള്ളവൻ പുലയാടിയൊ ആക്രമിയൊ വിഗ്രഹാരാ
ധിയൊ വാദിപ്പാണക്കാരനൊ മദ്യപാനൊ അപഹാരി
യൊ ആകുന്നെങ്കിൽ ഇടപാടരുത് ആയവനൊടു കൂടെ ഭ
ക്ഷിക്കപൊലും അരുത് എന്നത്രെ—പുറത്തുള്ളവൎക്കു ന്യാ ൧൨
യം വിധിപ്പാൻ എനിക്ക് എന്തു പൊൽ- അകത്തുള്ളവൎക്കു ത

മാക്കുകയില്ലെന്നറിയുന്നില്ലയൊ — ഭ്രമപ്പെടായ്കിൻ പു ൧൦
ലയാടികൾ വിഗ്രഹാരാധികൾ വ്യഭിചാരികൾ സ്ത്രീഭാവക്കാർ
പുരുഷകാമികൾ കള്ളർ അക്രമികൾ മദ്യപാനികൾ വാവി
ഷ്ഠാണക്കാർ അപഹാരികൾ എന്നിവർ ദൈവരാജ്യത്തെ
അവകാശമാക്കുകയില്ല — നിങ്ങളും ചിലർ ഈ വകയായി ൧൧
രുന്നുവല്ലൊ എങ്കിലും കർത്താവാം യേശുവിൻ നാമത്തിലും
നമ്മുടെ ദൈവത്തിൻ ആത്മാവിനാലും നിങ്ങൾ കഴുകിക്കൊണ്ടു
നിങ്ങൾ വിശുദ്ധീകരിക്കപ്പെട്ടു നിങ്ങൾ നീതീകരിക്കപ്പെ
ട്ടു സത്യം —

എല്ലാം എനിക്ക് അധികാരം ഉണ്ടെങ്കിലും ൧൨
എല്ലാം ഉപകരിക്കുന്നതല്ല — എല്ലാം എനിക്ക് അധി
കാരം ഉണ്ടെങ്കിലും ഞാൻ ഒന്നിന്റെ അധികാരത്തിലും
അകപ്പെടുകയില്ല — ഭോജ്യങ്ങൾ വയറ്റിന്നും വയറു ഭോജ്യ
ങ്ങൾക്കും ഉതകുന്നു എന്നാൽ ദൈവം ഇതും അതും നീക്കും — ൧൩
ശരീരമൊ പുലയാട്ടിന്നല്ല കർത്താവിന്നത്രെ കർത്താവ് ശ
രീരത്തിന്നും തന്നെ — പിന്നെ ദൈവം കർത്താവെ ഉണർ ൧൪
ത്തിയിട്ടു നമ്മെയും സ്വശക്തിയാൽ ഉണർത്തും — നിങ്ങളുടെ ൧൫
ശരീരങ്ങൾ ക്രിസ്തന്റെ അവയവങ്ങൾ എന്നറിയുന്നില്ലെ
യൊ എന്നാൽ ക്രിസ്തന്റെ അവയവങ്ങളെ ഞാൻ എടുത്തു
വെശ്യയുടെ അവയവങ്ങൾ ആക്കുകയൊ — അതരുതെ ൧൬
വെശ്യയൊടു പറ്റുന്നവൻ അവളൊടു ഒരു ശരീരമാകു
ന്നു എന്നറിയുന്നില്ലയൊ — ഇരുവരും ഒരു ജഡമായിരിക്കും എ
ന്നു മൊഴിയുന്നുവല്ലൊ — കർത്താവൊടു പറ്റുന്നവനൊ അ ൧൭
വനൊടു ഏക ആത്മാവാകും — പുലയാട്ടിനെ വിട്ടു ഓടുവിൻ ൧൮
മനുഷ്യൻ ചെയ്യുന്ന ഏതു പാപവും ശരീരത്തിന്നു പുറത്താ
കുന്നു പുലയാടുന്നവൻ സ്വശരീരത്തൊടു പാപം ചെയ്യുന്നു —

൧൯ -ദൈവത്തിൽനിന്ന ലഭിച്ചിട്ട നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാ
ത്മാവിന്ന നിങ്ങളുടെ ശരീരം ആലയം എന്നും നിങ്ങൾ തങ്ങ
൨൦ ൾക്ക താൻതന്നെ ഉടയവർ അല്ല എന്നും അറിയുന്നില്ലയൊ — വി
ലക്കല്ലൊ നിങ്ങൾ കൊള്ളപ്പെട്ടു — ആകയാൽ കൊണ്ട ദൈ
വത്തെ നിങ്ങളുടെ ശരീരത്തിലും ആത്മാവിലും മഹത്വീകരി
പ്പിൻ —

## ൭ അദ്ധ്യായം

വിവാഹചൊദ്യങ്ങൾക്കുള്ള ഉത്തരം.

൧ നിങ്ങൾ എനിക്ക എഴുതിയവ സംബന്ധിച്ചൊ ഞാൻ ചൊല്ലു
൨ ന്നത — സ്ത്രീയെ തൊടാതിരിക്ക മനുഷ്യന്ന നല്ലത എങ്കി
ലും പുലയാട്ടുകൾ നിമിത്തം ഒരൊരുത്തന്ന തന്റെ ഭാൎയ്യയും
ഒരൊരുത്തിക്ക തന്റെ ഭൎത്താവും ഉണ്ടായിരിക്കാവു —
൩ -ഭാൎയ്യക്ക പുരുഷൻ കടമുള്ളതിനെ ചെയ്യുക അപ്രകാരം
൪ പുരുഷന്ന ഭാൎയ്യയും — ഭാൎയ്യയുടെ ശരീരത്തിൽ അവളല്ല
പുരുഷനത്രെ അധികരിക്കുന്നു അപ്രകാരം പുരുഷശ
൫ രീരത്തിൽ അവനല്ല ഭാൎയ്യ അത്രെ അധികരിക്കുന്നു — ത
മ്മിൽ തമ്മിൽ ഹാനിപ്പെടുത്തരുത ഉപവാസ പ്രാൎത്ഥനെ
ക്ക ഒഴിവ ഉണ്ടാവാൻ ഒരു സമയത്തെക്ക ഒത്തിരുന്നാൽ ഒ
ഴികെ — എന്നാൽ നിങ്ങളുടെ ചാപല്യം നിമിത്തം സാത്താ
ൻ നിങ്ങളെ പരീക്ഷിക്കാതെ ഇരിപ്പാൻ പിന്നെയും ചെൎന്നിരി
൬ പ്പിൻ — എന്നാൽ ഞാൻ നിയോഗമായിട്ടല്ല അനുവാദമായി
൭ ട്ടത്രെ പറയുന്നു — എല്ലാ മനുഷ്യരും എന്നെ പൊലെ ആയിരി
ക്കെണം എന്ന ഇച്ഛിക്കുന്നു എങ്കിലും ഒരുവന്ന ഇപ്രകാരം മ
റ്റവന്ന അപ്രകാരം അവനവന്ന താന്റെ കൃപാവരം
൮ ദൈവത്തിൽനിന്ന ഉണ്ടു — എന്നാൽ കെട്ടാത്തവൎക്കും വിധവമാൎക്കും

ഞാൻ ചൊല്ലുന്നു—എന്നെ പൊലെ പാൎത്താൽ അവൎക്കു കൊ
ള്ളാം—ഇന്ദ്രിയജയം ഇല്ലാഞ്ഞാൽ അവർ കെട്ടുവതാം. ന
ഴലുന്നതിനെക്കാൾ വെൾക്കുന്നതു നല്ലു സത്യം—കെട്ടീട്ടുള്ള ൧൦
വൎക്കു ഞാനല്ല കൎത്താവു തന്നെ ആജ്ഞാപിക്കുന്നിതു
ഭാൎയ്യ പുരുഷനൊടു വെൎപ്പിരിയരുതു—പിരിഞ്ഞു എങ്കിൽ ൧൧
ലാ വെളാതെ ഇരിക്കതാൻ ഭൎത്താവൊടു തിരെ നിരക്കതാൻ
വെണ്ടു പുരുഷൻ ഭാൎയ്യയെ പിരിക്കയും അരുതു—
ശെഷമുള്ളവൎക്കു കൎത്താവല്ല ഞാനത്രെ പറയുന്നി ൧൨
തു—ഒരു സഹൊദരന്നു അവിശ്വാസിയായ ഭാൎയ്യ ഉണ്ടാ
കയും അവനൊടു കൂട പാൎപ്പാൻ സമ്മതിക്കയും ചെയ്താൽ
അവളെ വിടരുതു—അവിശ്വാസിയായ ഭൎത്താവുള്ളൊരു ൧൩
സ്ത്രീയും ഇവൻ അവളൊടു കൂട പാൎപ്പാൻ സമ്മതിക്കുന്നു എ
ങ്കിൽ അവനെ വിടരുതു—കാരണം അവിശ്വാസിയായ ൧൪
ഭൎത്താവ് ഭാൎയ്യയിങ്കൽ വിശുദ്ധീകരിക്കപ്പെട്ടു അവിശ്വാ
സിനിയായ ഭാൎയ്യ ഭൎത്താവിങ്കൽ വിശുദ്ധീകരിക്കപ്പെട്ടു
ഇരിക്കുന്നു. അല്ലാഞ്ഞാൽ നിങ്ങളുടെ മക്കൾ അശുദ്ധരാകുന്നു
വരും അവർ വിശുദ്ധരാകുന്നതാം—അവിശ്വാസി വെ ൧൫
ർപിരികിൽ വെൎപിരിയട്ടെ ഇവകളിൽ സഹൊദരനൊ
സഹൊദരിയൊ അടിമപ്പെട്ടിരിക്കുന്നില്ല സമാധാനത്തി
ൽ ആയ്വാൻ ദൈവം നമ്മെ വിളിച്ചു—എന്തെന്നാൽ സ്ത്രീ ൧൬
യെ നീ ഭൎത്താവെ രക്ഷിക്കുമൊ എന്നും പുരുഷ നീ ഭാൎയ്യ
യെ രക്ഷിക്കുമൊ എന്നും എങ്ങിനെ അറിവതു—ശെഷം ൧൭
ഒരൊരുത്തന്നു കൎത്താവ് വിഭാഗിച്ചപൊലെ ഒരൊരു
ത്തനെ ദൈവം വിളിച്ചതു പൊലെ അവനും നടക്കട്ടെ—സ ൧൮
കല സഭകളിലും ഞാൻ ഇങ്ങനെ ആദെശിക്കുന്നു—വല്ലവ
ൻ പരിഛെദനയുള്ളവനായി വിളിക്കപ്പെട്ടുവൊ

൧൮ കഷ്ഠണം അരുതു — അഗ്രചർമ്മത്തോടെ വിളിക്കപ്പെട്ടുവ
രിഛേദനങ്ങൾ ഇല്ല അഗ്രചർമ്മവും ഒന്നും ഇല്ല ദൈവകല്പ
൧൯ നകളെ സൂക്ഷിക്കുന്നതു കാര്യം — ഒരൊരുത്തൻ വിളി
൨൦ ക്കപ്പെട്ട വിളിയിൽ തന്നെ വസിക്കു — നീ ദാസനായി വിളി
ക്കപ്പെട്ടുവൊ വിചാരം അരുതു സ്വാതന്ത്ര്യമുള്ളവൻ ആവാൻ
കഴിഞ്ഞാലും അതിനെ അത്രെ ഉപയോഗിച്ചുകൊൾക —
൨൧ കാരണം ദാസനായി കർത്താവിങ്കൽ വിളിക്കപ്പെട്ടവൻ
കർത്താവിന്റെ വിടുതൽ കിട്ടിയവനത്രെ — അപ്രകാരം
സ്വാതന്ത്ര്യമുള്ളവനായി വിളിക്കപ്പെട്ടവൻ ക്രിസ്തന്റെ
൨൨ ദാസൻ ആകുന്നു — നിങ്ങൾ വിലെക്കു കൊള്ളപ്പെട്ടവർ
൨൩ ആകുന്നു മനുഷ്യർക്കു ദാസരാകരുതെ — സഹോദരന്മാരെ
താന്താൻ ഏതിൽ വിളിക്കപ്പെട്ടിരുന്നാലും അതിൽ
ദൈവസന്നിധൌ വസിക്കുമാക.
൨൪ പിന്നെ കന്യകമാരെ തൊട്ട എനിക്കു കർത്താവിന്റെ
നിയോഗം ഇല്ല എങ്കിലും വിശ്വാസ്യൻ ആവാൻതക്കവണ്ണം
കർത്താവിൽ കനിവു ലഭിച്ചവനായി ഞാൻ അഭിപ്രായം ത
൨൫ രുന്നു — എന്നാൽ ഇതിനെ തന്നെ ഇരിക്ക മനുഷ്യന്നു നല്ല
താകയാൽ അടുത്തുവരുന്ന ഞെരിക്കം നിമിത്തം നല്ലത് ഇ
൨൬ താകുന്നു എന്നു നിരൂപിക്കുന്നു — നീ ഭാര്യയോടു കെട്ടു
പെട്ടിരിക്കുന്നു അഴിവാൻ തിരയല്ല പെൺകെട്ടറ്റവൻ
൨൭ ആകുന്നു ഭാര്യയെ തിരയല്ല — നീ വേട്ടു എന്നാലും പിഴച്ചി
ല്ല കന്യകയും വിവാഹം ചെയ്താൽ പിഴച്ചില്ല ഇപ്രകാരമുള്ള
വർക്കു ജഡത്തിൽ പീഡ ഉണ്ടാകും അതു ഞാനൊ നിങ്ങളെ
൨൮ ആദരിക്കുന്നു — എന്നാൽ സഹോദരന്മാരെ ഞാൻ ചൊ
ല്ലുന്നിതു — ഇനി സമയം സംക്ഷേപിച്ചിരിക്കുന്നതു ആകു
ന്നിതെന്നാൽ ഭാര്യമാരുള്ളവർ ഇല്ലാത്തവരെ പൊ

ലെയും — കരയുന്നവർ കരയാത്തവരെ പോലെയും സന്തോ ൩൦
ഷിക്കുന്നവർ സന്തോഷിക്കാത്തവരെ പോലെയും വിലെ
ക്കു വാങ്ങുന്നവർ അടക്കാത്തവരെ പോലെയും — ഈ ലോക ൩൧
ത്തെ അനുഭവിക്കുന്നവർ അതിനെ മാത്രം അനുഭവം ന്നു
ക്കാത്തവരെ പോലെയും ആകെണ്ടതിന്നത്രെ — ഈ ലോക
ത്തിൻ വെഷം ഒഴിഞ്ഞു പൊകുന്നുവല്ലൊ — നിങ്ങൾ ചിന്താ ൩൨
കില്ലാത്തവർ ആയിരിക്കെണം എന്നു ഞാൻ ഇഛിക്കുന്നു
— വെളാത്തവൻ കർത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും ൩൩
എന്നു വെച്ചു കർത്താവിന്റെ വിചിന്തിക്കുന്നു — വെട്ടവൻ ഭാ
ര്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്നു വെച്ചു ലൊകത്തി
ന്റെ വിചിന്തിക്കുന്നു — അതു പൊലെ കെട്ടിയവളും കന്യ ൩൪
യും വെർതിരിഞ്ഞവർ തന്നെ — വെളാത്തവൾ ശരീരത്തിലും
ആത്മാവിലും ശുദ്ധയാകെണ്ടതിന്നു കർത്താവിന്റെ വി
ചിന്തിക്കുന്നു — വെട്ടവൾ ഭർത്താവിനെ എങ്ങിനെ പ്രസാദി
പ്പിക്കും എന്നു വെച്ചു ലൊകത്തിന്റെ വിചിന്തിക്കുന്നു — ഇ ൩൫
തിനെ നിങ്ങളുടെ ഉപകാരത്തിന്നായി ചൊല്ലുന്നു നിങ്ങളു
ടെമെൽ കുരുക്കിടുവാനല്ലു ഔചിത്യമായതിനെയും ഒഴക്കം ഇ
തി കർത്താവിക്കലെ അവസരത്തെയും വിചാരിച്ചത്രെ ചൊ
ല്ലുന്നു —

പിന്നെ തന്റെ കന്യെക്ക് പ്രായം അധികം ആകുമ്പൊൾ ൩൬
അവളിൽ പതിവുകെട്ടവരുത്തും എന്നൊരുത്തൻ നിനൈ
ത്തിരിക്കിലും അങ്ങിനെ ചെയ്യെണ്ടിവരികിലും താൻ
ഇച്ഛിക്കുന്നതിനെ ചെയ്യട്ടെ — അവൻ പിഴെക്കുന്നില്ലു അവർ വി
വാഹം ചെയ്യട്ടെ — എങ്കിലും മുട്ടുപാടില്ലാതെ തന്റെ ഇഷ്ടത്തെ ൩൭
നടത്തുവാൻ അധികാരം ഉണ്ടായാൽ ഹൃദയത്തിൽ ദൃ
ഢമാകി നില്ക്കുന്നവൻ തന്റെ കന്യയെ സൂക്ഷിച്ചുകൊ

പ്പാൻ കഴിച്ചു കൊടുക്കിൽ നല്ലവണ്ണം ചെയ്യുന്നു — ആകയാൽ വെ
൩൮ ൾക്കുന്നവൻ നന്നായി ചെയ്യുന്നു — വെൾക്കാതവൻ ഏറെ
൩൯ നന്നായി ചെയ്യുന്നു — സ്ത്രീ തന്റെ ഭൎത്താവ് ജീവിച്ചിരിപ്പോളം
കെട്ടപ്പെട്ടിരിക്കുന്നു - ഭൎത്താവ് നിദ്രകൊണ്ടു എങ്കിൽ തൊ
ന്നുന്നവനെ കൊണ്ടു വെൾപ്പാൻ അവൾക്കു സ്വാതന്ത്ര്യം ഉണ്ടു
൪൦ കൎത്താവിൽ മാത്രമെ ആവു — അവൾ അങ്ങിനെ തന്നെ പാ
ൎത്തു എങ്കിലൊ അതിധന്യ എന്ന എന്റെ അഭിപ്രായം —
ദൈവാത്മാവ് എനിക്കും ഉണ്ടെന്നു തോന്നുന്നതാകും.

## ൮ അദ്ധ്യായം

൧–൧൩ വിഗ്രഹാൎപ്പിതങ്ങൾ ബലിസദ്യകൾ ഇവറ്റെ സംബ
ന്ധിച്ചു — ബലഹീനരെ വിചാരിച്ചു സൂക്ഷിച്ചു നടക്കേണം.

൧ വിഗ്രഹാൎപ്പിതങ്ങളുടെ കാൎയ്യത്തിലൊ നമുക്കെല്ലാം അ
റിവുണ്ടെന്നു ബോധിച്ചു - അറിവു ചീൎപ്പിക്കുന്നു സ്നേഹം വീ
൨ ട്ടുവൎദ്ധന ചെയ്യുന്നു — താൻ വല്ലതും അറിയുന്നു എന്ന് ഒരുത്ത
ൻ തൊന്നിയാൽ അറിയേണ്ടുപ്രകാരം അവൻ ഇന്നേവ
൩ രെ ഒന്നും അറിഞ്ഞവനല്ല — ഒരുത്തൻ ദൈവത്തെ സ്നേഹി
൪ ക്കിൽ ആയവൻ അവനാൽ അറിയപ്പെട്ടവനത്രെ — വി
ഗ്രഹാൎപ്പിതങ്ങളുടെ ഭക്ഷണകാൎയ്യം എന്നാൽ (ഉള്ളവണ്ണം)
ഒരു വിഗ്രഹവും ലോകത്തിൽ ഇല്ല എന്നും ഒരുവൻ അല്ലാ
൫ തെ മറ്റൊരു ദൈവങ്ങളില്ല എന്നും നാം അറിയുന്നു — എങ്ങി
നെ എന്നാൽ പല ദേവകളും പല കൎത്താക്കളും ഉണ്ടാകിലു
ക്കെ വാനത്തിൽ ആകട്ടെ ഭൂമിയിൽ ആകട്ടെ ദേവകൾ എ
൬ ന്ന ചൊല്ലിയവർ ഉണ്ടെങ്കിലും — പിതാവാകുന്ന ഏക ദൈ
വമെ നമുക്കുള്ളു ആയവനിൽ നിന്നു സകലവും അവനിലെക്ക്
നാമും ആകുന്നു — യെശുക്രിസ്തനാകുന്ന ഏക കൎത്താവും ഉണ്ടു

ആയവനാൽ സകലവും അവനാൽ തന്നെ നാമും ആകുന്നു
—എന്നാലും എല്ലാവരിലും ആ അറിവു ഉണ്ടാകുന്നില്ല ചിലർ ഇ ൭
ന്നൊളം വിഗ്രഹം എന്നുള്ള മനോബൊധത്താലെ വിഗ്ര
ഹാർപ്പിതം എന്ന പൊലെ ഭക്ഷിക്കുന്നു—അവരുടെ മനോബൊ
ധം ബലഹീനം ആകയാൽ മലിനപ്പെടുകയും ഉളവാകുന്നു.
—എന്നാൽ ആഹാരം നമ്മെ ദൈവത്തൊട് അടുപ്പിക്കുന്നി ൮
ല്ല നാം ഉണ്ടാൽ വഴികയും ഉണ്ണാഞ്ഞാൽ കുറകയും ഇല്ലല്ലൊ.
—എന്നാൽ നിങ്ങളുടെ അധികാരം ബലഹീനർക്കു ഇട ൯
ർച്ചയായി തീരാതിരിപ്പാൻ നൊക്കുവിൻ—എങ്ങിനെ ൧൦
എന്നാൽ അറിവുള്ള നീ വിഗ്രഹാലയത്തിൽ പന്തിയിരി
ക്കുന്നതു ഒരുത്തൻ കണ്ടാൽ ബലഹീനനായവന്റെ മ
നസ്സാക്ഷി വിഗ്രഹാർപ്പിതങ്ങളെ ഉണ്മാൻ ഉറപ്പു സം
ഭവിക്കയില്ലയൊ—ആർക്കു വെണ്ടി ക്രിസ്തൻ മരിച്ചു ആ ൧൧
ബലഹീനസഹൊദരൻ നിന്റെ അറിവിനാ
ൽ നശിച്ചുപൊകുന്നു—ഇപ്രകാരം സഹൊദരരിൽ പാപം ൧൨
ചെയ്തു അവരുടെ ബലഹീനമനസ്സാക്ഷിയെ തല്ലിക്കൊ
ണ്ടു ക്രിസ്തനിൽ പാപം ചെയ്യുന്നു—ആകയാൽ ആ ൧൩
ഹാരം എന്റെ സഹൊദരനെ ഇടറിച്ചാൽ എന്റെ സഹൊ
ദരനെ ഇടറിക്കാതെ ഇരിക്കെണ്ടതിന്നു ഞാൻ എന്നെ
ക്കും ഇറച്ചി ഭക്ഷിക്കയില്ല.

## ൯ അദ്ധ്യായം

അപൊസ്തലൻ തന്റെ സ്വാതന്ത്ര്യത്തെ അല്ല സഭയുടെ
വൃദ്ധിയെ നൊക്കുന്നതു.

ഞാൻ സ്വതന്ത്രൻ അല്ലയൊ ഞാൻ അപൊസ്തലൻ അ ൧
ല്ലയൊ നമ്മുടെ കർത്താവായ യെശുക്രിസ്തനെ കണ്ടിട്ടില്ല

ഭയാ — കർത്താവിൽ എന്റെ പ്രവൃത്തി നിങ്ങൾ അല്ലയൊ
൨ യാ — മറ്റുള്ളവർക്ക ഞാൻ അപൊസ്തലൻ അല്ല എങ്കിലും
നിങ്ങൾക്ക ആകുന്നു പൊൽ — കർത്താവിൽ നിങ്ങൾ അല്ലൊ എന്റെ
൩ അപൊസ്തലത്വത്തിന്റെ മുദ്ര ആകുന്നു — എന്നെ വിസ്തരി
൪ ക്കുന്നവർക്ക എന്റെ പ്രതിവാദം ഇതത്രെ — ഭക്ഷിപ്പ
ത്താൻ ഉണ്മാനും കുടിപ്പാനും ഞങ്ങൾക്ക അധികാരം ഇല്ല
൫ യൊ — ശെഷം അപൊസ്തലരും കർത്താവിന്റെ സഹൊദര
ന്മാരും കെഫാവും എന്ന പൊലെ ഞങ്ങൾക്ക ഒരു സഹൊദരി
യെ ഭാര്യയായിട്ട കൊണ്ടു സഞ്ചരിപ്പാൻ അധികാരം
൬ ഇല്ലയൊ — അല്ലെങ്കിൽ അദ്ധ്വാനിക്കാതെ ഇരിപ്പാൻ
എനിക്കും ബർന്നബാസിനും മാത്രം അധികാരം ഇല്ലയൊ
൭ ആര — സ്വന്ത ചെലവിട്ട ആരു പൊർസെകം ചെയ്യു
ന്നു — ആർ പറമ്പു നട്ട അതിന്റെ ഫലം തിന്നാതിരിക്കുന്നു — അ
ല്ല ആട്ടിങ്കൂട്ടം മെയ്ച്ച കൂട്ടത്തിന്റെ പാലിൽ ഭക്ഷിയാ
൮ തിരിക്കുന്നു — ഇവ മനുഷ്യപ്രകാരം ചൊല്ലുന്നവൊ — ധർമ്മവും
൯ ഇതിനെ തന്നെ പറയുന്നില്ലയൊ — മെതിക്കുന്ന കാളയെക്ക
വായ്കെട്ടരുത എന്ന മൊശയുടെ ധർമ്മത്തിൽ എഴുതിയിരിക്കുന്നുവ
൧൦ ല്ലൊ — ദൈവത്തിന്ന കാളകൾ തന്നെ വിചാരമൊ — അല്ല
കെവലം നമുക്ക വെണ്ടി പറയുന്നുവൊ — അതെ ഉഴുന്നവ
ൻ ആശയൊടെ ഉഴുകയും മെതിക്കുന്നവൻ അംശം കിട്ടുവാ
ന്നുള്ള ആശയൊടെ മെതിക്കയും വെണം എന്നത നമുക്ക
൧൧ വെണ്ടി എഴുതിയത — ഞങ്ങൾ ആത്മികങ്ങളെ നിങ്ങൾക്കായി
തെച്ചിട്ടുണ്ടെങ്കിൽ നിങ്ങളുടെ ജഡമയങ്ങളെ ഞങ്ങൾ കൊയ്താ
൧൨ ൽ അതിശയമൊ — മറ്റെവർ നിങ്ങളുടെ മെൽ ഈ
അധികാരത്തിൽ ഒക്കെ കൊണ്ടാൽ ഞങ്ങൾ വിശെഷാ
ൽ അല്ലയൊ — എങ്കിലും ഞങ്ങൾ ഈ അധികാരത്തെ പ്ര

യൊഗിച്ചില്ല ക്രിസ്തന്റെ സുവിശെഷത്തിന്നു യാതൊരുവി
ഘ്നവും വരുത്താതെ ഇരിപ്പാൻ സകലവും പൊറുക്കുന്നു—
പുണ്യകൎമ്മങ്ങളെ നടത്തുന്നവർ പുണ്യസ്ഥലത്തിന്നു ഉപജീ ൧൩
വിക്കുന്നു എന്നും ബലിപീഠം പൊഷിക്കുന്നവർ ബലിപീഠ
ത്തൊടു അംശമാക്കിക്കൊള്ളുന്നു എന്നും നിങ്ങൾ അറിയുന്നി
ല്ലയൊ— അപ്പൊലെ കൎത്താവും സുവിശെഷത്തെ പ്രസ്താ ൧൪
വിക്കുന്നവൎക്ക സുവിശെഷത്താൽ ഉപജീവിക്കെണം എ
ന്നു കല്പിച്ചു.

എങ്കിലും ഇവകളൊന്നും ഞാൻ പ്രയൊഗിച്ചില്ല— ഇപ്രകാരം ൧൫
എനിക്ക ഭവിക്കെണ്ടതിന്നും അല്ല ഇവ എഴുതിയത— ആരും
എന്റെ പ്രശംസയെ വൃഥാവാക്കുന്നതിനെക്കാൾ മരിക്കുന്ന
തന്നെ എനിക്ക നല്ലു— കാരണം ഞാൻ സുവിശെഷിക്കുന്നു ൧൬
എങ്കിൽ മുട്ടുപാടു എന്റെ മെൽ കിടക്കുകയാൽ എനിക്ക
പ്രശംസ ഇല്ല— അതെ ഞാൻ സുവിശെഷിക്കുന്നില്ല എങ്കിൽ
എനിക്ക ഹാ കഷ്ടം— എങ്ങിനെ എന്നാൽ— മനഃപൂൎവ്വമാ ൧൭
യി ഇതിനെ ചെയ്തു കൊണ്ടാൽ എനിക്കു കൂലി ഉണ്ടു— മനഃപൂ
ൎവ്വം അല്ലാഞ്ഞാലും വിശ്വാസവിചാരണ എന്നിൽ ഭരമെല്പിച്ചിരി
ക്കുന്നു— എന്നാൽ എന്റെ കൂലി എന്ത— സുവിശെഷത്തി ൧൮
ൽ എന്റെ അധികാരത്തെ മുറ്റും അനുഭവമാക്കാതെ വണ്ണം
ഞാൻ ക്രിസ്തന്റെ സുവിശെഷത്തെ പരത്തി കൊണ്ടു ചെ
ലവില്ലാതെ ആക്കുക അത്രെ— ഇങ്ങിനെ എല്ലാവരൊടും ൧൯
ഞാൻ വിടുതല ഉള്ളവൻ എങ്കിലും അധികം പെരെ നെ
ടെണ്ടതിന്നു ഞാൻ എന്നെ തന്നെ എല്ലാവൎക്കും ദാസനാ
ക്കി— യഹൂദരെ നെടുവാൻ യഹൂദൎക്ക യഹൂദനെ പൊ ൨൦
ലെ ആക്കി ധൎമ്മത്തിൻ കീഴുള്ളവരെ നെടുവാൻ താൻ ധൎമ്മത്തി
ൻ കീഴുള്ളവൻ അല്ല എങ്കിലും ഞാൻ ധൎമ്മത്തിൻ കീഴുള്ളവൎക്കു ധ

൨൧ ത്തിൻകീഴുള്ളവനെ പൊലെ ആകി — അധർമ്മികളെ
നെടുവാൻ ഞാൻ ദൈവത്തിന്ന അധർമ്മി അല്ല ക്രിസ്തുന്ന ധർമ്മ
സ്ഥൻ അത്രെ ആകുന്നു എങ്കിലും അധർമ്മികൾക്ക അധർമ്മിയെ
൨൨ പൊലെ ആകി — ബലഹീനരെ നെടുവാൻ ഞാൻ ബലഹീ
നൎക്കു ബലഹീനനെ പൊലെ ആകി - എല്ലാ പ്രകാരത്തി
ലും ചിലരെ രക്ഷിക്കെണ്ടതിന്ന ഞാൻ എല്ലാവൎക്കും എല്ലാം
൨൩ ആയ്മഞ്ഞു — സുവിശെഷത്തിൻ നിമിത്തം ഞാനും അതി
൨൪ ന്ന കൂട്ടാളി ആകെണ്ടതിന്ന എല്ലാം ചെയ്യുന്നു — ഒട്ടത്തി
ൽ ഒടുന്നവർ എല്ലാം ഒടുന്നു എങ്കിലും ഒരുവനെ വിരുതു
പ്രാപിക്കുന്നുള്ളു എന്ന അറിയുന്നില്ലയൊ - അതുപൊലെ നിങ്ങ
ളും പ്രാപിച്ചുകൊള്ളുവാൻ ഒടുവിൻ — പിന്നെ അങ്കം പൊരു
ന്നവൻ ഒക്കയും എല്ലാം വൎജ്ജിക്കുന്നു അതു വാടുന്ന മാലയി
൨൫ ട്ടുവാൻ അവരും - വാടാത്തതിന്നായി നാമും ചെയ്യു — ആ
കയാൽ ഞാൻ നിശ്ചയം ഇല്ലാത്ത പ്രകാരം അല്ല ഒടുന്നു —
൨൬ ആകാശത്തെ കുത്തുന്ന പ്രകാരം അല്ല മുഷ്ടിയുദ്ധം ചെയ്യുന്നു —
൨൭ - എന്റെ ശരീരത്തെ കുമെച്ച് അടിമ ആക്കുക അത്രെ
ചെയ്യുന്നു - പരക്കെ മററവരൊടു ഘൊഷിച്ച ശെഷം താൻ
കൊള്ളരുതാത്തവൻ ആയി പൊകായ്വാൻ തന്നെ-

## ൧൦ അദ്ധ്യായം

ശക്തന്മാരും വീഴുകെ ഭയപ്പെട്ടു ദുർഭൃത്യസ്വം തന്നെ
ഒട്ടും ഒഴികെണ്ടത്.

൧ എങ്ങിനെ എന്നാൽ സഹൊദരന്മാരെ നമ്മുടെ പിതാക്കന്മാർ
എല്ലാവരും മെഘത്തിൻ കീഴെ ആയിരുന്നു എന്നും എല്ലാ
൨ വരും സമുദ്രത്തൂടെ കടന്നു എന്നും - എല്ലാവരും മെഘത്തി
ലും സമുദ്രത്തിലും മൊശക്കൊ ബപ്തിസ്മാനം ഏററു എന്നും —

എല്ലാവരും ഒരു പൊലെ ആത്മികമായ ആഹാരം ഭക്ഷിച്ചു ൩
എന്നും എല്ലാവരും ഒരു പൊലെ ആത്മികമായ പാനിയം ൪
കുടിച്ചു എന്നും — ആത്മികമായ പാറയിൽ നിന്നല്ലൊ അവ
ർ കുടിച്ചത ആ കൂടെ ചെല്ലുന്ന പാറയൊ ക്രിസ്തനത്രെ — എന്നി ൫
ട്ടും അവരിൽ മിക്കപെരിലും ദൈവം പ്രസാദിച്ചില്ല അവ
ർ മരുഭൂമിയിൽ വീഴ്ത്തിക്കളയപ്പെട്ടു എന്നും ഞങ്ങൾ ബൊ
ധിക്കാതെ ഇരിക്കരുത് എന്ന ആഗ്രഹിക്കുന്നു — ഇവ നമു ൬
ക്കു ദൃഷ്ടാന്തങ്ങളാകി വന്നു അത ആയവർ മൊഹിച്ച പൊലെ
നാം തിന്മകളെ മൊഹിപ്പവർ ആകാതിരിപ്പാൻ തന്നെ — അവ ൭
രിൽ ചിലർ ആയ പൊലെ നിങ്ങൾ വിഗ്രഹാരാധികൾ ആ
കയും അരുത — ജനം ഭക്ഷിപ്പാനും കുടിപ്പാനും ഇരുന്നു ക
ളിപ്പാൻ എഴുനീറ്റു മെ. ൩൨,൬ എന്ന എഴുതിയ പ്രകാ
രമത്രെ — അവരിൽ ചിലർ പുലയാടി ഒരു ദിവസത്തിൽ ൮
൨൩൦൦൦ പെർ വീണ പൊലെ നാം പുലയാട്ടുകയും ഒ
ല്ലാ — അവരിൽ ചിലർ പരീക്ഷിച്ചു സർപ്പങ്ങളാൽ നശിച്ചു ൯
പൊയ പൊലെ നാം ക്രിസ്തനെ പരീക്ഷിക്കയും ഒല്ലാ — അ ൧൦
വരിൽ ചിലർ പിറുപിറുത്തു സംഹാരിയാൽ നശിച്ചു പൊയ
പൊലെ നിങ്ങൾ പിറുപിറുക്കയും അരുത — ഇവ എല്ലാം ൧൧
ദൃഷ്ടാന്തമായിട്ട അവർക്ക സംഭവിച്ചു വരികിലും യുഗങ്ങളു
ടെ അന്തങ്ങൾ എത്തി വന്നവരാകുന്ന നമുക്ക ബുദ്ധി ഉപദെശിപ്പാൻ
എഴുതിയത്രെ — ആകയാൽ താൻ നില്ക്കുന്നു എന്ന തൊ ൧൨
ന്നുന്നവൻ വീഴാതിരിപ്പാൻ നൊക്കുക — മാനുഷമല്ലാത്ത ൧൩
പരീക്ഷ നിങ്ങളെ പിടിച്ചിട്ടില്ല — ദൈവം വിശ്വസ്തനാകു
ന്നു അവൻ നിങ്ങൾക്ക കഴിയുന്നതിൽ മീതെ പരീക്ഷയിൽ അക
പ്പെടുവാൻ സമ്മതിക്കാതെ സഹിച്ചുകൂടെണ്ടതിന്ന പരീക്ഷയൊട ഒ
ഴിപ്പും തുനിയെയും ഉണ്ടാക്കും —

൧൪ ആകയാൽ എന്റെ പ്രിയമുള്ളവരെ വിഗ്രഹാരാധനയെ
൧൫ വിട്ടോടുവിൻ — വിവെകികളൊടു എന്നപൊലെ ഞാൻ പറയു
൧൬ ന്നു ഞാൻ മൊഴിയുന്നതിനെ വിസ്തരിപ്പിൻ — നാം ആശീർവ്വ
ദിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുരക്തത്തിന്റെ കൂട്ടായ്മ അ
ല്ലയൊ നാം നുറുക്കുന്ന അപ്പം ക്രിസ്തുശരീരത്തിന്റെ കൂട്ടാ
൧൭ യ്മ അല്ലയൊ — നാം എല്ലാവരും ഒരു അപ്പത്തിൽ അംശി
കൾ ആകകൊണ്ടു ഒരു അപ്പം ഉള്ളതുപൊലെ പലരായ നാം
൧൮ ഒരു ശരീരം ആകുന്നവരല്ലൊ — ജഡപ്രകാരമുള്ള ഇസ്രയെ
ലെ നൊക്കുവിൻ ബലികളെ ഭക്ഷിക്കുന്നവർ ബലിപീഠത്തി
൧൯ ന്നു കൂട്ടാളികൾ അല്ലയൊ — എന്നാൽ ഞാൻ എന്തു മൊഴിയു
ന്നു വിഗ്രഹാർപ്പിതം വല്ലതും ആകുന്നു എന്നൊ വിഗ്രഹം വല്ലതും
൨൦ എന്നൊ — അല്ല - ജാതികൾ ബലികഴിക്കുന്നത ദൈവത്തിന്ന
ല്ല ഭൂതങ്ങൾക്കു കഴിക്കുന്നു എന്നത്രെ — നിങ്ങൾ ഭൂതങ്ങളുടെ
൨൧ കൂട്ടാളികൾ ആവാൻ എനിക്കു മനസ്സില്ലതാനും — നിങ്ങൾക്കു കർത്താ
വിൻ പാനപാത്രവും ഭൂതങ്ങളുടെ പാനപാത്രവും കുടിപ്പാ
ൻ കഴികയില്ല - കർത്താവിൻ മെശയിലും ഭൂതങ്ങളുടെ മെശയി
൨൨ ലും അംശികൾ ആവാൻ കഴികയില്ല — അല്ലാഞ്ഞിട്ടു നാം കർത്താ
വിന്നു ശുദ്ധമിടിപ്പിക്കുന്നുവൊ അവനെക്കാൾ ഊക്കർ ആ
കുന്നുവൊ -

൨൩ എല്ലാറ്റിന്നും അധികാരം ഉണ്ടെങ്കിലും എല്ലാം ഉപ
കരിക്കുന്നതല്ല - എല്ലാറ്റിന്നും അധികാരം ഉണ്ടെങ്കിലും എ
൨൪ ല്ലാം വീട്ടുവാർദ്ധന ചെയ്യുന്നതല്ല — ഒരുവനും തന്റെതല്ല മററ
൨൫ വന്റെതിനെ അന്വെഷിക്ക — ഇറച്ചിയങ്ങാടിയിൽ വില്ക്കു
ന്നതു മനൊബൊധത്തിന്നിമിത്തം ഒന്നും വിവെചിയാതെ
൨൬ താനെല്ലാം ഭക്ഷിപ്പിൻ — ഭൂമിയും അതിന്റെ നിറവും കർത്താ
൨൭ വിന്നല്ലൊ ആകുന്നതു സ്രെഷ്ഠവല്ലൊ — പിന്നെ അവിശ്വാസി

കളിൽ ഒരുവൻ നിങ്ങളെ ക്ഷണിച്ചാൽ ചെല്ലുവാൻ ഇഷ്ടി
ക്കിൽ നിങ്ങൾക്കു വിളമ്പിയത മനൊബൊധം നിമിത്തം ഒന്നും വി
ചാരിയാതെ എല്ലാം ഭക്ഷിപ്പിൻ — എങ്കിലും ഒരുവൻ ഇത ൨൮
ബലിയർപ്പിതം എന്നു നിങ്ങളൊടു പറഞ്ഞാൽ അറിയിച്ചവ
ന്റെ നിമിത്തവും മനൊബൊധം നിമിത്തവും തിന്നരുത —
— മനൊബൊധം എങ്കിലൊ തന്റെ അല്ല മറ്റവന്റെ ത ൨൯
ന്നെ അത്രെ ഞാൻ പറയുന്നു — എന്റെ സ്വാതന്ത്ര്യത്തിന്നു
അന്യ മനൊബൊധത്താൽ ന്യായവിസ്താരം വരുവാൻ എ
ന്തു പൊൽ — കൃതജ്ഞതയൊടെ അനുഭവിച്ചാൽ ഞാൻ ൩൦
സ്തൊത്രം ചെയ്യുന്നതിന്നായിട്ടു ദൂഷിക്കപ്പെടുവാൻ എ
ന്തു — അത്രകൊണ്ടു നിങ്ങൾ ഭക്ഷിച്ചാലും കുടിച്ചാലും എന്ത ൩൧
ചെയ്താലും എല്ലാം ദൈവതെജസ്സിന്നായി ചെയ്യിൻ — യഹൂ ൩൨
ദർക്കും യവനർക്കും ദൈവസഭെക്കും തടങ്ങൽ ഇല്ലാത്തവർ ആ
കുവിൻ — ഞാനും എന്റെ അല്ല അവർ രക്ഷപ്പെടെണം ൩൩
എന്നു പലരുടെ ഉപകാരത്തെ തന്നെ അന്വെഷിച്ചു കൊ
ണ്ടു എല്ലാവരെക്കും എല്ലാം കൊണ്ടും പ്രസാദിപ്പിക്കും ഞാ
ൻ തന്നെ — ഞാൻ ക്രിസ്തന്റെ എന്ന പൊലെ എന്റെ ൧൧. ൧
അനുകാരികൾ ആകുവിൻ.

## ൧൧ അദ്ധ്യായം

സഭക്കൂട്ടത്തിൽ സ്ത്രീകളുടെ വെഷത്തെയും — തിരു
വത്താഴത്തിൻ ആചാരത്തെയും വിധിക്കുന്നതു
ദെശം.

ഹെ സഹൊദരന്മാരെ നിങ്ങൾ എല്ലാം കൊണ്ടും എന്നെ ൨
ഓർത്തും ഞാൻ നിങ്ങളിൽ ഏല്പിച്ച പ്രകാരം സമ്പ്രദായങ്ങളെ
പ്രമാണിച്ചും കൊള്ളുകയാൽ നിങ്ങളെ പുകഴുന്നു — എന്നിട്ടു ൩

ബോധിക്കേണം എന്നു ഞാൻ ആഗ്രഹിക്കുന്നിതു - സകല
പുരുഷന്നും തല ക്രിസ്തൻ തന്നെ - സ്ത്രീക്കു തല പുരുഷൻ ക്രി
൪ ക്രിസ്തന്റെ തല ദൈവം തന്നെ — തല മൂടിക്കൊണ്ടു
പ്രാർത്ഥിക്കയോ പ്രവചിക്കയോ ചെയ്യുന്ന പുരുഷൻ എ
൫ ല്ലാം തന്റെ തലയെ അപമാനിക്കുന്നു — എന്നാൽ തല മൂടാ
തെ പ്രാർത്ഥിക്കയോ പ്രവചിക്കയോ ചെയ്യുന്ന സ്ത്രീ എല്ലാം
തന്റെ തലയെ അപമാനിക്കുന്നു - അവളെല്ലൊ ക്ഷൌരം
൬ ചെയ്കവളൊടു മുറ്റും ഒക്കുന്നു — സ്ത്രീ മൂടാതെ ഇരിക്കിൽ മു
ടി ചെരെച്ചുകൊൾ്കയും ആവു — ചിരെക്കയാൽ ക്ഷൌരം താൻ
൭ സ്ത്രീക്കു ലജ്ജ എങ്കിലൊ മൂടിക്കൊൾ്കെ ആവു — കാരണം പു
രുഷൻ ദൈവത്തിന്റെ പ്രതിമയും തേജസ്സും ആകയാ
൮ ൽ തല മൂടേണ്ടതല്ല സ്ത്രീയൊ പുരുഷന്റെ തേജസ്സ് — പു
രുഷൻ സ്ത്രീയിൽ നിന്നല്ലല്ലൊ സ്ത്രീ പുരുഷനിൽ നിന്നത്രെ
൯ ആകുന്നതു — പിന്നെ പുരുഷൻ സ്ത്രീക്കായിട്ടല്ല സ്ത്രീ പുരുഷ
൧൦ ന്നായിട്ടത്രെ സൃഷ്ടിക്കപ്പെട്ടു — ആകയാൽ സ്ത്രീ ദൂതന്മാർ നിമി
൧൧ ത്തം തലമേൽ അധികാരക്കുറിപ്പുണ്ടിരിക്കേണം — ശേഷം
കർത്താവിൽ പുരുഷൻ കൂടാതെ സ്ത്രീയും സ്ത്രീ കൂടാതെ പുരുഷനും ഇ
൧൨ ല്ല — സ്ത്രീ പുരുഷനിൽ നിന്നുണ്ടായ പോലെ തന്നെ പുരുഷനും
സ്ത്രീയാൽ ഉണ്ടല്ലൊ സകലവും ദൈവത്തിൽ നിന്നത്രെ —
൧൩ — നിങ്ങളുടെ ഉള്ളിൽ തന്നെ വിധിപ്പിൻ സ്ത്രീ മൂടിക്കൊള്ളാ
൧൪ തെ ദൈവത്തോടു പ്രാർത്ഥിക്കുന്നതു യോഗ്യമൊ — പുരുഷ
ൻ മുടി നീട്ടിയാൽ അത് അവന്നു മാനക്കുറവ് എന്നും സ്ത്രീ നീട്ടി
൧൫ യാൽ കുന്തൽ അവൾക്കു മൂടുപടത്തിന്നു വേണ്ടി നല്കപ്പെട്ടതാൽ
അവൾക്കു തേജസ്സ് ആകുന്നു എന്നും പ്രകൃതി താനും നിങ്ങളെ
൧൬ പഠിപ്പിക്കുന്നില്ലയൊ — ഒരുത്തൻ തർക്കപ്രിയനായി കാ
ണ്ണിലൊ ഞങ്ങൾക്കു ഇങ്ങിനത്തെ മൎയ്യാദ ഞങ്ങൾക്കും ഇല്ല ദൈവസഭക

ക്കും ഇല്ലായ്കുന്നിതു
ഇതു ഞാൻ ആജ്ഞാപിക്കുമ്പോൾ നിങ്ങളെ പുകഴ് ൧൭
ത്തുന്നില്ല — നിങ്ങൾ കൂടിവരുന്നത് ഏറ്റം നന്മയ്ക്കല്ല തിന്മ
യ്ക്കുണ്ടാകുമാറാകുന്നതത്രെ — എങ്ങിനെ എന്നാൽ ഒന്നാ ൧൮
മത് നിങ്ങൾ സഭയായി കൂടുമ്പോൾ നിങ്ങളിൽ ഭിന്നതകൾ ഉ
ണ്ടെന്നു ഞാൻ കേൾക്കുന്നു ഒട്ടൊട്ടം വിശ്വസിക്കയും ചെയ്യു
ന്നു — നിങ്ങളിൽ കൊള്ളാകുന്നവർ വെളിവാകേണ്ടതി ൧൯
ന്നല്ലൊ മതഭേദങ്ങളും നിങ്ങളിൽ ഉണ്ടായിരിക്കേണ്ടതു —
— എന്നാൽ നിങ്ങൾ ഒരു ഇടത്തു കൂടിവരുമ്പോൾ ഉണ്ണുകയിൽ
ഓരോരുത്തൻ തന്റെ അത്താഴം മുന്തി എടുക്കുന്നതിനെ ൨൧
കൊണ്ട് ഒരുവൻ വിശന്നും ഒരുവൻ വെറിക്കുന്നതിനാൽ അതു കർ
ത്താവിൻ അത്താഴം ഉണ്ണുകയല്ല — ഭക്ഷിപ്പാനും കുടി ൨൨
പ്പാനും നിങ്ങൾക്കു വീടുകൾ ഇല്ലയൊ അല്ല ദൈവസഭയെ നി
ങ്ങൾ തുച്ഛീകരിച്ചു ഇല്ലാത്തവരെ നാണിപ്പിക്കുന്നുവൊ — ഞാ
ൻ നിങ്ങളോടു എന്തു പറയേണ്ടു നിങ്ങളെ പുകഴ്കയൊ ഇതി
ൽ നിങ്ങളെ പുകഴുന്നില്ല — ഞാനാകട്ടെ കർത്താവിൽനിന്നു ൨൩
പരിഗ്രഹിച്ചതു നിങ്ങൾക്കും ഏല്പിച്ചത് എന്തെന്നാൽ കർത്താവാകു
ന്ന യേശു താൻ കാണിച്ചുകൊടുക്കപ്പെട്ട രാത്രിയിൽ അപ്പ
ത്തെ എടുത്തു സ്തോത്രം ചൊല്ലി നുറുക്കി പറഞ്ഞു — വാങ്ങി ഭക്ഷി ൨൪
പ്പിൻ ഇതു നിങ്ങൾക്കുവേണ്ടി നുറുക്കപ്പെടുന്ന എന്റെ ശരീരം ആകു
ന്നു എന്റെ ഓൎമ്മക്കായിട്ടു ഇതിനെ ചെയ്വിൻ — അപ്രകാരം ൨൫
തന്നെ അത്താഴത്തിൽ പിന്നെ പാനപാത്രത്തെയും എടു
ത്തു പറഞ്ഞു — ഈ പാനപാത്രം എന്റെ രക്തത്തിൽ പുതി
യനിയമം ആകുന്നു ഇതിനെ കുടിക്കുന്തോറും എന്റെ ഓൎമ്മ
ക്കായിട്ടു ചെയ്വിൻ — എങ്ങിനെ എന്നാൽ നിങ്ങൾ ഈ അ ൨൬
പ്പം ഭക്ഷിക്കയും പാനപാത്രം കുടിക്കയും ചെയ്യുന്തോറും ക

ത്താവു വരുവോളം ഇതിനാൽ അവന്റെ മരണത്തെ പ്രസ്താ
൨൭ വിക്കുന്നു — അതുകൊണ്ടു ആരാനും അപാത്രമായി ഈ അ
പ്പം ഭക്ഷിക്കതാൻ കർത്താവിൻ പാനപാത്രം കുടിക്കതാൻ
ചെയ്താൽ കർത്താവിൻ ശരീരത്തിനും രക്തത്തിനും കുറ്റമുള്ള
൨൮ വൻ ആകും — എന്നാൽ മനുഷ്യൻ തന്നെത്താൻ ശോധന
ചെയ്തിട്ടു വേണം ഈ അപ്പത്തിൽ ഭക്ഷിക്കയും പാനപാത്ര
൨൯ ത്തിൽ കുടിക്കയും ചെയ്വാൻ — അപാത്രമായി ഭക്ഷിക്കയും കു
ടിക്കുന്നവൻ കർത്താവിൻ ശരീരത്തെ വിവേചിക്കായ്കയാ
൩൦ ൽ തനിക്കു താൻ ന്യായവിധിയാകത്തക്ക ഭക്ഷിച്ചു കുടിക്കുന്നു — ഇ
തു ഹേതുവായിട്ടു നിങ്ങളിൽ പലരും ബലഹീനരും രോ
൩൧ ഗികളും ആകുന്നു ഏറിയവരും നിദ്രകൊണ്ടിരിക്കുന്നു — എന്നാൽ നമ്മെ
൩൨ നാം തന്നെ വിധിച്ചു എങ്കിൽ വിധിക്കപ്പെടുകയില്ല — വി
ധിക്കപ്പെട്ടുകിലൊ നാം ലോകത്തോടു കൂടെ ശിക്ഷാവിധി
യിൽ അകപ്പെടാതിരിപ്പാൻ കർത്താവിനാൽ ശിക്ഷിക്കപ്പെടുന്നു —
൩൩ — ആകയാൽ എന്റെ സഹോദരന്മാരെ നിങ്ങൾ ഭക്ഷിപ്പാൻ കൂ
ടുമ്പോൾ അന്യോന്യം കാത്തിരിപ്പിൻ — ഒരുത്തൻ വിശക്കി
ൽ നിങ്ങൾ ശിക്ഷാവിധിക്കായി കൂടാതിരിക്കേണ്ടതിന്നു വീട്ടിൽ ഭക്ഷി
ക്ക — ശേഷം കാര്യങ്ങളെ ഞാൻ വന്നിട്ടു തന്നെ തീർ
ക്കും —

## ൧൨. അദ്ധ്യായം

൧ — ൧൧ ആത്മികവരങ്ങളുടെ ഭേദം

൧ പിന്നെ സഹോദരന്മാരെ ആത്മികവരങ്ങളെക്കുറിച്ചു നിങ്ങ
൨ ൾ അറിയാതിരിക്കരുത് എന്നു ഞാൻ ഇച്ഛിക്കുന്നു — നിങ്ങ
ൾ ജാതികളായിരിക്കും കാലം നടത്തപ്പെടുന്ന പ്രകാരം ഊമ
കളായ വിഗ്രഹങ്ങളുടെ അടുക്കലേക്കു പോകപ്പെട്ടു
വരായിരുന്നു എന്നറിയുന്നുവല്ലൊ — ആകയാൽ ഞാൻ നി

ല്ലായ്കയാൽ അതിനാൽ ശരീരത്തിൽ ചേരാതെ ആകുന്നുവൊ ഇല്ല—
൧൬ ചെവിയും ഞാൻ കണ്ണല്ലായ്കകൊണ്ട ശരീരത്തിൽ ചേ
രാതെ എന്നു ചൊല്ലുകയാൽ അതിനാൽ ശരീരത്തിൽ ചേരാത്തതാ
൧൭ കുന്നുവൊ ഇല്ല—ശരീരം മുഴുവൻ കണ്ണായാൽ ശ്രവണം
എവിടെ മുഴുവൻ ശ്രവണം ആകയാൽ ഘ്രാണം എവിടെ—
൧൮ ഇപ്പോഴൊ ദൈവം തന്റെ ഇഷ്ടം പോലെ അവയവങ്ങ
൧൯ ളെ ശരീരത്തിൽ വെവ്വെറെ വെച്ചു—എല്ലാം ഒർ
൨൦ അവയവം എങ്കിൽ ശരീരം എവിടെ—ഇപ്പോഴൊ പല അവ
൨൧ യവങ്ങളും ഒരു ശരീരവും ഉണ്ടു——കണ്ണ് കൈയ്യോടു നിന്നെ
കൊണ്ടു എനിക്ക ആവശ്യം ഇല്ല എന്നും മറ്റു തല കാലുകളൊ
ടു നിങ്ങളെകൊണ്ടു എനിക്ക ആവശ്യം ഇല്ല എന്നും ചൊല്ലി
൨൨ കൂടാ—ഒന്നാ ശരീരത്തിൽ ബലം കുറഞ്ഞ അവയവങ്ങ
ൾ എന്നു തൊന്നുന്നവ വെണ്ടുന്നവ അത്രെ എന്നതിനെ ഒഴി
൨൩ യ്കയുമല്ലാ—ശരീരത്തിൽ മാനം കുറഞ്ഞവ എന്നു തൊന്നു
ന്നവറ്റിൽ എത്രയും അധികം മാനങ്ങളെ അണിയുന്നു—നമ്മു
൨൪ ടെ ലിംഗം കുറഞ്ഞവറ്റിന്നു അധികം ഐശ്വര്യവും വരുന്നു—ന
൨൫ മ്മുടെ ലിംഗമല്ലാത്തവറ്റിന്ന അതിന്റെ ആവശ്യം ഇല്ലല്ലൊ—ദൈവം
ആകട്ടെ ശരീരത്തിൽ ഭിന്നത വരാതെ അവയവങ്ങൾ തങ്ങളിൽ
ഒരു പൊലെ ചിന്ത വെണം എന്നു വെച്ചു കുറവുള്ളതിന്നു അധി
കം മാനത്തെ കൊടുത്തുകൊണ്ടു ശരീരത്തെ കലർന്നു ചെർ
൨൬ ത്തു—അതിനാൽ ഒർ അവയവം പീഡപ്പെട്ടാലും അവയവ
ങ്ങൾ ഒക്കയും കൂടെ പെടുന്നു—ഒന്നിന്നു തെജസ്സ വന്നാലും അവ
൨൭ യവങ്ങൾ ഒക്കയും കൂടെ സന്തൊഷിക്കുന്നു——നിങ്ങളൊ ക്രിസ്തു
ന്റെ ശരീരവും അംശമംശമായിട്ട അവയവങ്ങളും ആകുന്നു—
ദൈവം ആകട്ടെ സഭയിൽ ചിലരെ ഒന്നാമത് അപൊസ്തലർ ആയി
൨൮ കൊണ്ടു രണ്ടാമത് പ്രവാചകരായും മൂന്നാമത് ഉപദെഷ്ടാക്കളായും—അനന്തരം

ശക്തികളെ പിന്നെ ചികിത്സകളുടെ വരങ്ങൾ തുണസെവക
ൾ പരിപാലനങ്ങൾ ഭാഷകളുടെ വിധങ്ങൾ — എല്ലാവരും അ ൨൯
പൊസ്തലരൊ എല്ലാവരും പ്രവാചകരൊ എല്ലാവരും ഉപ
ദെഷ്ടാക്കളൊ എല്ലാവരും ശക്തികളൊ എല്ലാവൎക്കും ചികി ൩൦
ത്സാവരങ്ങൾ ഉണ്ടൊ എല്ലാവരും ഭാഷകളാൽ ഉരെക്കുന്നുവൊ
— എന്നാൽ ഉത്തമം ഏറിയ വരങ്ങളെ തന്നെ കാംക്ഷിപ്പിൻ ഇ
നി അതിശ്രെഷ്ഠവഴിയെ ഞാൻ നിങ്ങൾക്കു കാണിക്കുന്നുണ്ടു

## ൧൩ അദ്ധ്യായം

### വരങ്ങളിൽ മികെച്ചതു സ്നെഹം

ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളാൽ ഉരെച്ചാ ൧
ലും സ്നെഹം ഇല്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പൊ ചിലമ്പു
ന്ന താളമൊ ആയ്ചമഞ്ഞു — എനിക്കു പ്രവചനം ഉണ്ടായിട്ടു ൨
സകല മൎമ്മങ്ങളും എല്ലാ അറിവും ബൊധിച്ചാലും മലകളെ
കാറ്റുമാറു സകല വിശ്വാസവും ഉണ്ടായാലും സ്നെഹം ഇല്ല എങ്കി
ൽ ഞാൻ ഒന്നും അല്ല — എനിക്കുള്ളവ എല്ലാം കബളീകരിച്ചു ൩
കൊടുത്താലും എൻ ശരീരത്തെ ചുടുവാൻ ഏല്പിച്ചാലും സ്നെഹം
ഇല്ല എങ്കിൽ എനിക്കു പ്രയൊജനവും ഇല്ല — സ്നെഹം ദീ ൪
ൎഘം ക്ഷമിക്കുന്നതും ദയ കാട്ടുന്നതും ആകുന്നു സ്നെഹം സ്പ
ൎദ്ധിക്കുന്നില്ല സ്നെഹം പൊങ്ങച്ചം കാട്ടുന്നില്ല ചീൎക്കുന്നില്ല —
ഉചിതം വിട്ടു നടക്കുന്നില്ല തന്റെവയെ അന്വെഷിക്കുന്നില്ല ചൊ ൫
ടിക്കുന്നില്ല (വെട്ടി) ദൊഷത്തെ കണക്കിടുന്നില്ല അനീതിയിൽ
സന്തൊഷിക്കാതെ സത്യത്തൊടു കൂടി സന്തൊഷിക്കുന്നു — എ ൬
ല്ലാം പൊറുക്കുന്നു എല്ലാം വിശ്വസിക്കുന്നു എല്ലാം പ്രത്യാശിക്കുന്നു ൭
എല്ലാം സഹിക്കുന്നു — സ്നെഹം ഒരു നാളും ഉതിൎന്നു പൊകാ ൮
പ്രവചനങ്ങൾ ആയാലും അവ നീങ്ങിപ്പൊകും ഭാഷക

൧൭ എന്നത് എങ്ങിനെ ചൊല്ലും — നീ നന്നായി സ്തോത്രിക്കുന്നു സ
൧൮ ത്യം അന്യന്നിട്ടു വൎദ്ധന വരുന്നില്ലതാനും — നിങ്ങൾ എല്ലാ
വരിലും അധികം ഞാൻ ഭാഷകളാൽ ഉരെക്കകൊണ്ടു ദൈ
൧൯ വത്തെ സ്തുതിക്കുന്നു — എങ്കിലും സഭയിൽ വെച്ചു ഭാഷയാ
ൽ ൧൦൦൦൦ വാക്കു ചൊല്ലുന്നതിനെക്കാളും മറ്റവരെയും
പഠിപ്പിപ്പാൻ എൻ മനസ്സുകൊണ്ടു അഞ്ചു വാക്കു പറവാ
൨൦ ൻ ഇഛ്ശിക്കുന്നു — സഹോദരരെ ബുദ്ധിയിൽ ബാലർ ആകൊ
ല്ലാ — ദോഷസംബന്ധിച്ചു ശിശുപ്രായരായി ബുദ്ധിയിൽ തികഞ്ഞ
൨൧ വരാകുവിൻ — ധൎമ്മത്തിൽ എഴുതിയിരിക്കുന്നിതു - അന്യ
ഭാഷക്കാരെക്കൊണ്ടും വെറെ അധരങ്ങളാലും ഞാൻ ഈ
ജ്ജനത്തോടു ഉരെക്കും — എന്നിട്ടും അവർ എന്നെ കേൾക്കയില്ല
൨൨ എന്നു കൎത്താവു പറയുന്നു. (യശ. ൨൮, ൧൧) — അവ്വണ്ണം ഭാ
ഷകൾ അടയാളമായിരിക്കുന്നു വിശ്വസിക്കുന്നവൎക്കല്ല അ
വിശ്വാസികൾക്കത്രെ — പ്രവചനമൊ അവിശ്വാസികൾക്കല്ല വി
൨൩ ശ്വസിക്കുന്നവൎക്കു തന്നെ — എങ്കിൽ സഭ ഒക്കയും ഒരുമിച്ചു
കൂടിവരുമ്പോൾ എല്ലാവരും ഭാഷകളാൽ ഉരെക്കിൽ സാമാന്യ
രൊ അവിശ്വാസികളൊ അകമ്പുക്കാൽ നിങ്ങൾ ഭ്രാന്തരെ
൨൪ ന്നു ചൊല്ലുകയില്ലയൊ — എല്ലാവരും പ്രവചിക്കിലൊ അവി
ശ്വാസിയൊ സാമാന്യനൊ അകമ്പുക്കാൽ എല്ലാവരാലും ശാ
സിക്കപ്പെട്ടു എല്ലാവരാലും വിവെചിക്കപ്പെടുന്നു അവ
൨൫ ന്റെ ഹൃദയരഹസ്യങ്ങൾ വെളിവാകുന്നു — അങ്ങിനെ അവൻ മു
ഖം കവിണ്ണു വീണു ദൈവം ഉണ്മയായി നിങ്ങളിൽ ഇരിക്കു
ന്നു എന്നു ഏറ്റുപറഞ്ഞു ദൈവത്തെ നമസ്കരിക്കും.
൨൬ എന്നാൽ എന്തു സഹോദരന്മാരെ നിങ്ങൾ കൂടിവരുമ്പോ
ൾ നിങ്ങളിൽ ഓരോരുത്തന്നു സങ്കീൎത്തനം ഉണ്ടു ഉപദെശം ഉണ്ടു
ഭാഷ ഉണ്ടു വെളിപ്പാടു ഉണ്ടു വ്യാഖ്യാനം ഉണ്ടു — എല്ലാം വീട്ടുവ

## ൧൫ അദ്ധ്യായം

പുനരുത്ഥാനം ഉണ്ടെന്നും ക്രിസ്തു ജനത്തെ എന്നും ഉപദെശിച്ചത.

൧ പിന്നെ സഹൊദരന്മാരെ ഞാൻ നിങ്ങളൊടു സുവിശെഷി
ച്ചതും നിങ്ങൾ പരിഗ്രഹിച്ചതും നില്ക്കുന്നതും രക്ഷപ്പെടുന്നതും ആയ
൨ സുവിശെഷത്തെ നിങ്ങൾക്ക അറിയിക്കുന്നു— നിങ്ങൾ വൃഥാ വിശ്വ
സിച്ചു എന്നവരാതെ ഞാൻ എന്ത വചനത്താലെ നിങ്ങളൊ
ടു സുവിശെഷിച്ചു എന്നു പിടിച്ചുകൊണ്ടാലെ രക്ഷപ്പെടുന്ന
൩ തുള്ളു— നിങ്ങളിൽ ഒന്നാമതല്ലൊ ഞാനും പരിഗ്രഹിച്ചതിനെ
എല്പിച്ചതാവിത് ക്രിസ്തൻ നമ്മുടെ പാപങ്ങൾക്ക വെണ്ടി തിരുവെ
൪ ഴുത്തുകളിൻ പ്രകാരം മരിച്ചും എന്നും കുഴിച്ചിടപ്പെട്ടു എഴുത്തുക
൫ ളിൻ പ്രകാരം മൂന്നാം നാളിൽ ഉണർത്തപ്പെട്ടിരിക്കുന്നു എന്നും കെഫാ
൬ വിന്നും പിന്നെ പന്തിരുവർക്കും കാണായ്വന്നു എന്നും തന്നെ— അ
നന്തരം അഞ്ഞൂറ്റിൽ പരം സഹൊദരന്മാർക്ക ഒരിക്കൽ കാണാ
യിതു അവരിൽ മിക്കപെരും ഇന്നെവരെ വസിക്കുന്നു ചിലർ നിദ്ര
൭ കൊണ്ടും ഇരിക്കുന്നു— അനന്തരം യാക്കൊബിനും പിന്നെ
൮ എല്ലാ അപൊസ്തലർക്കും കാണായ്വന്നു— എല്ലാവർക്കും ഒടുക്കം അലസി
൯ പിറന്നവനെ പൊലെ എനിക്കും കാണായതു— ഞാൻ അ
ല്ലൊ അപൊസ്തലരിൽ അതി ചെറിയവൻ താൻ ദൈവസഭ
യെ ഹിംസിച്ചതാൽ അപൊസ്തലൻ എന്നു വിളിക്കപ്പെടുവാൻ യൊഗ്യനല്ല—
൧൦ എങ്കിലും ദൈവകൃപയാൽ ഞാൻ ആകുന്നത് ആകുന്നു— എങ്കലെ
ക്കുള്ള അവന്റെ കൃപ വ്യർത്ഥമായതും ഇല്ല— അവരെല്ലാവരെ
ക്കാളും ഞാൻ അത്യന്തം അദ്ധ്വാനിച്ചു ഞാനല്ല താനും എന്നൊ
൧൧ ടു കൂടയുള്ള ദൈവകൃപ അത്രെ— ആകയാൽ ഞാൻ ആക
ട്ടെ അവർ ആകട്ടെ ഇപ്രകാരം ഞങ്ങൾ ഘൊഷിക്കുന്നു ഇപ്രകാ
൧൨ രം നിങ്ങളും വിശ്വസിച്ചു— ക്രിസ്തൻ മരിച്ചവരിൽ നിന്നു

ഉണൎത്തപ്പെട്ടു എന്ന ഘോഷിച്ചുകൊണ്ടിരിക്കെ മരിച്ചവ
രുടെ പുനരുത്ഥാനം ഇല്ല എന്ന നിങ്ങളിൽ ചിലർ പറയുന്ന
തെങ്ങിനെ — മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എങ്കിൽ ൧൩
ക്രിസ്തനും ഉണൎത്തപ്പെട്ടില്ല ക്രിസ്തൻ ഉണൎത്തപ്പെട്ടാതവൻ എ
ങ്കിൽ ഞങ്ങളുടെ ഘോഷണം വ്യൎത്ഥം നിങ്ങളുടെ വിശ്വാസവും ൧൪
വ്യൎത്ഥം അത്രെ — ഞങ്ങളും ദൈവം ഉണൎത്താതിരിക്കുന്ന ൧൫
വൻ ഉണൎത്തി എന്ന ദൈവത്തിന്നു എതിരെ സാക്ഷ്യം ചെല്ലു
കയാൽ ദൈവത്തിന്നു കള്ളസാക്ഷിക്കാരായി കാണപ്പെട്ടു
നു — മരിച്ചവർ എഴുനീല്ക്കുന്നില്ല എന്നു വരികിൽ തന്നെ — ൧൬
കാരണം മരിച്ചവർ ഉണരുന്നില്ല എങ്കിൽ ക്രിസ്തനും ഉണൎത്ത ൧൭
പ്പെട്ടാതവൻ — ക്രിസ്തൻ ഉണൎത്തപ്പെട്ടാതവൻ എങ്കിൽ ൧൮
നിങ്ങളുടെ വിശ്വാസം പാഴിൽ ആകുന്നു നിങ്ങൾ ഇന്നും നിങ്ങ
ളുടെ പാപങ്ങളിൽ ഇരിക്കുന്നു ക്രിസ്തനിൽ നിദ്രകൊണ്ടവരും
നശിച്ചുപോയി — നാം ഇജ്ജീവകാലത്തിൽ മാത്രമെ ക്രിസ്തനിൽ ആ ൧൯
ശ വെച്ചവരായി എങ്കിൽ എല്ലാ മനുഷ്യരിലും അരിഷ്ടമു
ള്ളവരത്രെ —— ഇപ്പൊഴൊ ക്രിസ്തൻ മരിച്ചവരിൽ നിന്ന ൨൦
ഉണൎത്തപ്പെട്ടിട്ടുണ്ടു നിദ്രകൊണ്ടവരുടെ ആദ്യഫലമായി
ട്ടത്രെ — എന്തെന്നാൽ മനുഷ്യനാൽ മരണം ഉണ്ടായിരി ൨൧
ക്ക മരിച്ചവരുടെ പുനരുത്ഥാനവും മനുഷ്യനാൽ തന്നെ —
ആദാമിൽ അല്ലൊ എല്ലാവരും ചാകുന്നപ്രകാരം തന്നെ ക്രിസ്തുവി ൨൨
ൽ എല്ലാവരും ജീവിപ്പിക്കപ്പെടും — എല്ലാവനും താന്താന്റെ ൨൩
നിരയിൽ താനും - ആദ്യഫലമായ ക്രിസ്തൻ അനന്തരം ക്രിസ്തനുള്ള
വർ അവന്റെ പ്രത്യക്ഷതയിൽ — പിന്നെ അവസാനം - അന്ന ൨൪
അവൻ എല്ലാവാഴ്ചയെയും സകല അധികാരശക്തികളെ
യും നീക്കം വരുത്തിയശെഷം പിതാവായ ദൈവത്തിന്നു
രാജ്യത്തെ ഏല്പിക്കും — അവനല്ലൊ സകല ശത്രുക്കളെ ൨൫

അവകാശം ആക്കുവാൻ കഴികയില്ല കേടു കേടായ്മയെയും
൫൧ അവകാശം ആക്കുകയും ഇല്ല എന്നത്രെ — ഇതാ മർമ്മത്തെ
ഞാൻ നിങ്ങളോടു പറയുന്നിതു — നാം എല്ലാവരും ഉറങ്ങുകയി
൫൨ ല്ലും; ക്ഷണം കൊണ്ടു കണ്ണിമെക്കുന്നിടയിൽ ഒടുക്കത്തെ
കാഹളനാദത്തിങ്കൽ എല്ലാവരും മാറപ്പെടും താനും — കാ
ഹളം ധ്വനിക്കും; സത്യം മരിച്ചവർ അക്ഷയരായി ഉയി
൫൩ ർത്തെഴുനീല്ക്കയും നാം മാറപ്പെടുകയും ചെയ്യും — എന്തെ
ന്നാൽ ഈ ക്ഷയമുള്ളതു അക്ഷയത്തെ ധരിക്കയും
൫൪ ഈ ചാകുന്നതു ചാകായ്മയെ ധരിക്കയും വേണ്ടതു — എന്നാ
ൽ ഈ ക്ഷയമുള്ളതു അക്ഷയത്തെയും ഈ ചാകുന്നതു
ചാകായ്മയെയും ധരിച്ചപ്പോഴെക്കു മരണം ജയ
ത്തിൽ വിഴുങ്ങപ്പെട്ടു (യശ. ൨൫, ൮) എന്നെഴുതിയ വച
൫൫ നം ഉണ്ടാകും — ഹെ മരണമെ നിന്റെ വിഷമുള്ളെവിടെ
൫൬ പാതാളമെ നിന്റെ ജയം എവിടെ (ഹോശ. ൧൩, ൧൪) — മര
ണത്തിൻ വിഷം പാപം തന്നെ, പാപത്തിൻ ശക്തിയൊ ധർമ്മമത്രെ —
൫൭ — നമ്മുടെ കർത്താവായ യേശുക്രിസ്തനെ കൊണ്ടു നമുക്കു
൫൮ ജയത്തെ നല്കുന്ന ദൈവത്തിന്നു സ്തോത്രം — ആകയാൽ എ
ന്റെ പ്രിയസഹോദരന്മാരെ ഉറപ്പുള്ളവരും ഇളകാത്തവരും
നിങ്ങളുടെ പ്രയത്നം കർത്താവിൽ വ്യർത്ഥമല്ല എന്നറികയാ
ൽ കർത്താവിൻ വേലയിൽ എപ്പോഴും പെരുകുന്നവരും ആ
കുവിൻ —

൧൬ അദ്ധ്യായം

യരുശലെമ്യൎക്കുള്ള ധൎമ്മം മുതലായതിനാ
കാൎയ്യാദികൾ

൧ പിന്നെ വിശുദ്ധന്മാൎക്കുള്ള ധൎമ്മമാനത്തെ തൊട്ടു ഞാ

# കൊരിന്തക്കാർക്കെഴുതിയ

# രണ്ടാം ലെഖനം

## ൧ അദ്ധ്യായം

പ്രാണഭയത്തിൽനിന്നരക്ഷിച്ചതിന്നസ്തോത്രം—ചെയ്യുന്നവൻ
മനസ്സാക്ഷിയുടെ സാക്ഷിയും കൊരിന്ത്യർക്കുസമ്മതനാ
കുംഎന്ന് ശ്രുതിക്കുന്നു-

ദൈവെഷ്ടത്താൽ യെശുക്രിസ്തുവിന്റെ അപൊസ്തൊലനായ പൌ ൧
ലുംസഹൊദരനായ തിമൊഥ്യൊസും- കൊരിന്തിലുള്ളദൈവ
സഭെക്കും അഖായയിൽ എങ്ങും ഉള്ളസകലപരിശുദ്ധന്മാർക്കും
കൂടെ എഴുതുന്നത— നമ്മുടെ പിതാവായ ദൈവത്തിൽനിന്നും ൨
കർത്താവായ യെശുക്രിസ്തുവിൽനിന്നും നിങ്ങൾക്കുകൃപയും
സമാധാനവും ഉണ്ടാവുമാറാക-
മനസ്സലിവിൻപിതാവും സർവ്വാശ്വാസത്തിന്റെ ൩
ദൈവവും ആയി നമ്മുടെ കർത്താവായ യെശുക്രിസ്തുവിന്റെ ദൈ
വവും പിതാവും ആയവൻ വാഴ്ത്തപ്പെട്ടവൻ ആക— അവനല്ലൊ ൪
യാതൊരു സങ്കടത്തിലും ഉള്ളവരെ ഞങ്ങൾക്കു ദൈവത്താൽ ആ
ശ്വാസം കൊണ്ട ആശ്വസിപ്പിക്കുമാറു ഞങ്ങളെ എല്ലാ സങ്ക
ടത്തിലും ആശ്വസിപ്പിക്കുന്നു— എന്തെന്നാൽ ക്രിസ്തുവിന്റെ ക ൫
ഷ്ടങ്ങൾ ഞങ്ങളിൽ വഴിയുന്നതുപൊലെ ക്രിസ്തുവിനാൽ ഞങ്ങ
ളുടെ ആശ്വാസവും വഴിയുന്നു— ഞങ്ങൾ സങ്കടപ്പെട്ടാലും നി ൬
ങ്ങളുടെ ആശ്വാസത്തിന്നും രക്ഷെക്കും ആയിട്ടത്രെ- ആശ്വാ
സപ്പെട്ടാലും ഞങ്ങളും അനുഭവിക്കുന്ന കഷ്ടങ്ങളെ നിങ്ങൾ
സഹിപ്പാറാകുന്നതിനെ സാധിപ്പിക്കുന്ന നിങ്ങളുടെ ആശ്വാസത്തിന്നും

൭ യത്രെ—നിങ്ങൾ കഷ്ടങ്ങൾക്കു കൂട്ടാളികൾ ആകുന്ന പ്രകാരം ആ
ശ്വാസത്തിന്നും ആകുന്നു എന്നറികയാൽ നിങ്ങൾ്ക്കുവെണ്ടി ഞങ്ങ
൮ ളുടെ പ്രത്യാശ ഉറെപ്പുള്ളതത്രെ—സഹോദരന്മാരെ ആ
സ്യയിൽ ഞങ്ങൾ്ക്കുണ്ടായ സങ്കടത്തെ നിങ്ങൾ്ക്ക ബോ
ധിയാതിരിക്കരുത എന്ന ഞങ്ങൾ ഇഛ്ശിക്കുന്നു സത്യം—അവി
ടെ ജീവിക്കുമൊ എന്ന അഴിനില വരുവൊളം ഞങ്ങൾ ശക്തി
൯ ക്കുമീതെ അത്യന്തം ഭാരപ്പെട്ടു—അതെ ഞങ്ങളിൽ അല്ല മരി
ച്ചവരെ ഉണൎത്തുന്ന ദൈവത്തിങ്കൽ തന്നെ വിശ്വസിച്ചവ
ർ ആകുംവണ്ണം ഞങ്ങൾ്ക്കു ഉള്ളിൽ തന്നെ മരണം എന്ന പ്രത്യു
൧൦ ത്തരം ഉണ്ടായിട്ടുണ്ടു—ആയവൻ അത്രവലിയ മരണത്തി
ൽ നിന്ന ഞങ്ങളെ ഉദ്ധരിച്ചു ഇന്നും ഉദ്ധരിക്കുന്നു ഇനിമെ
൧൧ ലും ഉദ്ധരിക്കും എന്ന അവനിൽ ആശ്രയിക്കുന്നു—ആകയാൽ നി
ങ്ങളും ഞങ്ങൾ്ക്കുവെണ്ടി പ്രാൎത്ഥനയാൽ കൂടെ തുണെക്കുന്ന
ണ്ടല്ലൊ—പലരുകൾ മുഖാന്തരം ഞങ്ങൾ്ക്കു വന്ന കൃപാസമ്മാ
നത്തിന്ന പലരാലും ഞങ്ങൾ്ക്കായിട്ടു സ്തോത്രം ഉണ്ടാവാൻ തന്നെ—
൧൨ ഞങ്ങളുടെ പ്രശംസ എന്തെല്ലൊ ഇതാകുന്നു—ഞങ്ങൾ ജഡ
ജ്ഞാനത്തിൽ അല്ല ദൈവാനുഗ്രഹത്തിൽ അത്രെ ഏകാഗ്ര
തയിലും ദൈവസാധുത്വത്തിലും തന്നെ ലോകത്തിങ്കൽ വിശെ
ഷാൽ നിങ്ങളൊടു നടന്നു കൊണ്ടു എന്ന ഞങ്ങളുടെ മനൊബോ
൧൩ ധത്തിന്റെ സാക്ഷ്യം തന്നെ—നിങ്ങൾ വായിച്ചും അറിഞ്ഞും
കൊള്ളുന്നവ എന്നിവ ഒഴികെ മറ്റായവ അല്ലല്ലൊ ഞങ്ങൾ നി
ങ്ങൾ്ക്ക എഴുതുന്നു—അവസാനത്തൊളവും നിങ്ങൾ അപ്പൊലെ
൧൪ അറിഞ്ഞുകൊള്ളും എന്ന ഞാൻ പ്രത്യാശിക്കുന്നു—കൎത്താ
വായ യെശുവിന്റെ നാളിൽ നിങ്ങൾ ഞങ്ങൾ്ക്ക എന്ന പൊലെ ഞ
ങ്ങൾ നിങ്ങൾ്ക്കും പ്രശംസ ആകുന്നു എന്ന നിങ്ങൾ ഏകദെശം അ
൧൫ റിഞ്ഞു കൊണ്ട പ്രകാരം തന്നെ—ആശ്രയം ഉറെപ്പിച്ചിട്ടു തന്നെ

ഞാൻ നിങ്ങൾക്കു രണ്ടാമത് ഒരു കരുണ ഉണ്ടാകേണം എന്നു
വെച്ചു മുമ്പെ നിങ്ങളുടെ അടുക്കൽ വരുവാനും നിങ്ങളെ വഴിയായി ൧൬
മക്കെദൊന്യക്കു പോവാനും പിന്നെയും മക്കെദൊന്യയെ വിട്ടു
നിങ്ങളിൽ പോരുവാനും നിങ്ങളാൽ യഹൂദയിലെക്കു യാത്ര
അയക്കപ്പെടുവാനും മനസ്സായിരുന്നു — ഇതു നിരൂപിക്കയിൽ ൧൭
ഞാൻ പക്ഷെ മനോലഘുത്വം കാട്ടിയൊ അല്ല ഞാൻ നി
രൂപിക്കുന്നവ ജഡപ്രകാരം നിരൂപിക്കുന്നുവൊ — ഉവ്വ ഉ ൧൮
വ്വ എന്നതും ഇല്ല ഇല്ല എന്നതും അങ്ങും എന്റെ പക്കൽ
ഇരിക്കത്തക്കവണ്ണമൊ — അല്ല ദൈവം വിശ്വസ്തനാക
നാൽ നിങ്ങളൊടുള്ള ഞങ്ങടെ വചനം ഉവ്വ എന്നും ഇല്ല എ
ന്നും ആയില്ല — നിങ്ങളിൽ ഞാൻ സില്വാൻ തിമൊഥ്യൻ ൧൯
ഇങ്ങു ഞങ്ങളാൽ അറിയിക്കപ്പെട്ട ദേവപുത്രനാ
യ യെശു ക്രീസ്തൻ ഉവ്വ ഇല്ല എന്നവരാതെ ഉവ്വ എന്നത്
ത്രെ അവനിൽ ഉണ്ടായി — എങ്ങിനെ എന്നാൽ ദൈവത്തി ൨൦
ൻ വാഗ്ദത്തങ്ങൾ എത്രയും അവനിൽ ഉവ്വ എന്നത്രെ ഉ
ണ്ടാകുന്നു - അവനിൽ ഞങ്ങളാൽ ദൈവത്തിന്നു തെജസ്സു
മാറുമെൻ എന്നതും ഉണ്ടായി — ഞങ്ങളെ നിങ്ങളൊടു കൂ ൨൧
ടെ ക്രീസ്തനിലെക്കു ഉറപ്പിച്ചു കൊള്ളുന്നതും നമ്മെ അഭി
ഷെകിച്ചതും ദൈവമത്രെ ആകുന്നു — അവൻ നമ്മെ മുദ്രയി ൨൨
ട്ടും ആത്മാവാകുന്ന അച്ചാരത്തെ നമ്മുടെ ഹൃദയങ്ങളിൽ കൊ
ടുത്തും ഇരിക്കുന്നവൻ — ഞാനൊ ദൈവത്തെ എൻ ദേഹി ൨൩
ക്കു സാക്ഷിയാക്കി വിളിച്ചു ചൊല്ലുന്നിതു നിങ്ങളെ ആദരിച്ചി
ട്ടത്രെ ഞാൻ ഇന്നുവരെ കൊരിന്തിൽ വരാഞ്ഞതു — നി ൨൪
ങ്ങളുടെ വിശ്വാസത്തിന്നു ഞങ്ങൾ കൎത്താക്കൾ ആകുന്നവർ എന്ന
ല്ലതാനും നിങ്ങളുടെ സന്തോഷത്തിന്നു ഞങ്ങൾ സഹകാരിക
ൾ അത്രെ - വിശ്വാസത്തിൽ അല്ലൊ നിങ്ങൾ നില്ക്കുന്നു-

നൊഴുത്താനും — ഞാൻ എല്ലാവല്ലൊ വല്ലതും പൊറുത്തിട്ടുണ്ടെങ്കിൽ
നിങ്ങൾ നിമിത്തം ക്രിസ്താന്റെ സന്നിധാനത്തിൽ തന്നെ അതിനെ
പൊറുത്തു — സാത്താനാൽ നാം തെളിക്കപ്പെടായ്വാനത്രെ ൧൧
ഇപ്പോൾ തന്നെ അവന്റെ വിനവുകൾ ഉൾ അറിയാത്തവരല്ല
ല്ലൊ.

എന്നാൽ ഞാൻ ക്രിസ്താന്റെ സുവിശേഷണത്തിനായി ൧൨
ത്രൊവാസിൽ വന്നാറെ കർത്താവിൽ എനിക്കു ഒരു വാതിൽ തു
റക്കപ്പെട്ടപ്പൊൾ എന്റെ സഹോദരനായ തീതനെ കാണായ്കകൊ
ണ്ട് എനിക്കു എന്റെ ആത്മാവിൽ സ്വാസ്ഥ്യം ഉണ്ടായില്ല — ഞാൻ അ ൧൩
വരൊടു വിടവാങ്ങി മക്കെദൊന്യക്കു പുറപ്പെട്ടു — എന്നി ൧൪
ട്ടും ക്രിസ്തനിൽ ഞങ്ങളെ എപ്പൊഴും ജയോത്സവം ചെയ്യി
ക്കുംവല്ലൊ — ഞങ്ങളെക്കൊണ്ട് അവന്റെ അറിവിന്റെ വാ
സനയെ സ്ഥലങ്ങളിലും പരത്തുന്ന ദൈവത്തിന്നു സ്തൊത്രം —
എന്തുകൊണ്ടെന്നാൽ രക്ഷിക്കപ്പെടുന്നവരിലും നശിക്കുന്നവ ൧൫
രിലും ഞങ്ങൾ ദൈവത്തിന്നു ക്രിസ്താന്റെ സൌരഭ്യം ആകുന്നു —
ഇവർക്കു മരണത്തിലെക്കുള്ള മരണവാസന — അവർക്കൊ ജീ ൧൬
വനിലെക്കുള്ള ജീവവാസന തന്നെ — എന്നാൽ ഇവറ്റിന്നു ആർ പ്രാപ്ത
നാകുന്നു — ഞങ്ങൾ അനേകർ ചെയ്യുന്നപൊലെ ദൈ ൧൭
വവചനത്തെ കൂട്ടികലക്കുന്നവർ അല്ല സത്യത്തിൽ നിന്നും
ദൈവത്തിൽ നിന്നുള്ളപ്രകാരം തന്നെ ഞങ്ങൾ ദൈവസന്നിധാ
നെ ക്രിസ്തനിൽ അത്രെ പറയുന്നു.

## ൩ അദ്ധ്യായം

൧ — ൫ അപൊസ്തലൻ തന്റെ ശുശ്രൂഷയെ പ്രശംസി
ച്ചു മൊശെ ശുശ്രൂഷയൊടു ഉപമിക്കുന്നു.

ഞങ്ങളെ തന്നെ പിന്നെയും ശ്ലാഘിപ്പാൻ തുടങ്ങുന്നുവൊ — ൧

ഇങ്ങനെത്തെ പ്രത്യാശ ഉള്ളവരാകയാൽ ഞങ്ങൾ വളരെ പ്രാഗ
ത്ഭ്യം പ്രയോഗിക്കുന്നു — നീങ്ങുന്നതിന്റെ അവസാനത്തോളം ൧൩ ഇ—
സ്രയേൽപുത്രന്മാർ നോക്കാതവണ്ണം മോശെ തന്റെ മുഖത്തി
ന്മേൽ മൂടി വെച്ചതു പോലെ അല്ല ഞങ്ങൾ ചെയ്യുന്നു — എ
ന്നാൽ അവരുടെ നിനവുകൾ തടിച്ചു വന്നു പോയി — ഇന്നെയ ൧൪
രെക്കല്ലൊ പഴയനിയമത്തിൻ വായനയിൽ ആ മൂടി തന്നെ
നിവസിക്കുന്നു — ആയതു ക്രിസ്തനാൽ മാത്രം നീക്കം വരി ൧൫
കയാൽ മൂടി നീക്കപ്പെടാതെ ഇന്നെവരെ മോശ വായിക്കപ്പെ
ടുന്തോറും അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു — അതു ക ൧൬
ർത്താവിലെക്കു തിരിഞ്ഞാലപ്പൊഴെക്കു മൂടി എടുത്തുപൊകും —
എന്നാൽ കർത്താവ് ആത്മാവു തന്നെ — കർത്താവിന്റെ ആ ൧൭
ത്മാവ് എവിടെ അവിടെ സ്വാതന്ത്ര്യം — നാമെല്ലാവരും ൧൮
മൂടൽ അകന്ന മുഖം കൊണ്ടു കർത്താവിൻ തെജസ്സെ കണ്ണാടി
യിൽ നോക്കി കൊണ്ടു ആ പ്രതിമയായി തന്നെ മാറി ആത്മകർത്താ
വിങ്കൽനിന്ന് എന്നപൊലെ തെജസ്സിൽനിന്നു തെ
ജസ്സിലെക്കു തന്നെ രൂപാന്തരപ്പെടുന്നു.

## ൪ അദ്ധ്യായം

അപൊസ്തലൻ സങ്കടങ്ങളിലും (൭) പ്രത്യാശയാൽ
ഉള്ള പ്രാഗത്ഭ്യം.

അതകൊണ്ടു ഞങ്ങൾക്കു കനിവു ലഭിച്ചപ്രകാരം ഈ ശുശ്രൂഷ ൧
തന്നെ ഉണ്ടാകയാൽ ഞങ്ങൾ മടിച്ചു പൊകാതെ അവലക്ഷണ ൨
ത്തിന്റെ രഹസ്യങ്ങളെ തിരെ വെറുത്തു കൌശലത്തിൽ നട
ക്കാതെയും ദൈവവചനത്തെ മിശ്രമാക്കാതെയും സത്യാ
ത്ഥ്യം പ്രകാശിക്കുന്നതിനാൽ ദൈവമുമ്പാകെ മനുഷ്യരുടെ എല്ലാ
മനസ്സാക്ഷിയൊടും ഞങ്ങളെ തന്നെ രഞ്ജിപ്പിക്കുന്നു — എന്നാ—

ഞങ്ങളുടെ സുവിശെഷം മൂടിയിരിക്കുന്നു എങ്കിലൊ നശിച്ചുപൊകു
൪ ന്നവരിലെ മൂടിയിരിക്കു— ദൈവപ്രതിമയാകുന്ന ക്രിസ്തന്റെ
തെജസ്സുള്ള സുവിശെഷത്തിന്റെ വിളക്കം മിന്നാതെ ഇരിപ്പാ
ൻ ഈ യുഗത്തിന്റെ ദൈവം ഇന്ന അവിശ്വാസികളുടെ നിന
൫ വുകളെ കുരുടാക്കി— ഞങ്ങൾ ഞങ്ങളെ തന്നെ അല്ലല്ലൊ ക്രിസ്തനാം യെശു
വെ കർത്താവ് എന്നും ഞങ്ങളെ യെശുനിമിത്തം നിങ്ങളുടെ ദാസർ
൬ എന്നും അല്ലൊ ഘൊഷിക്കുന്നു— ഇരുട്ടിൽനിന്നു വെളി
ച്ചം പ്രകാശിപ്പാൻ ചൊന്ന ദൈവം യെശുക്രിസ്തന്റെ മുഖ
ത്തിലുള്ള ദൈവതെജസ്സിൻ അറിവിന്റെ പ്രകാശിപ്പിപ്പാൻ
ഞങ്ങളുടെ ഹൃദയങ്ങളിൽ തിളങ്ങിയവൻ തന്നെ-
൭ എങ്കിലും അത്യന്തശക്തി ഞങ്ങളിൽനിന്നല്ല ദൈവത്തിന്റെ
തു എന്നു കാണ്മതിന്നായി ഇന്നിധിയെ ഞങ്ങൾ മൺപാത്രങ്ങളിൽ
൮ വെച്ചിരിക്കുന്നു— എല്ലാവിധത്തിലും സങ്കടപ്പെട്ടു കുടുങ്ങിപ്പൊ
൯ കുന്നവർ അല്ലതാനും— ബുദ്ധിമുട്ടിയും അഴിനിലവെന്നവരല്ല-
ഹിംസിക്കപ്പെട്ടും കൈവിടപ്പെട്ടവരല്ല- തള്ളിയിടപ്പെട്ടും ന
൧൦ ശിച്ചുപൊയവരല്ലതാനും— യെശുവിൻ ജീവനും ഞങ്ങളുടെ ശരീരത്തി
ൽ വിളങ്ങിവരെണ്ടതിന്നു എപ്പൊഴും യെശുവിന്റെ മരിപ്പി
൧൧ നെ ശരീരത്തിൽ വഹിച്ചു നടന്നുകൊണ്ടത്രെ— ഞങ്ങളുടെ മ
ൎത്യദെഹത്തിൽ യെശുവിൻ ജീവനും വിളങ്ങെണ്ടതിന്നല്ലൊ
ജീവിക്കുന്ന ഞങ്ങൾ എപ്പൊഴും എല്ലാം യെശുവിൻ നിമിത്തം
൧൨ മരണത്തിൽ എല്പിക്കപ്പെടുന്നു— ആകയാൽ ഞങ്ങളിൽ മരണവും
൧൩ നിങ്ങളിൽ ജീവനും വ്യാപരിക്കുന്നു— എന്നിട്ടും സങ്കീ ൧൧൬,
൧൦ ഞാൻ വിശ്വസിച്ചു അതുകൊണ്ടു ഉരെച്ചു എന്ന് എഴുതിയ
തിന്നൊത്ത വിശ്വാസത്തിൻ ആത്മാവു തന്നെ ഞങ്ങൾക്കും ഉണ്ടാ
കയാൽ ഞങ്ങളും വിശ്വസിക്കുന്നു അതുകൊണ്ടു ഉരെക്കയും ചെ
൧൪ യ്യുന്നു— കർത്താവായ യെശുവെ ഉണർത്തിയവൻ ഞങ്ങളെ

മ്മെ ഒരുക്കിയതു ദൈവം ആകുന്നു- ആത്മാവെയും അച്ചാരമാ
൬ യിനമുക്കു തന്നവൻ — ആകയാൽ ഞങ്ങൾ എല്ലായ്പോഴും
ധൈൎയ്യപ്പെട്ടും ശരീരത്തിൽ വസിപ്പാറാകും ഞങ്ങൾ കൎത്താവി
൭ ൽ നിന്നു വിശ്വാസം ഉണ്ടെന്ന് അറിഞ്ഞും കൊണ്ടു — കാഴ്ചകൊ
൮ ണ്ടല്ല സാക്ഷാൽ വിശ്വാസം കൊണ്ടു നടക്കുന്നവരാകിൽ — ഇങ്ങി
നെ ധൈൎയ്യപ്പെട്ടു ഞങ്ങൾ ശരീരത്തിൽ നിന്നു വിട്ട് നീങ്ങുക
൯ ത്താവിനോടു കൂടെ വസിപ്പാൻ അധികം രസിക്കുന്നു — അതു
കൊണ്ടും വസിക്കിലും വിട്ടു നീങ്ങിലും അവനെ പ്രസാദി
൰ പ്പിക്കുന്നവർ ആവാൻ അഭിമാനിക്കുന്നു — കാരണം അവ
നവൻ ശരീരം കൊണ്ടു നല്ലതാകിലും തിയതാകിലും ചെയ്തതി
ന്നു തക്കതിനെ പ്രാപിക്കേണ്ടതിന്നു നാം എല്ലാവരും ക്രിസ്തുവി
൰൧ ന്റെ ന്യായാസനത്തിൻ മുമ്പാകെ പ്രത്യക്ഷമാകേണ്ടതു — അ
തു കൊണ്ടു കൎത്താവിൻ ഭയത്തെ അറിഞ്ഞിട്ടു ഞങ്ങൾ മനുഷ്യരെ
സമ്മതിപ്പിക്കുന്നു ദൈവത്തിന്നു പ്രത്യക്ഷമാകുന്നിതു ഞങ്ങളുടെ
മനസ്സാക്ഷികളിലും ഞാൻ പ്രത്യക്ഷന്മാർ ആകുന്നു എന്നും ആശി
൰൨ ക്കുന്നു — ഞങ്ങളെ തന്നെ പിന്നെയും നിങ്ങളോടു ശ്ലാഘിച്ചി
ട്ടല്ല ഞങ്ങൾ നിമിത്തം പ്രശംസിപ്പാൻ നിങ്ങൾക്കു ഇട തന്നു
കൊണ്ടത്രെ ആയതു പറയുന്നു — ഹൃദയത്തിൽ അല്ല മുഖത്തി
ന്മേൽ അത്രെ പ്രശംസിക്കുന്നവരെ ഉത്തരം പറവാൻ നിങ്ങൾക്കുണ്ടാ
൰൩ വാൻ തന്നെ — ഞങ്ങൾ ഭ്രാന്തർ ആയാലും ദൈവത്തിന്നും
൰൪ ബോധികൾ ആയാലും നിങ്ങൾക്കും ആകുന്നു സത്യം — കാരണം
൰൫ എല്ലാവൎക്കും വേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും
മരിച്ചു എന്നും ജീവിക്കപ്പെടുന്നവർ ഇനി തങ്ങൾക്കു അല്ല തങ്ങൾക്കു
വേണ്ടി മരിച്ചുയിൎത്തവന്നായി കൊണ്ടു ജീവിക്കേണ്ടതിന്ന
ത്രെ - എല്ലാവൎക്കും വേണ്ടി മരിച്ചത് എന്നും ഞങ്ങൾ നിശ്ച
യിക്കനാൽ - ക്രിസ്തന്റെ സ്നേഹം ഞങ്ങളെ ഉത്സാഹിപ്പിക്കുന്നു-

ആകയാൽ ഞങ്ങൾ ഇന്നമുതൽ ആരെയും ജഡപ്രകാരം ൰൬
അറിയുന്നില്ല—ക്രിസ്തുവിനെ ജഡപ്രകാരം അറിഞ്ഞു എങ്കിലൊ ഇ
നിമെൽ അറിയുന്നില്ല താനും—അതുകൊണ്ട ഒരുത്തൻ ക്രി ൰൭
സ്തുവിൽ ആയാൽ പുതിയ സൃഷ്ടി ആകുന്നു—പഴയവ കഴി
ഞ്ഞുപൊയി ഇതാ എല്ലാം പുതുതായി വന്നു—എങ്കിലും ഇ ൰൮
വ എല്ലാം ദൈവത്തിൽനിന്നു—ആയവൻ നമ്മെ യെശു
ക്രിസ്തുമൂലം തന്നൊടു നിരപ്പിച്ചു നിരപ്പിന്റെ ശുശ്രൂ
ഷയെ ഞങ്ങൾക്കു തന്നു—എന്തിനെന്നാൽ ദൈവം ലൊ ൰൯
കത്തിന്നു അവരുടെ പിഴകളെ കണക്കിടാതെ നിരപ്പി
ൻ വചനത്തെ ഞങ്ങളിൽ സമർപ്പിച്ചും കൊണ്ടു ലൊകത്തെ
ക്രിസ്തുവിൽ തന്നൊടു നിരപ്പിച്ചു—എന്നതിനാൽ ഞ ൨൰
ങ്ങൾ ക്രിസ്തുവിന്നു പകരം മന്ത്രികൾ ആകുന്നു ദൈവം ഞങ്ങൾ
മുഖെന പ്രബൊധിപ്പിക്കുംപൊലെ ദൈവത്തൊടു നിരന്നു
വരുവിൻ എന്നു ഞങ്ങൾ ക്രിസ്തുവിന്നു പകരം യാചിക്കുന്നു—പാ ൨൰൧
പത്തെ അറിയാത്തവനെ നാം അവനിൽ ദൈവനീതിയാ
കെണ്ടതിന്നു അവൻ നമുക്കു വെണ്ടി പാപം ആക്കി.

## ൬ അദ്ധ്യായം

അപൊസ്തലന്മാരുടെ കഷ്ടങ്ങളാൽ വന്ന സിദ്ധത—അവി
ശ്വാസികളൊടു സംഗത്തെ ത്യജിക്കെണം.

അവനൊടു കൂട്ടപ്രവൃത്തിക്കാരായി ഞങ്ങൾ പ്രബൊധി ൧
പ്പിക്കയും ചെയ്യുന്നു—നിങ്ങൾ ദൈവകരുണയെ പാഴി
ൽ അംഗീകരിക്കരുത എന്നവരെ—(യെശ. ൪൯, ൮) അംഗീ ൨
കരണകാലത്തിൽ ഞാൻ നിന്നെ കെട്ടു രക്ഷാദി
വസത്തിൽ നിന്നെ തുണെച്ചും എന്ന് അരുളിച്ചെയ്യുന്നുണ്ട
ല്ലൊ—ഇതാ ഇപ്പൊൾ പ്രസാദകാലം ഇതാ ഇപ്പൊൾ രക്ഷാദിവസം—

(ലെവ. ൨൬, ൧൨) ഞാൻ അവരിൽ കുടിയിരിക്കയും അവരി
ൽ നടക്കയും ആം അവക്ക ഞാൻ ദൈവവും അവർ എനിക്ക
ജനവും ആകും എന്ന ദൈവം പറഞ്ഞപ്രകാരം തന്നെ—ആ ൧൭
കയാൽ അവരുടെ ഇടയിൽനിന്ന പുറപ്പെട്ടു വെറിട്ടുവ
ന്ന അശുദ്ധമായതിനെ തൊടാതിരിപ്പിൻ—എന്ന കർത്താ
വ് പറയുന്നു (യശ. ൫൨, ൧൧) എന്നാൽ ഞാൻ നിങ്ങളെ
കൈക്കൊണ്ട നിങ്ങൾക്കു പിതാവാകും—നിങ്ങൾ എനിക്ക പുത്രരു ൧൮
ത്രിമാരും ആകും എന്ന സർവ്വശക്തനായ കർത്താവ അരുളിച്ചെ
യ്യുന്നു—(യിറ. ൩൧, ൧. ൯. ൩൩, ൩൮)—അതുകൊണ്ട പ്രി
യമുള്ളവരെ ഈ വാഗ്ദത്തങ്ങൾ നമുക്കുണ്ടാകയാൽ ജഡത്തി
ലെയും ആത്മാവിലെയും സകല കന്മഷത്തിൽനിന്നും നമ്മെ
നാം വെടിപ്പാക്കി ശുദ്ധീകരണത്തെ ദൈവഭക്തിയിൽ തി
കെക്കുക—

## ൭ അദ്ധ്യായം

തീതൻ കൊറിന്തരെ കൊണ്ട ബൊധിപ്പിച്ചതിന്റെ

അനുഭവം.

ഞങ്ങളെ ഗ്രഹിപ്പിൻ ഞങ്ങൾ ആരൊടും അന്യായം ചെയ്തില്ല ൨
ആരെയും കെടുത്തില്ല ആരെയും തൊല്പിച്ചില്ല—കുറ്റവി ൩
ധിക്കായല്ല ഞാൻ പറയുന്നത്—മരിപ്പാനും കൂടെ ജീവിപ്പാ
നും നിങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളിൽ ഇരിക്കുന്നു എന്ന ഞാൻ
മുൻ ചൊല്ലീട്ടുണ്ടല്ലൊ—നിങ്ങളൊടു എനിക്കുള്ള പ്രാഗത്ഭ്യം ൪
പെരുത്ത ഞാൻ ആശ്വാസം കൊണ്ട നിറഞ്ഞിരിക്കുന്നു ഞ
ങ്ങടെ എല്ലാ ഉപദ്രവത്തിന്മെലും സന്തൊഷം അത്യന്തം വ
ഴിഞ്ഞവനാകുന്നു—എങ്ങിനെ എന്നാൽ മക്കെദൊന്യ ൫
യിൽ വന്ന ശെഷവും ഞങ്ങടെ ജഡത്തിന്ന സൌഖ്യം ഒട്ടും

ങ്ങളുള്ളതിങ്ങളുടെ ഉത്സാഹം ദൈവമുമ്പാകെ തിങ്ങൾക്കു വെളി
അതം തന്നെ — അതുകൊണ്ടു ഞങ്ങൾ ആശ്വാസപ്പെട്ടിരിക്കുന്നു ൧൨
തിങ്ങളുടെ ആശ്വാസത്തിന്നും തീതൊസിന്റെ സന്തോഷത്താ
ൽ ഏറ്റവും അധികം സന്തോഷിച്ചു — അവന്റെ ആത്മാവിന്നു ൧൩
തിങ്ങൾക്കെല്ലാവരാലും തണുപ്പുവന്നതിനാൽ അത്രെ — അവ
നൊടെല്ലാം ഞാൻ തിങ്ങളെ തൊട്ടുവല്ലതും പ്രശംസിച്ചിട്ടുണ്ടെ
ങ്കിൽ നാണിച്ചുപൊയില്ല — ഞങ്ങൾ തിങ്ങളൊട് സകലവും സത്യ
ത്തിൽ ഉരെച്ചപ്രകാരം തന്നെ തീതന്റെ മുമ്പിൽ ഞങ്ങൾ പ്രശം
സിച്ചതും കൂടെ സത്യമായ്തീർന്നു — അവനെ ഭയത്തൊടും വിറയ ൧൪
ലൊടും കൂടെ കൈക്കൊണ്ടതിങ്ങൾക്കെല്ലാവരുടെയും അനുസര
ണത്തെ ഓർക്കുമ്പോൾ അവന്റെ ഉൾപ്രേമം അധികം തി
ങ്ങളിലേക്കത്രെ ആകുന്നു — തിങ്ങൾ വിഷയമായി ഞാൻ എ ൧൫
ല്ലാറ്റിലും ധൈര്യപ്പെട്ടതിനാൽ സന്തോഷിക്കുന്നു —

## ൮ അദ്ധ്യായം

യെരുശലെമ്യർക്കു വെണ്ടിയുള്ള ധർമ്മദാനത്തിൻ
അവസ്ഥ

പിന്നെ സഹോദരന്മാരെ മക്കെദൊന്യസഭകളിൽ നൽകപ്പെട്ടു ൧
ള്ള ദൈവകൃപയെ തിങ്ങളെ അറിയിക്കുന്നു — ഉപദ്രവത്തി ൨
ന്റെ ബഹുശോധനത്തിലും അവരുടെ സന്തോഷത്തിന്റെ വഴി
വും ആഴമുള്ള ദാരിദ്ര്യവും ഔദാര്യതയുടെ സമ്പത്തോളം വഴി
ഞ്ഞുവന്നു എന്നത്രെ — എങ്ങിനെ എന്നാൽ വിശുദ്ധന്മാരുടെ സെ ൩
വകത്തിൽ തങ്ങളും കൂടെ ഞാം എന്നുള്ള കാരുണ്യത്തെയും അവർ ഞങ്ങളെ
പ്രബോധനവുമായി ഞങ്ങളൊട് യാചിച്ചു — സ്വമനസ്സാ ൪
യി കഴിവുപോലെയും കഴിവിന്നുമീതെയും കൊടുത്തു എന്നതി
ന്നു ഞാൻ സാക്ഷി — അതും ഞങ്ങൾ ആശിച്ചപ്രകാരം അല്ല ൫

ങ്ങളെ തന്നെ മുമ്പെ കൎത്താവിന്നും പിന്നെ ദൈവേഷ്ടത്താൽ
൬ ഞങ്ങൾക്കും തന്നതു കൊണ്ടു ഞങ്ങൾ തീതനെ അവൻ ഈ കൃപ
യെ മുന്നടങ്ങിയ പ്രകാരം നിങ്ങളിൽ തികെക്കയും വേണം എ
൭ ന്നു പ്രബോധിപ്പിച്ചു — എന്നാലൊ നിങ്ങൾ വിശ്വാസം വചനം
അറിവു സകല ഉത്സാഹം ഞങ്ങളിലെ നിങ്ങടെ സ്നേഹം ഇങ്ങനെ
എല്ലാവറ്റിലും വഴിയുന്നതു പോലെ ഈ കൃപയിലും വഴിയുമാ
൮ റാക — വിധിയോഗമായല്ല പറയുന്നു — മറ്റവരുടെ ഉത്സാഹം കൊ
ണ്ടു നിങ്ങടെ സ്നേഹത്തിൻ മാറ്റിനെ ശോധന ചെയ്വാനത്രെ —
൯ നമ്മുടെ കൎത്താവാകുന്ന യേശു ക്രിസ്തൻ സമ്പന്നൻ എങ്കിലും അ
വന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നരാകേണ്ടതിന്നു നി
ങ്ങൾ നിമിത്തം ദരിദ്രനായ്തീൎന്ന കരുണയെ നിങ്ങൾ അ
റിയുന്നുവല്ലൊ — ഇതിൽ ഞാൻ അഭിപ്രായവും ചൊല്ലിത
൧൦ രുന്നു — നിങ്ങൾ കഴിഞ്ഞതിൽ ചെയ്വാൻ മാത്രമല്ല ഭാവിപ്പാനും
കൂടെ മുങ്കൊല്ലത്തിൽ മുമ്പെ തുടങ്ങിയതിനാൽ ഇതു ത
൧൧ ന്നെ നിങ്ങൾക്കു ഉപകരിക്കുന്നു — ഭാവിപ്പാൻ മുതിൎച്ച കണ്ട പോലെ
തന്നെ ഉള്ളതിന്നു തക്കവാറു സമാപ്തിയും ഉണ്ടാകേണ്ടതി
൧൨ ന്നു ചെയ്യുന്നതും കൂടെ തികെപ്പിൻ — എങ്ങിനെ എന്നാൽ
മുതിൎച്ച ഉണ്ടായിരുന്നാൽ ഇല്ലാത്തതിന്നല്ല ഉള്ളതിന്നു തക്കവണ്ണം
൧൩ പ്രസാദം വരുത്തുന്നു — മറ്റവൎക്കു ഈളുപ്പം നിങ്ങൾക്കു സങ്കടം എ
൧൪ ന്നു വരേണ്ടതിന്നല്ലല്ലൊ സമത്വം പ്രമാണം — ഇക്കാലം നിങ്ങ
ളുടെ വഴിവു അവരുടെ കുറവിന്നു തികെക്കയിന്നു അവരുടെ
൧൫ വഴിവു നിങ്ങളുടെ കുറവിന്നും തികെക്കുമാറു തന്നെ — വളരെ
ചെൎത്തവന്നു വഴിഞ്ഞില്ല കുറെ ചെൎത്തവന്നു കുറഞ്ഞിട്ടും ഇല്ല എ
ന്നു (൨ മോ. ൧൬, ൧൮) എഴുതിയ പ്രകാരം ഒരു സമത്വം ഉ
൧൬ ണ്ടാകേണം എന്നത്രെ — ശേഷം എതിക്കാൻ എന്ന പോലെ
തീതന്റെ ഹൃദയത്തിലും നിങ്ങൾക്കു വേണ്ടി ഉള്ള ഉത്സാഹത്തെ

കൊടുക്കുന്ന ദൈവത്തിന്നു സ്തോത്രം — അവൻ പ്രബോധ ൧൭
നത്തെ കൈക്കൊണ്ടല്ലാതെ താൻ അത്യുത്സാഹം പൂണ്ടു
സ്വയകൃതമായി നിങ്ങളുടെ അടുക്കെ പുറപ്പെട്ടു — വിശേഷിച്ച് ൧൮
എല്ലാ സഭകളിലും സുവിശേഷവിഷയമായി പുകഴ്ച ഉള്ള
സഹോദരനെയും ഞങ്ങൾ അവനോടു കൂടെ അയച്ചു — അ ൧൯
വൻ അതു കൂടാതെ അനന്യകർത്താവിൻ തേജസ്സിന്നായും
നമ്മുടെ മുതിർച്ചയെ കാണിപ്പാനും ഞങ്ങളുടെ ശുശ്രൂഷയാൽ
നടക്കുന്ന ഈ കൃപയിൽ ഞങ്ങളുടെ കൂട്ടയാത്രക്കാരൻ എന്നു സഭ
കളാൽ കൈക്കൊള്ളപ്പെട്ടവൻ തന്നെ — ഞങ്ങളാൽ ശുശ്രൂഷിക്കപ്പെ ൨൦
ടുന്ന ഈ പുഷ്ടിയിൽ ആരും ഞങ്ങളെ കുശലിച്ചു പൊകാതിരിപ്പാ
ൻ തന്നെ ഇങ്ങിനെ കാത്തിട്ടിരിക്കുന്നു — കർത്താവിൻ മുമ്പാകെ ൨൧
മാത്രമല്ല മനുഷ്യരുടെ മുമ്പാകെയും നല്ലവറ്റെ തന്നെ
ഞങ്ങൾ മുൻകരുതുന്നു — ഞങ്ങൾ പലതിലും പലപ്പോഴും ശോധ ൨൨
ന ചെയ്തു ഉത്സാഹിയായുള്ള ഞങ്ങളുടെ സഹോദരനെയും അവ
രോടു കൂടെ അയച്ചു; ഇവനോ ഇപ്പോൾ നിങ്ങളെ തൊട്ടു ഉറപ്പു പെ
രുകയാൽ ഏറ്റം അധികം ഉത്സാഹിതൻ തന്നെ — തീതൻ ആകട്ടെ ൨൩
എന്റെ കൂട്ടാളിയും നിങ്ങൾ വിഷയമായി സഹകാരിയും തന്നെ —
ഞങ്ങളുടെ സഹോദരന്മാർ ആകട്ടെ സഭകളുടെ അപൊസ്തല
ന്മാരും ക്രിസ്തന്റെ തേജസ്സും അത്രെ — ആകയാൽ നിങ്ങളുടെ ൨൪
സ്നേഹത്തിന്നും നിങ്ങളെ തൊട്ടു ഞങ്ങൾ പ്രശംസിച്ചതിന്നും സഭകളു
ടെ സമക്ഷത്തു അവരിൽ തന്നെ ദൃഷ്ടാന്തം കാട്ടുവിൻ.

## ൯ അദ്ധ്യായം

ഔദാര്യമായി കൊടുപ്പാൻ പ്രബോധിപ്പിക്കുന്നതു.

വിശുദ്ധന്മാർക്കുള്ള ശുശ്രൂഷയെ ചൊല്ലി നിങ്ങൾക്ക് എഴുതുവാൻ എ ൧
നിക്ക് ആവശ്യമില്ല സത്യം — അഖായ കഴിഞ്ഞ ആണ്ടു മുതൽ ഒരു ൨

ങ്ങിയിരിക്കുന്നു എന്നു ഞാൻ നിങ്ങൾക്കു വേണ്ടി മക്കെദൊന്യ
രൊടു പ്രശംസിച്ചു നിങ്ങളുടെ മുഷിച്ചൽ അധികം പേരെയും ഉത്സാ
ഹിപ്പിച്ചു നിങ്ങളുടെ എരിവു അധികമായവരെയും മുതിർത്തം ഉണ്ടാക്കി
൩ ന— ഈ വിഷയത്തിൽ ഞാൻ നിങ്ങൾക്കു വെണ്ടി പ്രശംസി
ച്ചതു വ്യർത്ഥമാകാതെ ഞാൻ പറഞ്ഞ പ്രകാരം നിങ്ങൾ ഒരു
ങ്ങിയിരിക്കെണ്ടതിന്നത്രെ ഞാൻ സഹോദരന്മാരെ അ
൪ യച്ചു— അല്ലായ്കിൽ മക്കെദൊന്യർ എന്നൊടു കൂടെ വ
ന്നു നിങ്ങളെ ഒരുങ്ങാതെ കണ്ടാൽ നിങ്ങൾ എന്നല്ല
പറയിന്നില്ല ഞങ്ങൾ തന്നെ ഈ ഉറപ്പുള്ള ആശ്രയത്തിൽ നാണി
൫ ച്ചു പൊകില്ലുമാം— ആകയാൽ സഹോദരന്മാർ മുന്നൊട്ടു
മുൻപൊകയും മുൻ ചൊല്ലിക്കൊടുത്ത നിങ്ങളുടെ അനുഗ്ര
ഹത്തെ മുൻ കൂട്ടി ഒക്കയും ഒരുക്കെണ്ടതിന്നു അവരെ പ്ര
ബൊധിപ്പിപ്പാൻ ആവശ്യം എന്നു തൊന്നി - അതു ലൊ
൬ ഭിത്താൽ അല്ല അനുഗ്രഹമായിട്ടു ഒരുങ്ങിയിരിക്ക —— ഒ
ക്കിൽ ചുരുങ്ങ വിതെക്കുന്നവൻ ചുരുങ്ങ കൊയ്കയും
അനുഗ്രഹങ്ങളൊടു വിതെക്കുന്നവൻ അനുഗ്രഹങ്ങളൊടു
൭ കൊയ്കയും ചെയ്യും എന്നു ഞാൻ പറയുന്നു— അവനവൻ ഹൃദയം
മുട്ടിപ്പൊലെ അത്രെ ദുഃഖെന അല്ല നിർബന്ധത്താലും അല്ല
പ്രസന്നതയൊടു കൊടുക്കുന്നവനെ അല്ലൊ ദൈവം സ്നെഹിക്കു
൮ ന്നു (സുഭ. ൨൨, ൯) —— നിങ്ങൾ സകലത്തിലും എപ്പൊഴും എ
ല്ലാ തൃപ്തിയും ഉള്ളവരായി സകല സൽക്രിയയിലും വഴിഞ്ഞു വ
രുമാറു നിങ്ങളിൽ എല്ലാ കരുണയെയും വഴിയിപ്പാൻ ദൈ
൯ വം ശക്തനാകുന്നു— അവൻ ചിന്നിച്ചു എളിയവൎക്കു കൊടു
ത്തു അവന്റെ നീതി എന്നെക്കും നില്ക്കുന്നു (സങ്കീ. ൧൧൨,
൧൦ വിതെക്കുന്നവന്നു [illegible] പ്രകാരം തരുന്നവൻ— [illegible]

നടക്കുന്നവരെന്നു നിരൂപിക്കുന്നചിലരെക്കൊണ്ടുധൈര്യപ്പെ
ടുവാൻ നിരൂപിക്കുന്നഉറപ്പിനാലെ ധൈര്യം കാട്ടുവാൻ
൩ സംഗതിവരരുതെന്നയാചിക്കുന്നു— കാരണം ഞങ്ങൾ ജ
ഡത്തിൽ സഞ്ചരിക്കുന്നവരെങ്കിലും ജഡപ്രകാരം പൊരു
൪ തുന്നവരല്ല— ഞങ്ങളുടെ പൊരിന്റെ ആയുധങ്ങൾ ജ
ഡമയങ്ങൾ അല്ലവാടികളെ ഇടിപ്പാൻ ദൈവത്താൽ ശക്തി
൫ യുള്ളവ അത്രെ— അവയാൽ ഞങ്ങൾ സങ്കല്പങ്ങളെയും
ദൈവത്തിന്റെ അറിവിനോട് അഹങ്കരിക്കുന്ന സകല ഉയ
ർച്ചയെയും തള്ളിവച്ചും എല്ലാ നിനവിനെയും ക്രിസ്തന്റെ
൬ അനുസരണത്തിലെക്ക് അടിമപ്പെടുത്തിയും നിങ്ങളുടെ അനുസ
രണം പൂരിച്ചുവന്നിടെ എല്ലാ അനുസരണക്കെടിന്നും പ്രതി
൭ ശിക്ഷചെയ്വാൻ ഒരുങ്ങിയിരുന്നും കൊള്ളുന്നു— സമക്ഷത്തുള്ള
വറ്റെ നൊക്കുന്നുവൊ— ഒരുത്തൻ താൻ ക്രിസ്തനുള്ളവൻ എ
ന്നതങ്കൽ തന്നെ ഉറെച്ചിരിക്കിൽ അവൻ ക്രിസ്തനുള്ള
തുപൊലെ തന്നെ ഞങ്ങളും കൂടെ എന്ന് അവൻ താനാലെ
൮ നിനെക്കും നിരൂപിക്ക— എങ്ങിനെ എന്നാൽ കർത്താവ് ഞ
ങ്ങളുടെ ഇടിവിന്നായിട്ടല്ല വീട്ടുവാൎപ്പിനാകത്രെ ഞങ്ങൾക്കു
തന്ന അധികാരത്തെ തൊട്ടു ഞാൻ ഒന്ന് അധികം പ്രശംസി
൯ ച്ചു എങ്കിലും നാണിച്ചു പൊകയില്ല— [അവന്റെ] ലെഖന
ങ്ങൾ ഘനവും ഊക്കുമുള്ളവ സത്യം ശരീരത്തിന്റെ സന്നിധി
ക്ഷാമബലഹീനം വാക്കും നിസ്സാരം അത്രെ എന്നവരെല്ലാം
൧൦ പ്രകാരം ഞാൻ ലെഖനങ്ങളെ കൊണ്ടു നിങ്ങളെ ഭയപ്പെടുത്തുവാ
൧൧ ൻ ഉദ്യൊഗിക്കുന്നതായി തൊന്നാതിരിക്കെണ്ടതിന്നു— ഞങ്ങൾ അകലത്തി
ൽ ലെഖനങ്ങൾ മൂലം വാക്കിൽ എതുപ്രകാരം— അരികത്തും
ക്രിയയിൽ അപ്രകാരം ആകുന്നു എന്ന് അങ്ങനത്തവൻ നി
൧൨ രൂപിക്ക— തങ്ങളെത്തന്നെ ശ്ലാഘിക്കുന്ന ചിലരൊട് ഞ

ങ്ങളെതന്നെ മെച്ചത്താക്കിപ്പാനൊ ഉപമിപ്പാനൊ ഞാ-
ങ്ങൾ തുനിയുന്നില്ല സത്യം അവർ തങ്ങളെ തങ്ങളിൽ അ-
ളന്നും തങ്ങളെ തങ്ങളിൽ ഉപമിച്ചും കൊണ്ടതിനാൽ ബുദ്ധി-
മാരല്ലൊ— ഞങ്ങളൊ അളവില്ലാതൊളം പ്രശംസിക്കയില്ല ൧൩
ദൈവം ഞങ്ങൾക്കു നിങ്ങളൊളവും എത്തുമാറു അളന്നുതന്ന-
തിന്റെ അളവിൻപ്രകാരം അത്രെ— ആകയാൽ ഞങ്ങൾ ൧൪
ക്രിസ്തന്റെ സുവിശെഷവുമായി നിങ്ങൾവരെയും
മുമ്പുക്കതുകൊണ്ടു നിങ്ങളിൽ എത്താത്തവർ എന്നവരാ-
തെ ഞങ്ങളെതന്നെ അതിയായിട്ടു നീട്ടുന്നതും ഇല്ല അന്യരു-
ടെ പ്രയത്നങ്ങളിൽ അളവില്ലാതൊളം പ്രശംസിക്കുന്ന-
തും ഇല്ല— നിങ്ങളുടെ വിശ്വാസം വൎദ്ധിച്ചാൽ ഞങ്ങളുടെ ൧൫
ചട്ടത്തിൻപ്രകാരം നിങ്ങളിൽ അത്യന്തം മഹിമപ്പെട്ടുവാനും
പിന്നെയും അന്യന്മാരുടെ ചട്ടത്തിനകത്തെ സാധിച്ചവയിൽ പ്രശം-
സിക്കാതെ നിങ്ങൾക്ക അപ്പുറത്തെ ദിക്കുകളിലും സുവിശെഷം ൧൬
ഘൊഷിപ്പാനും ആശയുള്ളവർ ആകുന്നു— പ്രശംസിക്കുന്നവനൊ കൎ ൧൭
ത്താവിൽ പ്രശംസിക്ക— തന്നെത്താൻ രഞ്ജിപ്പിക്കുന്നവൻ ൧൮
അല്ലല്ലൊ കൎത്താവ രഞ്ജിപ്പിക്കുന്നവൻ അത്രെ കൊള്ളാ-
കുന്നവൻ-

## ൧൧ അദ്ധ്യായം

കള്ളഅപൊസ്തലരൊട് തന്നെ ഉപമിച്ചു പ്രശംസി-
ക്കുന്നതു

നിങ്ങൾ എന്നെ ബുദ്ധിഹീനതയുമായി അല്പം പൊറുത്തുവെ ൧
കൊണ്ടാലും- അതെ നിങ്ങൾ എന്നെ പൊറുക്കുന്നു— ദൈവ ൨
ത്തിൻ ശുഷ്കാന്തിയാൽ ഞാൻ നിങ്ങൾക്കായി എരിയുന്നു- ഞാനല്ലൊ
ക്രിസ്തന്നു നിൎമ്മലകന്യകയെ നിറുത്തുവാൻ നിങ്ങളെ ഒരുത്ത

൩ പുരുഷനൊട് ഒരുമിപ്പിച്ചു — എന്നാൽ സൎപ്പം തന്റെ ഉപായ
ത്താലെ ഹവ്വയെ ചതിച്ചതു പൊലെ നിങ്ങളുടെ മനസ്സുകൾ
ക്രിസ്തുവിലെ ഏകാഗ്രതയെ വിട്ടു കെട്ടു പൊകും എന്നു ഞാൻ
൪ ശങ്കിക്കുന്നു — കാരണം ഞങ്ങൾ ഘൊഷിക്കാത്ത മറെറാ
രു യെശുവെ വരുന്നവൻ തന്നെ ഘൊഷിക്കിലും നിങ്ങൾ
ലഭിക്കാത്ത വെറെ ഒർ ആത്മാവൊ കൈക്കൊള്ളാത്ത വെ
റെ സുവിശെഷമൊ ലഭിക്കിലും നിങ്ങൾ നന്നായി പൊറുക്കു
൫ മല്ലൊ — എനിക്ക് എന്നാൽ അതിശ്രെഷ്ഠ അ
പൊസ്തലരിൽ ഒന്നും ഞാൻ ഒന്നിലും കുറിഞ്ഞവനല്ല എ
൬ ന്നു നിരൂപിക്കുന്നു — ഞാൻ പക്ഷെ വാക്കിൽ സാമാന്യൻ
എങ്കിൽ അറിവിൽ അല്ലതാനും — ഞങ്ങൾ നിങ്ങൾക്കു വിഷയ
മായി എല്ലാ വിധത്തിലും എല്ലാവരിലും പ്രസിദ്ധത വന്നവ
൭ ർ അത്രെ — അല്ല ഞാൻ നിങ്ങളിൽ ദൈവസുവിശെഷത്തെ
സൌജന്യമായി പരത്തിക്കൊണ്ടു നിങ്ങൾ ഉയരപ്പെടെണ്ട
തിന്ന എന്നെ തന്നെ താഴ്ത്തുകയാൽ പാപം ചെയ്തുവൊ — ഞാ
൮ ൻ നിങ്ങളുടെ ശുശ്രൂഷെക്കായി ശെലവിനു വാങ്ങി മറെറ സ
ഭകളെ കവൎന്നു നിങ്ങളിൽ ഉള്ളപ്പൊൾ മുട്ടുണ്ടായാറെ
൯ ആരെയും ഉപദ്രവിച്ചില്ല — സഹൊദരന്മാർ മക്കെദൊന്യ
യിൽ നിന്നു വന്നിട്ടല്ലൊ എന്റെ മുട്ടിനെ തീൎത്തതു സകല
ത്തിലും എന്നെ നിങ്ങൾക്കു ഭാരമില്ലാത്തവനാക്കി കാത്തു ഇനി
൧൦ യും കാക്കും — ഈ പ്രശംസിക്കുന്നതിനെ എന്നിൽ നിന്ന് അഖായപ്ര
ദെശങ്ങളിൽ വഴിമുട്ടിച്ചു പൊകയില്ല എന്നു ക്രിസ്തന്റെ സ
൧൧ ത്യം എന്നിൽ ഉണ്ടു — എന്തു നിമിത്തം. നിങ്ങളെ സ്നെഹിക്കാ
൧൨ ത്തതിനാൽ എന്നൊ ദൈവം അറിയുന്നു — ഞാൻ ചെയ്യു
ന്നതൊ ഇനിയും ചെയ്യും — അവർ പ്രശംസിക്കുന്ന കാൎയ്യത്തി
ൽ ഞങ്ങളെ പൊലെ കാണപ്പെട്ടുവാൻ അവസരം ഇച്ഛിക്കുന്ന

വക്കുഅവസരത്തെ അറുക്കേണ്ടതിന്നത്രെ— കാരണം ൧൩
ഇങ്ങിനെ ഉള്ളവർകള്ള അപൊസ്തൊലർ കുടിലവെലക്കാർ
ക്രിസ്തുവിൻറെ അപൊസ്തൊലരുടെ വെഷധാരികൾ അത്രെ—
ആശ്ചൎയ്യം ആശ്ചൎയ്യമല്ല- സാത്താൻ താനും വെളിച്ചദൂതൻറെ ൧൪
വെഷം ധരിക്കുന്നുവല്ലൊ— അവൻറെ ശുശ്രൂഷക്കാർ നീതിശുശ്രൂ
ഷക്കാരുടെ വെഷം ധരിച്ചാൽ അതിശയമല്ല ആയവരു ൧൫
ടെ അവസാനം അവരുടെ ക്രിയകളൊട് ഒക്കും— ഞാൻ പി ൧൬
ന്നെയും പറയുന്നു ആരും എന്നെ ബുദ്ധിഹീനൻ എന്ന വിചാ
രിക്കരുത— വിചാരിച്ചാലൊ ഞാനും അല്പം പ്രശംസിക്കെ
ണ്ടതിന്നു ബുദ്ധിഹീനനെ പൊലെയും എന്നെ കൈക്കൊ
ള്ളിൻ— ഞാൻ ചൊല്ലുന്നത കൎത്താവെ മുന്നിട്ടല്ല പ്രശംസിക്കു ൧൭
ന്നതിന്നുള്ള ഈ സംഗതിവശാൽ ബുദ്ധിഹീനതയിൽ എന്നപൊ
ലെ ചൊല്ലുന്നു— പലരും ജഡപ്രകാരം പ്രശംസിച്ചുകൊൾകെ ൧൮
ഞാനും പ്രശംസിക്കും— നിങ്ങളല്ലൊ ബുദ്ധിമാന്മാരാകയാ ൧൯
ൽ ബുദ്ധിഹീനരെ സന്തൊഷത്തിൽ പൊറുക്കുന്നു നിങ്ങളെ ഒരു
വൻ ദാസീകരിച്ചാലും ഒരുവൻ തിന്നുകളഞ്ഞാലും ഒരുവൻ ൨൦
പിടിച്ചുകൊണ്ടാലും ഒരുവൻ അഹങ്കരിച്ചാലും ഒരുവൻ നി
ങ്ങളെ മുഖത്തു അടിച്ചാലും നിങ്ങൾ പൊറുക്കുന്നുവല്ലൊ— ഹീ ൨൧
നത്താൽ ഞങ്ങൾ പ്രാപ്തി പൊരാത്തവരായിരുന്നു എന്ന ഞാൻ
മാനംകെട്ടു പറയുന്നു— ശെഷം ഏതിങ്കൽ ആരും ഉറെച്ചു
പൊയാലും— ഞാൻ ബുദ്ധിഹീനതയിൽ പറയുന്നു— ഞാനും
ഉറെക്കുന്നു— അവർ എബ്രായരൊ ഞാനും ആകുന്നു ഇ ൨൨
സ്രയെലരൊ ഞാനും— അബ്രഹാം സന്തതിയൊ ഞാനും ൨൩
ക്രിസ്തുവിൻറെ ശുശ്രൂഷക്കാരൊ ബുദ്ധികെട്ടു ചൊല്ലുന്നു ഞാ
ൻ അധികം— പ്രയത്നങ്ങളിൽ എറെ മികം— അടികളിൽ അ
നവധി— തടവുകളിൽ അത്യന്തം— മരണങ്ങളിൽ പലപ്പൊ

൨൪ ഷ്ടം— യെഹൂദരാൽ ഒന്നു കുറയ നാല്പതു അടികൾ അഞ്ചുവട്ടം കൊണ്ടു
൨൫ മൂന്നുവട്ടം കോലിനാൽ തല്ലുകൊണ്ടു ഒരിക്കൽ കല്ലേറു കൊണ്ടു
മൂന്നുവട്ടം കപ്പൽ ചേതം വന്നു ഒരു രാപ്പകൽ ആഴി
൨൬ യിൽ കഴിച്ചിരിക്കുന്നു— പലപ്പോഴും യാത്രകളാലും പുഴക
ളിലെ കുടുക്കുകളാലും കള്ളരിലെ കുടുക്കുകളാലും സ്വജന
ത്തിലെ കുടുക്കുകളാലും ജാതികളിലെ കുടുക്കുകളാലും നഗര
ത്തിലെ കുടുക്കുകളാലും കാട്ടിലെ കുടുക്കുകളാലും കടലിലെ
൨൭ കുടുക്കുകളാലും കള്ളസഹോദരരിലെ കുടുക്കുകളാലും— അ
ദ്ധ്വാനങ്ങളിലും ഉഴപ്പിലും പലവട്ടം ഉറക്കിളപ്പുകളിലും
വിശപ്പു ദാഹങ്ങളിലും പലവട്ടം പട്ടിണികളിലും ശീതനഗ്ന
൨൮ തകളിലും— അതിൽ പരമുള്ളവ ഒഴികെ ദിവസേന എന്നെ
ട്ടുന്ന കാര്യവും സർവ്വസഭകളുടെ ചിന്താഭാരം ഇവ തന്നെ
൨൯ ക— ആർ ബലഹീനനാകുന്നു ഞാൻ ബലഹീനനാകാ
തിരിപ്പാൻ ആർ ഇടർച്ച വരുന്നു ഞാൻ എരിയാതെ ഇരിപ്പാൻ
൩൦ യാ— പ്രശംസിക്കേണ്ടുകിൽ എൻ ബലഹീനതയെക്കുറി
൩൧ ച്ചു പ്രശംസിക്കും— നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ന്റെ ദൈവവും പിതാവും യുഗാദികളിൽ അനുഗ്രഹപാത്ര
൩൨ വും ആയവൻ അറിയുന്നു— ഞാൻ പൊളി പറയുന്നി
ല്ല— ദമസ്കിൽ അരേതാ രാജാവിന്റെ നാടുവാഴി എന്നെ
പിടിക്കുവാൻ ഇച്ഛിച്ചു ദമസ്ക്യരുടെ നഗരത്തെ കാവ
ലാക്കി കാത്തപ്പോൾ ഞാൻ മതിലിൽ കിളിവാതിലൂ
ടെ കൊട്ടയിൽ ഇറങ്ങി വിടപ്പെട്ടു അവന്റെ കൈകളി
ൽനിന്നു ഒഴിച്ചുപോകയും ചെയ്തു—

## ൧൨ അദ്ധ്യായം

എന്നുള്ളതും ഇപ്രകാരം തന്നെ വിചാരിച്ചുകൊള്ളു - വല്ലതും കൊ
ണ്ടു നിങ്ങൾ വെറെ ഭാവിച്ചാലും ദൈവം അതിനെയും നിങ്ങ
൧൬ ൾക്കു വെളിപ്പെടുത്തും - എതിൽ നടെന്നാം എത്തിപ്രാപിച്ചതി
ൻ ന്യായത്തിൽ തന്നെ സഞ്ചരിക്ക ഒന്നിനെ തന്നെ വിചാരി
ക്ക -

൧൭ സഹൊദരന്മാരെ എന്നൊടു ഒത്ത അനുകാരികളാ
കുവിൻ - ഞങ്ങൾ നിങ്ങൾക്കു മാതിരി ആകുന്ന പ്രകാരം നടക്കുന്ന
൧൮ വരെയും നൊക്കുവിൻ - അനെകരുണ്ടല്ലൊ ഞാൻ പ
ലപ്പൊഴും നിങ്ങളൊടു പറഞ്ഞപൊലെ ഇപ്പൊൾ കര
ഞ്ഞും പറയുന്നതിന്നാൽ ക്രൂശിന്ന ശത്രുക്കളായിട്ട തന്നെ
൧൯ നടക്കുന്നവർ - അവരുടെ അവസാനം നാശം അവർക്കു ദൈ
വമാകുന്നതു വയറ ത്രെ അവർക്കു ലജ്ജയായതിൽ മാ
൨൦ നം ഉള്ളവർ ഭൂമിയിലുള്ളവ വിചാരിക്കുന്നവർ - നമ്മുടെ പെരു
മാറ്റമല്ലൊ വാനങ്ങളിൽ ആകുന്നു - അവിടെ നിന്നു നാം
കർത്താവായ യെശു ക്രിസ്തുവിനെ രക്ഷിതാവെന്നു കാത്തിരി
൨൧ ക്കുന്നു - അവൻ സകലവും തനിക്കു കീഴ്പെടുത്തു
വാൻ കഴിയുന്ന സാദ്ധ്യശക്തിയെക്കൊണ്ടു നമ്മുടെ താഴ്ച
യുടെ ശരീരത്തെ തന്റെ തെജസ്സിൻ ശരീരത്തൊടു അ
൧ നുരൂപമാകുവാൻ മറുവെഷമാക്കിയിരിക്കും എന്നതുകൊ
ണ്ടു എന്റെ പ്രിയമുള്ളവരും വാഞ്ഛിതരും ആയ സഹൊദരന്മാ
രെ എൻ സന്തൊഷവും കിരീടവും ആയുള്ളൊരെ ഈ പ്രകാ
രം കർത്താവിൽ ഉറെച്ചു നില്പിൻ സ്നെഹിതന്മാരെ

## ൪ ആം അദ്ധ്യായം

വ്യത്തിനവർക്കും (൨) സഭെക്കും ഉൾപ്രബൊധനം - (൪)
സന്തൊഷത്തിന്നും ഉപചാരവാക്ക - (൨൧) സമാപ്തി -

ഞാൻ എവൊദ്യയെ പ്രബൊധിപ്പിക്കുന്നു സുന്തുകയെ
യും പ്രബൊധിപ്പിക്കുന്നു കൎത്താവിൽ ഒന്നിനെ ത
ന്നെ വിചാരിക്ക എന്നത്രെ — ജീവപുസ്തകത്തിൽ പെരു ൩
കൾ ഉള്ള ക്ലെമാന്ത തുടങ്ങിയ എന്റെ സഹകാരികളൊടും
ഇസ്ത്രീകൾ തന്നെ സുവിശെഷത്തിൽ എന്നൊട ഒ
ത്തു പൊരാടിയവരാകയാൽ ഇങ്ങനെയായിട്ടു
ള്ളവരെന്ന അവൎക്ക തുണചെയ്ക — കൎത്താവിൽ എല്ലായ്പൊ ൪
ഴും സന്തൊഷിപ്പിൻ പിന്നെയും ഞാൻ പറയുന്നു സന്തൊ
ഷിപ്പിൻ — നിങ്ങളുടെ സൌമ്യത എല്ലാ മനുഷ്യൎക്കും അ ൫
റിയായ്വരിക — കൎത്താവ സമീപസ്ഥൻ — ഒന്നിന്നായും ൬
വിചാരപ്പെടരുതെ എല്ലാറ്റിലും സ്തൊത്രം കൂടിയ പ്രാൎത്ഥന
യാചനകളാലെ നിങ്ങളുടെ യാചനകൾ ദൈവത്തൊട
അറിയിക്കപ്പെടട്ടെ — പിന്നെ എല്ലാ ബുദ്ധിയെയും ക ൭
ടക്കുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നി
നവുകളെയും ക്രിസ്തുയെശുവിങ്കൽ കാക്കും — ശെഷം സ ൮
ഹൊദരന്മാരെ സത്യമായവകളും ഘനമായവകളും
ന്യായമായവകളും നിൎമ്മലമായവകളും പ്രെമമാ
യവകളും സല്കീൎത്തിയായവകളും സല്ഗുണമൊ പു
കഴ്ചയൊ എന്തെങ്കിലും അവ നിനച്ചുകൊൾവിൻ — എങ്കൽ കൂടെ പഠി ൯
ച്ചും പരിഗ്രഹിച്ചും കെട്ടും കണ്ടും കൊണ്ടവ തന്നെ പ്രവൃത്തി
പ്പിൻ പിന്നെ സമാധാനത്തിന്റെ ദൈവം നിങ്ങളൊടു
കൂടിയിരിക്കും —

ഒടുവിൽ നിങ്ങൾ പിന്നെയും എനിക്കു വെണ്ടി വിചാ ൧൦
രത്തെ തെഴുപ്പിക്കയാൽ ഞാൻ കൎത്താവിൽ വളരെ സ
ന്തൊഷിച്ചു — ആയത മുമ്പെ ഭാവിച്ചിട്ടും തഞ്ചം കിട്ടാഞ്ഞു ൧൧
മുട്ടു കൊണ്ടെന്നല്ല ഞാൻ പറയുന്നത ഉള്ളവസ്ഥക

൧൦ ത്തിൽ ഞാൻ അലംഭാവം ഉള്ളവാൻ ഞാൻ പഠിച്ചു സത്യം — താ
൧൧ ഴ്ത്തപ്പെടുവാനും അറിയാം. വഴിവാനും അറിയാം — തൃപ്തി
യും. വിശപ്പും. ഏററവും. കുറവും. എതിലും. എല്ലാററിലും. ഞാ
൧൨ ൻ ശീലിച്ചു പഠിച്ചിരിക്കുന്നു — എന്നെ ശക്തനാക്കുന്നവ
൧൩ നിൽ ഞാൻ സകലത്തിന്നും മതിയാകുന്നു — എങ്കിലും
എന്റെ സങ്കടത്തിൽ നിങ്ങൾ കൂട്ടായ്മയെ കാട്ടുകയാൽ
൧൪ നന്നായി ചെയ്തു — ഫിലിപ്പിയരെ സുവിശെഷത്തി
ന്റെ ആരംഭത്തിങ്കൽ ഞാൻ മക്കെദൊന്യയിൽ നി
ന്നു പുറപ്പെട്ടാറെ കൊടുക്കൊള്ളുകയുടെ കാൎയ്യത്തിൽ
നിങ്ങൾ മാത്രമല്ലാതെ ഒരു സഭയും എന്നോടു കൂട്ടായ്മപ്പെട
൧൫ ട്ടില്ല എന്നു നിങ്ങളും അറിയുന്നു — തെസ്സലനിക്കയിലും
എന്റെ ആവശ്യത്തിന്നായി നിങ്ങൾ ഒന്നു രണ്ടു വട്ടം അ
൧൬ യച്ചുവല്ലൊ — ഞാൻ കാഴ്ചയെ തിരയുന്നു എന്നല്ല നി
ങ്ങളുടെ കണക്കിൽ പെരുകുന്ന ഫലത്തെ അത്രെ തിരയു
൧൭ ന്നു — എനിക്കൊ എല്ലാം കിട്ടി മേടിച്ചും വഴിഞ്ഞും
൧൮ ഇരിക്കുന്നു — ദൈവത്തിന്നു സൌരഭ്യവാസനയായി പ്രി
യവും ഗ്രാഹ്യവും ആയ ബലിയായി നിങ്ങളിൽ നിന്നുവ
ന്നതിനെ എപ്പഫ്രൊദിതൊവൊടു ഞാൻ പരിഗ്രഹിച്ചി
൧൯ ട്ടു നിറഞ്ഞിരിക്കുന്നു — എന്നാൽ എന്റെ ദൈവം തെ
ജസ്സിൽ തന്റെ ധനത്താൽ ആകും വണ്ണം നിങ്ങളുടെ മുട്ടി
൨൦ നെ ഒക്കയും ക്രിസ്തയെശുവിൽ തികെച്ചുതീൎക്കും — നമ്മുടെ
ദൈവവും പിതാവും ആയവന്നു യുഗാദിയുഗങ്ങളിലും തെ
ജസ്സുണ്ടാകാവു ആമെൻ —
൨൧ ക്രിസ്തയെശുവിലെ എല്ലാ വിശുദ്ധനെയും വന്ദിപ്പി
ൻ — എന്നൊടു കൂടയുള്ള സഹോദരന്മാർ നിങ്ങളെ വന്ദി
൨൨ ക്കുന്നു — എല്ലാ വിശുദ്ധരും വിശെഷാൽ കൈസരുടെ ഭ

വനത്തിലുള്ളവരും നിങ്ങളെ വന്ദിക്കുന്നു — കൎത്താവായ യെ
ശുക്രിസ്തന്റെ കരുണ നിങ്ങൾ എല്ലാവരൊടും ഉണ്ടാവൂ
താക —

---

# കൊലസ്സൎക്കെഴുതിയ

# ലെഖനം

## ൧ അദ്ധ്യായം

(ഉള്ളവിശ്വാസത്തിന്നായി സ്തൊത്രം (തികവിന്നായി
പ്രാൎത്ഥന (പുത്രസ്വഭാവത്തിൽ മഹാപ്രാബല്യം (ക്രൂശി)
ന്മെൽ ഉള്ളിൽ പ്രത്യാശ (പൌലസഭെക്കുവെണ്ടി തന്റെ

അഭിവാദനം —

ദൈവെഷ്ടത്താൽ യെശുക്രിസ്തന്റെ അപൊസ്തലനാ ൧
യ പൌലും സഹൊദരനായ തിമൊത്ഥ്യനും കൊലസ്സയി
ൽ ഉള്ളവരായി ക്രിസ്തനിൽ വിശുദ്ധരും വിശ്വസ്തരും ആ
യ സഹൊദരന്മാൎക്കെഴുതുന്നതു — നമ്മുടെ പിതാവായ ൨
ദൈവത്തിൽ നിന്നും കൎത്താവായ യെശുക്രിസ്തനിൽ നിന്നും
നിങ്ങൾക്ക കരുണയും സമാധാനവും ഉണ്ടാക —
സുവിശെഷത്തിന്റെ സത്യവചനത്തിൽ നിങ്ങൾ മുൻകെട്ട ൫
തായി സ്വൎഗ്ഗത്തിൽ നിങ്ങൾക്കായെന്നു സംഗ്രഹിച്ചുകിടക്കു
ന്ന പ്രത്യാശ നിമിത്തം — ക്രിസ്തയെശുവിൽ വിശ്വാ ൪
സവും എല്ലാ വിശുദ്ധരിലും സ്നെഹവും ഉള്ളതിനെ ഞങ്ങ
ൾ കെട്ടിട്ടു നിങ്ങൾക്കുവെണ്ടി പ്രാൎത്ഥിക്കുന്തൊറും — നമ്മുടെ ക ൩
ൎത്താവായ യെശുക്രിസ്തന്റെ പിതാവും ദൈവവും ആയ

പ്പെട്ടു സ്വൎഗ്ഗങ്ങളിലുള്ളവയും ഭൂമിമെൽ ഉള്ളവയും കാണ്മ
വയും കാണാത്തവയും സിംഹാസനങ്ങൾ ഏതാൻ കൎത്തൃത്വങ്ങ
ൾ ഏതാൻ വാഴ്ചകൾ ഏതാൻ അധികാരങ്ങൾ ഏതാൻ സൎവ്വവും അ
വനാലും അവനായ്ക്കൊണ്ടും സൃഷ്ടമാകുന്നു— താൻ സൎവ്വത്തിന്നു ൧൭
മുമ്പെയും ഉണ്ടായിരിക്കുന്നു സൎവ്വവും അവങ്കൽ സ്ഥിതി
ച്ചുന്നു— സഭയാകുന്ന ശരീരത്തിന്നു തലയും ആയവിനാ ൧൮
കാരണം— അവൻ മരിച്ചവരിൽനിന്നു ആദ്യ ഉളവായോനാകയാൽ
സൎവ്വാരംഭമാകുന്നതന്നെ— അത് അവന്നു സകലത്തിലും മു
ന്പ് ഉണ്ടാകേണ്ടതിന്നായത്രെ— എന്തിനെന്നാൽ അവ ൧൯
നിൽ എല്ലാ നിറവും വസിക്കേണം എന്നും— അവന്റെ ക്രൂശിലെ ൨൦
രക്തം കൊണ്ടു അവനാൽ സമാധാനം ഉണ്ടാക്കി ഭൂമിമെലു
ള്ളവയും സ്വൎഗ്ഗത്തിലുള്ളവയും സൎവ്വം അവനെക്കൊണ്ടു ത
ങ്കലെക്ക് നിരപ്പിക്കേണം എന്നും നല്ലിഷ്ടം തൊന്നി— പ ൨൧
ണ്ടു ദുഷ്ക്രിയകളിൽ ബുദ്ധിവിചാരത്തിൽ അന്യപ്പെട്ടവ
രും പകയരും ആയിരുന്നവരെയും— അവൻ ഇപ്പൊൾ ൨൨
തന്റെ ജഡശരീരത്തിങ്കൽ മരണം മൂലം നിരപ്പിച്ചത്
നിങ്ങളെ അവന്റെ മുമ്പിൽ വിശുദ്ധരും നിഷ്കളങ്കരും
അനിന്ദ്യരും ആക്കി നിറുത്തുവാൻ തന്നെ— വിശ്വാസത്തിൽ ൨൩
കല്പുറ്റിട്ടിരിക്കിലും ചൊടിക്കപ്പെട്ടും ചെതലായ്യാതെ ഉ
ള്ളുഷുക്കാരനായ്തുണ്ടും നിങ്ങൾ കെട്ടും ഉള്ള സുവിശെഷത്തി
ന്റെ പ്രത്യാശയിൽനിന്നു നിങ്ങൾ ഇളകാതെ നിന്നാൽ ആ
പ്പെട്ടവരും ഇപ്പൊഴുള്ളവരും ആകാശവിശ്വാസത്തിൽ വാ
ഴ്കകൊണ്ടു ആലൊ— ഇപ്പൊൾ ഞാൻ നിങ്ങൾക്കായി ൨൪
ഉള്ള കഷ്ടാനുഭവങ്ങളിൽ സന്തൊഷിച്ചു ക്രിസ്തന്റെ ക്ലെ
ശങ്ങളിൽ കുറവായുള്ളവറ്റെ എന്റെ ജഡത്തിൽ സ
ഭയാകുന്ന അവന്റെ ശരീരത്തിന്നു വെണ്ടി പൂരിപ്പിക്കു

൨൫ ന്നു — ആയതിന്ന ഞാൻ നിങ്ങളിലെക്ക എനിക്ക നല്കപ്പെ
ട്ട ദൈവത്തിന്റെ വിചാരണപ്രകാരം ശുശ്രൂഷക്കാരൻ
ആയത ദൈവവചനത്തെ നിവൃത്തിക്കെണ്ടതിന്ന തന്നെ
൨൬ ന്നു — ആയത യുഗാദി തലമുറകളിൽനിന്നും മറഞ്ഞു
കിടന്ന മർമ്മം എങ്കിലും ഇപ്പൊൾ അവന്റെ ശുദ്ധന്മാർക്ക പ്ര
൨൭ ത്യക്ഷമായി — അവർക്ക ദൈവം ജാതികളിൽ ഈ മർമ്മ
ത്തിലെ തെജസ്സിന്റെ സമൃദ്ധി എന്തെന്ന ബൊധിപ്പിപ്പാ
ൻ ഇഷ്ടപ്പെട്ടു- ആയത തെജസ്സിന്റെ പ്രത്യാശയായി നി
൨൮ ങ്ങളിൽ ക്രിസ്തൻ എന്നുള്ളത — അവനെ ഞങ്ങൾ പ്രസംഗി
ക്കുന്നതിൽ ഒരൊ മനുഷ്യനെയും ക്രിസ്തനിൽ തികഞ്ഞവനാ
യി നിറുത്തെണ്ടതിന്ന ഒരൊ മനുഷ്യനെയും വഴിക്കാക്കി
യും എല്ലാ ജ്ഞാനത്തൊടും ഒരൊ മനുഷ്യനെയും ഉപദെ
൨൯ ശിച്ചും കൊള്ളുന്നു — അതിന്നായും ഞാൻ എന്നിൽ ബല
ത്തൊടെ വ്യാപരിക്കുന്ന അവന്റെ സാമർത്ഥ്യശക്തിയിന്റെ പ്ര
കാരം പൊരുതുംകൊണ്ട അദ്ധ്വാനിക്കുന്നു —

## ൨ അദ്ധ്യായം

സഭയുടെ ഉറപ്പിന്നായിട്ടും ലൊകജ്ഞാനത്തിന്റെ മായ
(ഹന്നൃ)കളുടെ മതഭെദത്തിന്റെ ആക്ഷെപം.

൧ എന്തെന്നാൽ നിങ്ങളെയും ലവുദിക്യയിൽ ഉള്ളവരെയും
ജഡത്തിൽ എന്റെ മുഖത്തെ കണ്ടിട്ടില്ലാത്ത എല്ലാവരെയും
ചൊല്ലി എനിക്ക എത്രവലിയ പൊരാട്ടം ഉണ്ട എന്ന നിങ്ങൾക്ക
൨ ബൊധിക്കെണ്ടതിന്ന ഇച്ഛിക്കുന്നു — അവർ സ്നെഹത്തി
ൽ എകീഭവിച്ചും വിവെകത്തിന്റെ നിറവിന്റെ സകല സ
മ്പത്തിലെക്കും ദൈവമായ പിതാവിന്റെയും ക്രിസ്തന്റെ
യും മർമ്മത്തിന്റെ പരിജ്ഞാനത്തിലെക്കും ഒരുമിച്ചിട്ട അവ

രുടെ ഹൃദയങ്ങൾ പ്രബോധിച്ചുവരെണം എന്നത്രെ — അവ ൩
നിൽ ജ്ഞാനത്തിന്റെയും അറിവിന്റെയും നിക്ഷെപ
ങ്ങൾ ഒക്കയും മറഞ്ഞുകിടക്കുന്നു — വല്ലവനും നിങ്ങളെ രസി ൪
പ്പിക്കുന്ന ഭാഷണത്താൽ ചതിക്കാതെ ഇരിപ്പാൻ ഞാൻ ഇതിനെ
പറയുന്നു — എങ്ങിനെ എന്നാൽ ഞാൻ ദെഹം കൊണ്ടു ദൂര ൫
ത്ത് എങ്കിലും ആത്മാവ് കൊണ്ടു നിങ്ങളൊടു കൂടെ ഉള്ളവനാ
യി നിങ്ങളുടെ ക്രമത്തെയും ക്രിസ്തനിൽ നിങ്ങൾക്കുള്ള വിശ്വാസ
ത്തിന്റെ സ്ഥിരതയെയും സന്തൊഷിച്ചു കാണുന്നു — ആകയാ
ൽ നിങ്ങൾ കൎത്താവായ യെശുക്രിസ്തനെ പരിഗ്രഹിച്ച പ്രകാ
രം അവനിൽ നടപ്പിൻ — അവനിൽ വെർ ഊന്നി കൊണ്ടും ൭
ദൃഢമാക്കി കെട്ടപ്പെട്ടും പൊലെ ഞാം ഉപദെശിക്കപ്പെട്ടതിന്നു ഒ
ത്ത വിശ്വാസത്തിൽ ഉറെച്ചും അതിൽ സ്തൊത്രത്താൽ ക
വിഞ്ഞും വരുന്നവരായി തന്നെ — മനുഷ്യരുടെ സമ്പ്ര ൮
ദായപ്രകാരവും ക്രിസ്തനൊടല്ല ലൊകത്തിന്റെ ആദ്യപാഠ
ങ്ങളൊട് ഒത്ത വണ്ണവും ഉള്ള തത്വജ്ഞാനം എന്ന വെറും
വഞ്ചന കൊണ്ട് ഒരുവനും നിങ്ങളെ കവൎന്ന് കൊണ്ടു പൊ
കാതിരിപ്പാൻ നൊക്കുവിൻ — ക്രിസ്തനിൽ അല്ലൊ ദെവത്വത്തി ൯
ന്റെ നിറവ് ഒക്കയും മെയ്യായി വസിക്കുന്നു — സകല വാഴ്ച ൧൦
ക്കും അധികാരത്തിന്നും തലയായവനിൽ നിങ്ങളും നിറ
ഞ്ഞു തെളിഞ്ഞിരിക്കുന്നു സത്യം — അവനിൽ ക്രിസ്ത ൧൧
ന്റെ പരിഛെദനയിൽ തന്നെ ജഡ ദെഹത്തെ ഉരിഞ്ഞി
ൽ അവനൊടു കൂടെ സ്നാനത്തിൽ കുഴിച്ചിടപ്പെട്ടപ്പൊൾ
കൈകൊണ്ടു ചെയ്യാത്ത പരിഛെദനയും നിങ്ങൾക്കു ലഭിച്ചു — ആ ൧൨
ങ്ങിലും നിങ്ങൾ അവനെ മരിച്ചവരിൽ നിന്നു ഉണൎത്തിയ
ദൈവം സാധിപ്പിച്ചുള്ള വിശ്വാസത്താൽ കൂടെ ഉണൎത്ത
പ്പെട്ടു — പിഴകളിലും നിങ്ങടെ ജഡത്തിൻ അഗ്രചൎമ്മത്തി ൧൩

ലും മരിച്ചുവരായിരുന്നിങ്ങളെയും അവൻ നമുക്കു സകല പിഴക
൧൪ ളെയും സമ്മാനിച്ചപ്പിട്ടു അവനൊടു കൂടെ ജീവിപ്പിച്ചു — വെപ്പു
കളാൽ നമുക്കു വിരൊധവും നെരെ എതിരുമായി ഉള്ള കൈയെഴുത്തിനെ
യും അവൻ കുത്തി മാച്ചുകളഞ്ഞു അതിനെ ക്രൂശിൽ തറെച്ചിട്ടു
൧൫ വഴിയിൽനിന്നു എടുത്തുകളഞ്ഞു — വാഴ്ചകളെയും അധികാ
രങ്ങളെയും ഉരിയവപ്പിച്ചു കഴിച്ചിട്ടു അവരെ അവനി
ൽ ജയൊത്സവം കൊണ്ടു പ്രാഗത്ഭ്യത്തൊടെ കാഴ്ചവെ
൧൬ ലയാക്കി കാണിച്ചു — അതുകൊണ്ടു ഉണ്ണുന്നതിലും കുടിക്കിലും
പെരുനാൾ വാവു ശബ്ബത്ത എന്നീ സംഗതികളിൽ ആരും നി
൧൭ ങ്ങളെ വിധിക്കരുത — ഇവ വരെണ്ടുന്നവറ്റിന്റെ നിഴല
൧൮ മത്രെ മെയ്യൊ ക്രിസ്തുവിനുള്ളതു — താഴ്മ നടിച്ചു ദൂതരെ ആ
രാധിച്ചും കൊണ്ടു തന്റെ ഇഷ്ടം ഉണ്ടാക്കി താൻ കാണാത്തവ
റ്റെ വെറുതെ ആരായുന്നതിൽ ജഡത്തിൻ മനസ്സിനാൽ
ചീൎത്തു പൊയി — തലയെ മുറുകപ്പിടിക്കാത്തവൻ ആരും
൧൯ നിങ്ങളെ വിധിക്കത്താവാൻ പരാഭവിക്കരുതെ — തലയാ
യവനിൽനിന്നല്ലൊ ശരീരം മുഴുവൻ സന്ധിനാഡികളാലും
പൊഷണം ലഭിച്ചു ഏകീഭവിച്ചും പൊന്നു ദൈവവൃദ്ധിയാ
൨൦ യ വളർച്ച കൊള്ളുന്നു — നിങ്ങൾ ക്രിസ്തുവിനൊടു കൂടെ ലൊ
കത്തിന്റെ ആദ്യപാഠങ്ങൾക്കു മരിച്ചു എങ്കിൽ ലൊകത്തിൽ ജീ
൨൧ വിക്കുന്ന പ്രകാരം വെപ്പുകൾക്കു കീഴ്പെടുവാൻ എന്ത — അനുഭവി
ച്ചാൽ കെട്ടുവരുന്നവ എല്ലാം — ഇതിനെ തൊടല്ല രുചിനൊക്കല്ല
൨൨ തൊടല്ല — എന്നിങ്ങിനെ മനുഷ്യരുടെ കല്പിതങ്ങളും
൨൩ ഉപദെശങ്ങൾക്കും തക്കവണ്ണമെ — ഇവ ഒക്കെയും ഒട്ടും
മാനത്തിൽ അല്ല ജഡത്തിൻ തൃപ്തിക്കായിട്ടു സ്വെച്ഛാരാ
ധനയിലും താഴ്മഭാവത്തിലും ശരീരത്തിൻ ഉപെക്ഷയിലും
ജ്ഞാനത്തിൻ പെരുമാത്രം ഉള്ളത —

ഞ്ഞെടുക്കപ്പെട്ടവരും, ശുദ്ധരും, പ്രിയരുമാകിന്ന അലിവുള്ള
കരൾ- ദയ- താഴ്മ- സൌമ്യത- ദീൎഘക്ഷാന്തി എന്നിവറ്റെയു
൧൩ ധരിച്ചു കൊണ്ടു — ഒരുവനൊടു ഒരുവന്നു വഴക്കായാൽ അന്യൊ
ന്യം പൊറുത്തു സമ്മാനിച്ചു വിടുവിൻ ക്രിസ്തൻ നിങ്ങൾക്കു സമ്മാനി
൧൪ ച്ചതു പൊലെ തന്നെ നിങ്ങളും ചെയ്വിൻ — ഈ സകലത്തിന്നും
മീതെ സ്നെഹം ആകുന്ന തികവിൻ മാലയെ അണിവിൻ —
ക്രിസ്തന്റെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളിൽ വാഴുക
൧൫ കും വെണം അതിന്നായി നിങ്ങൾ ഒരു ശരീരത്തിൽ ഉളവാ
ൻ വിളിക്കപ്പെട്ടവരല്ലൊ — കൃതജ്ഞരായും ഭവിപ്പിൻ —
൧൬ ക്രിസ്തന്റെ വചനം ഐശ്വൎയ്യമായി നിങ്ങളിൽ വസിക്കുക നി
ങ്ങൾ എല്ലാ ജ്ഞാനത്തിലും അന്യൊന്യം പഠിപ്പിച്ചും സങ്കീ
ൎത്തനങ്ങളാലും സ്തുതികളാലും ആത്മികപാട്ടുകളാലും ബുദ്ധിഉ
പദെശിച്ചും കൃതജ്ഞതയൊടെ നിങ്ങളുടെ ഹൃദയങ്ങളിൽ
൧൭ ദൈവത്തിന്നു പാടിക്കൊണ്ടും ആവു — വാക്കിലൊ ക്രിയയി
ലൊ എന്തു ചെയ്താലും സകലവും കൎത്താവായ യെശുവിന്റെ
നാമത്തിൽ ആക്കും ദൈവവും പിതാവും ആയവന്നു അവമൂലം
സ്തൊത്രം കഴിച്ചും കൊണ്ടിരിപ്പിൻ —
൧൮ സ്ത്രീകളെ കൎത്താവിൽ ഉചിതമാകും വണ്ണം പുരുഷന്മാ
൧൯ ൎക്കു കീഴടങ്ങുവിൻ — പുരുഷന്മാരെ സ്ത്രീകളെ സ്നെഹിച്ചും അ
൨൦ വരൊടു കൈപ്പിച്ചു പൊകാതെയും ഇരിപ്പിൻ — മക്കളെ
പിതാക്കളെ എല്ലാം കൊണ്ടും അനുസരിപ്പിൻ ഇതല്ലൊ ക
൨൧ ൎത്താവിങ്കൽ നന്ന സമ്മതം ആകുന്നു — പിതാക്കന്മാരെ നി
ങ്ങളുടെ മക്കൾ ബുദ്ധിമുട്ടി പൊകരുത എന്നു വെച്ചു അവ
൨൨ രെ കൊപത്തിന്നായി ഇളക്കാതെ ഇരിപ്പിൻ — ദാസരെ
ജഡപ്രകാരം ഉടയവരെ എല്ലാം കൊണ്ടും അനുസരിപ്പിൻ
മനുഷ്യരെ രസിപ്പിക്കുന്ന ദൃഷ്ടിസെവകളൊൽ അല്ല കൎത്ത

൯ ക്ഷിച്ചും കൊള്ളെണ്ടതിന്നു തന്നെ — ഞാൻ അവനെ അങ്ങു
നിന്നുള്ള ഒനെസിമൻ എന്ന വിശ്വസ്തനും പ്രിയനും ആയ സ
ഹൊദരനൊടു കൂടെ നിങ്ങളുടെ അടുക്കെ അയച്ചു ഇവിടത്തെ
൧൦ വകയെല്ലാം അവർ നിങ്ങളെ അറിയിക്കും — എന്നോടു കൂടെ
തടവിൽ ഉള്ള അരിസ്തർഹനും ബർന്നബാവിന്റെ മച്ചുനനായ
മാർക്കനും (അവനെ കുറിച്ചു നിങ്ങൾക്ക കല്പന വന്നുവല്ലൊ അവ
൧൧ ൻ അങ്ങു വന്നാൽ അവനെ കൈക്കൊൾവിൻ) — യുസ്തൻ
എന്ന പറയുന്ന യെശുവും നിങ്ങളെ വന്ദിക്കുന്നു — പരിച്ഛെ
ദനക്കാരിൽ നിന്ന ഇവർ മാത്രം ദെവരാജ്യത്തിന്നായി സഹകാ
രികളായുള്ളവർ എനിക്ക ആശ്വാസമായി ഭവിച്ചു —
൧൨ നിങ്ങളിൽ നിന്നുള്ള എപഫ്രാ എന്ന ക്രിസ്തു ദാസൻ നിങ്ങളെ
വന്ദിക്കുന്നു — നിങ്ങൾ ദൈവത്തിന്റെ സകല ഇഷ്ടത്തി
ലും തികഞ്ഞവരും പൂരിതരും ആയി നില്ക്കെണ്ടതിന്ന അവ
ൻ പ്രാർത്ഥനകളിൽ നിങ്ങൾക്ക വെണ്ടി എപ്പൊഴും പൊരുതു
൧൩ ന്നു — നിങ്ങൾക്കും ലവുദിക്യയിലും ഹിയരപൊലിയിലും ഉ
ള്ളവർക്കും വെണ്ടി അവന്ന വളരെ പ്രയാസം ഉണ്ടെന്നുള്ള
൧൪ തിന്ന ഞാനും അവന്ന സാക്ഷി — പ്രിയ വൈദ്യനായ
൧൫ ലൂക്കാവും ദെമാവും നിങ്ങളെ വന്ദിക്കുന്നു — ലവുദിക്യ
യിലെ സഹൊദരന്മാരെയും നുംഫാവെയും അവന്റെ
൧൬ വീട്ടിലെ സഭയെയും വന്ദിപ്പിൻ — നിങ്ങളിൽ ഈ ലെ
ഖനം വായിച്ചതിന്റെ ശെഷം ലവുദിക്യരുടെ സഭയിൽ
കൂടെ വായിപ്പിക്കയും ലവുദിക്യയിൽ നിന്നുള്ളതിനെ
൧൭ നിങ്ങൾ വായിക്കയും ചെയ്വിൻ — അർഹിപ്പനൊടു കർത്താ
വിൽ പരിഗ്രഹിച്ച ശുശ്രൂഷയെ നിവൃത്തിപ്പാൻ
നൊക്കെണം എന്ന ചൊല്ലുവിൻ — പൌലായ ഞാ
ൻ എന്റെ കൈയാലെ വന്ദനം — എന്റെ ബന്ധനങ്ങ

---

# തെസ്സലനിക്ക്യക്കെഴുതിയ

# ഒന്നാം ലെഖനം

## ൧ അദ്ധ്യായം

അപൊസ്തലന്റെ സ്ലൊഘണം· സഭക്കിൽ വിശ്വാസത്തിനാൽ സന്തൊഷം·

പൌലുസും സിലവാനൊസും തിമൊത്യെനും പിതാവായ ദൈവ ത്തിലും കർത്താവായ യെശുക്രിസ്തുവിലും ഇരിക്കുന്ന തെസ്സ ലനിക്ക്യ സഭെക്കെഴുതുന്നത്—നമ്മുടെ പിതാവായ ദൈ വത്തിൽനിന്നും കർത്താവായ യെശുക്രിസ്തുവിൽനിന്നും നിങ്ങൾക്കു കരുണയും സമാധാനവും ഉണ്ടാക.

ഞങ്ങളുടെ പ്രാർത്ഥനകളിൽ നിങ്ങളെ ഒർക്കുമ്പൊൾ ഉ ന്നിങ്ങളിലെ വിശ്വാസവെലയെയും സ്നെഹപ്രയത്നത്തെ യും നമ്മുടെ കർത്താവായ യെശുക്രിസ്തുവിനെ ചൊല്ലി പ്രത്യാ ശാക്ഷാന്തിയെയും ഇടവിടാതെ നമ്മുടെ ദൈവവും പിതാ വുമായവന്റെ തിരുമുമ്പിൽ സ്മരിച്ചുകൊണ്ടു ഞങ്ങൾ എ പ്പൊഴും നിങ്ങൾ എല്ലാവർക്കായികൊണ്ടും ദൈവത്തെ സ്തു തിക്കുന്നു—ഏകപുത്രന്മാരുടെ തെരിഞ്ഞെടുപ്പിനെ അറി ഞ്ഞിട്ടു ചെയ്യുന്നു ദൈവത്താൽ സ്നെഹിക്കപ്പെട്ടുള്ള സ ഹോദരന്മാരെ—കാരണം—ഞങ്ങൾ നിങ്ങളിൽ സുവിശെഷി ച്ചതു വെറും വചനത്താലല്ല ശക്തിയിലും പരിശുദ്ധാത്മാവി

ലും പെരിയ തിറപ്പടിയിലും ആയത്രെ — നിങ്ങളുടെ നിമിത്തം
ഞങ്ങൾ നിങ്ങളിൽ എന്നവരായിരുന്നു എന്നതും അറിയു
൬ മല്ലൊ — നിങ്ങളും ബഹുസങ്കടത്തിൽ എങ്കിലും വിശുദ്ധാ
ത്മസന്തൊഷത്തൊടെ വചനത്തെ കൈക്കൊണ്ടു ഞങ്ങ
൭ ൾക്കും കൎത്താവിന്നും അനുകാരികളായ്വന്നു — അതു
കൊണ്ടു മക്കെദൊന്യയിലും അഖായയിലും വിശ്വസിക്കുന്ന
൮ വൎക്കെല്ലാവൎക്കും നിങ്ങൾ തന്നെ മാതൃകയായ്തീൎന്നു — നിങ്ങ
ളെ തൊട്ടു മക്കെദൊന്യയിലും അഖായയിലും തന്നെ അല്ല
കൎത്താവിന്റെ വചനം മുഴങ്ങിയെന്നതു സകലസ്ഥലത്തി
ലും നിങ്ങൾക്കു ദൈവത്തിങ്കലെക്കുള്ള വിശ്വാസശ്രുതി പു
റപ്പെട്ടിരിക്കുന്നു — അതുകൊണ്ടു ഞങ്ങൾക്കു ഒന്നും പറവാൻ
൯ ആവശ്യമില്ല — നിങ്ങളിൽ വെച്ചുണ്ടായ പ്രവെശം ഞങ്ങ
ൾക്കു സാധിച്ചു എന്നും ജീവനും സത്യവും ഉള്ള ദൈവത്തെ സെ
൧൦ വിപ്പാനും — അവൻ മരിച്ചവരിൽ നിന്ന് ഉണൎത്തിയ സ്വ
പുത്രനും വരുന്ന കൊപത്തിൽ നിന്നു നമ്മെ ഉദ്ധരിക്കുന്ന
വനുമാകുന്ന യെശു വാനങ്ങളിൽ നിന്നു വരുന്നതു പാൎത്തിരി
പ്പാനും നിങ്ങൾ വിഗ്രഹങ്ങളെ വിട്ടു ദൈവത്തിങ്കലെക്കു ഇ
ന്നപ്രകാരം തിരിഞ്ഞു എന്നും അവർ തന്നെ ഞങ്ങളെക്കു
റിച്ചറിയിക്കുന്നുവല്ലൊ —

## ൨ അദ്ധ്യായം

അപൊസ്തലൻ തന്റെ നടപ്പും ഉപദെശവും സഭയെ
ക്ലിഷ്ടു — ഹൃദ്യ സഹിച്ചതിനിമിത്തം പുകഴുന്നതു —

൧ സഹൊദരന്മാരെ നിങ്ങളിൽ ഞങ്ങൾക്കുണ്ടായ പ്രവെശം വ്യ
ൎത്ഥമായില്ല എന്നു നിങ്ങൾ തന്നെ ബൊധിച്ചിരിക്കുന്നുവല്ലൊ —
൨ ഞങ്ങൾ മുമ്പെ ഫിലിപ്പിയിൽ നിങ്ങൾ അറിയുന്ന കഷ്ട

സാഹസങ്ങൾ ഏറിയിട്ടും ദൈവത്തിന്റെ സുവിശെഷത്തെ
പെരുത്ത പൊരാട്ടത്തിൽ എങ്കിലും നിങ്ങളൊടു ചൊല്ലുവാൻ ഞ
ങ്ങടെ ദൈവത്തിൽ പ്രാഗത്ഭ്യം ധരിച്ചിരുന്നു — ഞങ്ങളുടെ പ്ര ൩
ബൊധനം വ്യാമൊഹത്തിൽ നിന്നൊ അശുദ്ധിയിൽ നിന്നൊ ഉപായത്തൊ
ടെ ഉള്ളതും അല്ല — ഞങ്ങൾ സുവിശെഷഭരം ഏ ൪
ല്പിപ്പാൻ ദൈവത്തിനാൽ യൊഗ്യരാക്കപ്പെട്ടിരിക്കയാൽ
ഞങ്ങൾ മനുഷ്യർക്ക് അല്ല ഞങ്ങളുടെ ഹൃദയങ്ങളെ ശൊധന
ചെയ്യുന്ന ദൈവത്തിന് പ്രസാദം വരുത്തിക്കൊണ്ടു ചൊല്ലു
ന്നതെ ഉള്ളു — മുഖസ്തുതി വാചകം ഞങ്ങൾ ഒരിക്കലും ചൊല്ലി ഇ ൫
ല്ലാ അപ്രകാരം നിങ്ങൾക്ക് അറിയാമല്ലൊ ലൊഭത്തിന്റെ ഉപായ
വും ഇല്ല ദൈവം സാക്ഷി — ക്രിസ്തുവിന്റെ അപൊസ്ത
ലർ എന്നു വെച്ചു ഘനത്തൊടെ ഇരിപ്പാൻ കഴിയുമ്പൊഴും —
— ഞങ്ങൾ നിങ്ങളൊടു എങ്കിലും മറ്റുള്ളവരൊടു എങ്കിലും മ ൬
നുഷ്യരുടെ പക്കൽ നിന്നു മാനത്തെ അന്വെഷിച്ചതും ഇല്ല —
നിങ്ങളുടെ ഇടയിൽ വത്സലന്മാർ ആയിരുന്നതെ ഉള്ളു — പൊ ൭
റ്റുന്നവൾ തന്റെ മക്കളെ ലാളിക്കും പൊലെ ഞങ്ങൾ നിങ്ങളെ
ഒമനിച്ചു കൊണ്ടു — നിങ്ങൾക്കു ദൈവത്തിന്റെ സുവിശെഷം ൮
മാത്രമല്ല ഞങ്ങൾക്ക് പ്രിയരാകയാൽ പ്രാണങ്ങളെയും പകർ
ന്നു തരുവാൻ പ്രസാദിച്ചിരുന്നു — സഹൊദരന്മാരെ ഞങ്ങ ൯
ളുടെ അദ്ധ്വാനവും പ്രയാസവും ഓർക്കുന്നുവല്ലൊ നി
ങ്ങളിൽ ആരെക്കും ഭാരം ആകരുത് എന്നു വെച്ചു ഞങ്ങൾ
രാവും പകലും വെല ചെയ്തു കൊണ്ടു നിങ്ങളിൽ ദൈവത്തി
ന്റെ സുവിശെഷത്തെ ഘൊഷിച്ചുവല്ലൊ — വിശ്വാസികൾ ആകുന്നി ൧൦
ങ്ങളിൽ ഞങ്ങൾ എത്ര പവിത്രമായും നീതിയായും അനിന്ദ്യ
മായും നടന്നു എന്നതിനു നിങ്ങളും ദൈവവും സാക്ഷികൾ —
തന്റെ രാജ്യത്തിലും തെജസ്സിലും നിങ്ങളെ വിളിക്കുന്ന ൧൨

൧൨ ദൈവത്തിന്നു യൊഗ്യമായി നടപ്പാൻ തക്കവണ്ണം — ഞങ്ങൾ
നിങ്ങളിൽ ഒരൊരുത്തനെ അപ്പൻ മക്കളെ എന്ന പൊലെ
പ്രബൊധിപ്പിച്ചും സാന്ത്വനം ചെയ്തും ഉണർത്തിച്ചും ചൊല്ലി
൧൩ ഈ പ്രകാരം എല്ലാം നിങ്ങൾ അറിയാമല്ലൊ — ഇതു നിമിത്തം
ഞങ്ങളും ദൈവത്തെ ഇടവിടാതെ സ്തുതിക്കുന്നതു ദൈവത്താ
ൽ ഉള്ള കെൾവിയുടെ വചനത്തെ നിങ്ങൾ ഞങ്ങളിൽ നിന്നു പ
രിഗ്രഹിച്ചു മനുഷ്യവാക്കായിട്ടല്ല ഉള്ള പ്രകാരം ദൈവവച
നമായിട്ടു തന്നെ കൈക്കൊണ്ടും ഉത്സാഹിക്കുന്നൊ
൧൪ നിങ്ങളിൽ വ്യാപരിക്കയും ചെയ്യുന്നതാൽ തന്നെ അത്രെ — സഹൊ
ദരന്മാരെ യെഹൂദയിൽ ക്രിസ്തുയെശുവിങ്കൽ ഉള്ള ദൈവസഭ
കളിൽ നിങ്ങൾ എല്ലാം അനുകാരികൾ ആയി ചമഞ്ഞു അവർ യെ
ഹൂദരാൽ അനുഭവിച്ചതു എങ്ങിനെ എല്ലാം നിങ്ങളും സ്വജാ
൧൫ തിക്കാരാൽ അനുഭവിച്ചതു കൊണ്ടു തന്നെ — ആയവർ കർ
ത്താവായ യെശുവെയും പ്രവാചകരെയും കൊന്നു ഞങ്ങളെ
ഹിംസിച്ചു ഓട്ടി അവർ ദൈവത്തിന്നു ഹിതമല്ലാത്ത
വരും മനുഷ്യർക്കെല്ലാം വിരോധികളും ഞങ്ങൾ ജാതികളൊടു അ
വർ രക്ഷപ്രാപിപ്പാൻ ചൊല്ലുന്നതു മുടക്കുന്നവരും ആക
൧൬ ന്നു — അതു അവരുടെ പാപങ്ങൾ കെവലം പൂരിപ്പാറാകു
ന്നു — ക്രൊധമൊ അവർമെൽ എത്തി അവസാനത്തൊളം
തികെക്കുന്നു —

൩ാം അദ്ധ്യായം

അവരെ കാണ്മാൻ ആഗ്രഹവും തിമൊഥ്യനെ അയ
ക്കയാൽ വന്ന ആശ്വാസവും.

൨,൧൭ ഞങ്ങളൊ സഹൊദരന്മാരെ ഒരു നാഴിക നെരത്തൊളം ഹൃ
ദയം കൊണ്ടല്ല മുഖം കൊണ്ടെ നിങ്ങളൊടു പിരിഞ്ഞു മക്ക

ഇല്ലാതപൊലെ ആകയാൽ ഒരുത്തകാലം [illegible] നിങ്ങ
ളുടെ മുഖം കാണ്മാൻ എറെവും ആഗ്രഹിച്ചു നിങ്ങളുടെ അടുക്കൽ വരുവാൻ
മനസ്സായിരുന്നു — പൌൽ എന്ന ഞാൻ ഒരിക്കൽ അല്ല രണ്ടു ൧൮
വട്ടം തന്നെ സാത്താൻ ഞങ്ങളെ തടുത്തു കാരണം ഞങ്ങളുടെ ൧൯
ആശയൊ സന്തൊഷമൊ പ്രശംസകിരീടമൊ എന്തുള്ളതു എ
ൽ നമ്മുടെ കർത്താവായ യെശുവിൻ പ്രത്യക്ഷതയിൽ നി
ങ്ങളും അവൻ്റെ തിരുമുമ്പിൽ അല്ലയൊ — ഞങ്ങടെ തെജ
സ്സും സന്തൊഷവും നിങ്ങൾ ആകുന്നു സത്യം —— ആകയാൽ ഇനി ൩ ൧
ഞാൻ പൊറുക്കാഞ്ഞു — അഥെനയിൽ തനിച്ചു വിടപ്പെടുവാന
ല്ലു എന്നു തൊന്നി നമ്മുടെ സഹൊദരനും ക്രിസ്തുസുവിശെഷ ൨
ത്തിൽ ദൈവത്തിൻ്റെ സഹകാരിയും ആയ തിമൊത്ഥ്യ
നെ അയച്ചു — ഈ സങ്കടങ്ങളിൽ ആരും കുലുങ്ങിപൊകാ ൩
തെ നിങ്ങളെ സ്ഥിരീകരിപ്പാനും നിങ്ങളുടെ വിശ്വാ
സത്തെ ചൊല്ലി പ്രബൊധിപ്പിപ്പാനും അത്രെ — നാം ഇ
തിന്നായി കിടക്കുന്നു എന്നു നിങ്ങൾ തന്നെ ബൊധിച്ചുവല്ലൊ — ഞ ൪
ങ്ങൾ നിങ്ങളൊടു കൂടെ ഇരിക്കുന്ന സമയം ഉപദ്രവങ്ങൾ പെ
ടെണ്ടിവരും എന്നു മുമ്പറഞ്ഞുതന്നുവല്ലൊ അപ്രകാരം സം
ഭവിച്ച പ്രകാരം നിങ്ങൾ അറിഞ്ഞിരിക്കുന്നുവല്ലൊ — ഇതിനി ൫
മിത്തം ഞാനും ഒട്ടും പൊറുക്കാതെ പരീക്ഷകൻ പക്ഷെ നിങ്ങ
ളെ പരീക്ഷിച്ചുവൊ ഞങ്ങടെ പ്രയത്നം പാഴിലായൊ
എന്നു ശങ്കിച്ചു നിങ്ങളുടെ വിശ്വാസത്തെ അറിവാൻ അ
യച്ചു ——— ഇപ്പൊഴൊ തിമൊത്ഥ്യൻ നിങ്ങളിൽ നിന്നു ഞങ്ങ ൬
ളുടെ അടുക്കൽ വന്നു നിങ്ങളുടെ വിശ്വാസവും സ്നെഹവും ഞ
ങ്ങളെ അറിയിച്ചു നിത്യം നല്ല ഓർമ്മ ഉണ്ടെന്നും ഞങ്ങൾ നിങ്ങളെ
തെന്നപൊലെ ഞങ്ങളെ കാണ്മാൻ വാഞ്ഛ ഉണ്ടെന്നും
ഉള്ള സുവാർത്ത ഞങ്ങളൊടു പറഞ്ഞതിനാൽ ആ മാറു — സ ൭

ഹൊദരന്മാരെ ഞങ്ങളുടെ സകല സങ്കടത്തിലും നിങ്ങളുടെ
൭ വിശ്വാസത്താൽ നിങ്ങളിൽ ആശ്വസിച്ചു—ഇപ്പൊഴല്ലൊ നി
൮ ങ്ങൾ കർത്താവിൽ നിലനിന്നാൽ ഞങ്ങൾ ജീവിക്കുന്നു—എ
ന്നാൽ നമ്മുടെ ദൈവത്തിന്മുമ്പാകെ നിങ്ങളെ കൊണ്ടു സ
ന്തൊഷിക്കുന്ന സകല സന്തൊഷത്തിന്നായിട്ടും നിങ്ങൾക്കു വെ
൧൦ ണ്ടി ദൈവത്തിന്നു എന്തൊരു സ്തൊത്രം ഒപ്പിക്കാം—നി
ങ്ങളുടെ മുഖം കണ്ടു നിങ്ങളുടെ വിശ്വാസത്തിന്റെ കുറ
വുകളെ തികെക്കുമാറാകെണ്ടതിന്നു രാപ്പകലും അത്യന്തം യാ
൧൧ ചിച്ചുകൊണ്ടിരിക്കുന്നു—എന്നാൽ നമ്മുടെ ദൈവവും പിതാവും
ആയവൻ നമ്മുടെ കർത്താവായ യെശുക്രിസ്തനും തന്നെ
നിങ്ങളിലെക്കു ഞങ്ങളുടെ വഴിയെ നിരത്തുമാറാക—
൧൨ നിങ്ങൾക്കൊ കർത്താവ് തങ്ങളിലും എല്ലാവരിലും ഉള്ള സ്നെ
ഹത്തെ ഞങ്ങളുടെ നിങ്ങളിലായതു പൊലെ മുഴുത്തു വഴി
൧൩ യുമാറാക്കി തീർക്കെ നമ്മുടെ കർത്താവായ യെശു തന്റെ സ
കല ശുദ്ധന്മാരൊടു വരുന്ന പ്രത്യക്ഷതയിൽ നിങ്ങളുടെ
ഹൃദയങ്ങളെ നമ്മുടെ ദൈവവും പിതാവും ആയവന്റെ മുമ്പി
ൽ ശുദ്ധീകരണത്തിൽ അനിന്ദ്യമാംവണ്ണം സ്ഥിരീകരി
ക്കുമാറാക—

## ൪ അദ്ധ്യായം

ശുദ്ധീകരണത്തിന്നും മറ്റും പ്രബൊധനം—(൧൩) കർത്താ
വിന്റെ വരവിങ്കൽ ക്രിസ്തുവിൽ നിദ്രപ്രാപിച്ചവർ—

൧ ശെഷം സഹൊദരന്മാരെ നിങ്ങൾ ഇന്നപ്രകാരം നടന്നു ദൈവ
പ്രസാദം വരുത്തെണം എന്നു ഞങ്ങളിൽ നിന്നു പരിഗ്രഹിച്ച
പ്രകാരം തന്നെ (അവ്വണ്ണം നിങ്ങൾ നടക്കുന്നതു പൊലെ) ഏറ്റവും
വർദ്ധിക്കും വഴിഞ്ഞുവരെണ്ടതിന്നു ഞങ്ങൾ കർത്താവായ യെ

ശുദ്ധിയിൽ നിങ്ങളൊടു ചൊദിച്ചു പ്രബൊധിപ്പിക്കയും ചെയ്യു
ന്നു — ഞങ്ങൾ കൎത്താവായ യെശു മൂലം നിങ്ങൾക്കു ഇന്ന ആജ്ഞക ൨
ളെ തന്നെ അറിയുന്നുവല്ലൊ — എന്നാൽ ദൈവത്തി ൩
ന്റെ ഇഷ്ടമാകുന്നതു നിങ്ങളുടെ ശുദ്ധീകരണം തന്നെ — നി ൪
ങ്ങൾ പുലയാട്ടിനിന്നൊഴിക — അവനവൻ താൻ പാത്രത്തെ ൫
ദൈവത്തെ അറിയാത്ത ജാതികൾക്കു ഒത്ത കാമവികാരത്തി
ലല്ല ശുദ്ധീകരണത്തിലും മാനത്തിലും അടക്കുവാൻ അറിക പ്രവൃ ൬
ത്തിയിൽ അതിക്രമിക്കാതെയും തന്റെ സഹൊദരനെ
തട്ടിക്കാതെയും ഇരിക്ക — ഇവ എല്ലാറ്റിന്നും ഞങ്ങ ൧
ൾ നിങ്ങളൊടു മുന്നമെ പറഞ്ഞിട്ടും കൊണ്ടു മുൻചൊല്ലിയ പ്രകാരം
കൎത്താവ് പ്രതികാരി ആകുന്നു സത്യം — അശുദ്ധിക്കായി ൭
ട്ടല്ലല്ലൊ ശുദ്ധീകരണത്തിലായിട്ടു ദൈവം നമ്മെ വിളി
ച്ചതു — ആകയാൽ തള്ളുന്നവൻ മനുഷ്യനെ അല്ല തള്ളു
ന്നതു തന്റെ ശുദ്ധാത്മാവെ കൂടെ നിങ്ങളിൽ തന്ന
ദൈവത്തെ അത്രെ — പിന്നെ സഹൊദരസ്നെഹത്തെ കൊ ൯
ണ്ടു നിങ്ങൾക്കു എഴുതുവാൻ ആവശ്യമില്ല അന്യൊന്യം സ്നെ
ഹിപ്പാൻ നിങ്ങൾ തന്നെ ദൈവൊപദിഷ്ടന്മാർ ആകുന്നു
ത്രമല്ലാതെ മക്കദൊന്യയിൽ ഒക്കെയും സകല സഹൊ
ദരന്മാരൊടും നിങ്ങൾ അതിനെ ചെയ്യുന്നുവല്ലൊ എ ൧൦
ങ്കിലും സഹൊദരന്മാരെ അധികം വൎദ്ധിച്ചു വരെണം എന്നും.
— പുറത്തുള്ളവരെയും ബൊധിപ്പിക്കുന്ന സുശീലത്തൊ ൧൧
ടെ നടന്നും ഒരുത്തനെ കൊണ്ടും ആവശ്യമില്ലാതെ കഴിച്ചും
വരെണ്ടതിന്നു ഞങ്ങൾ ആജ്ഞാപിച്ചതിൻ പ്രകാരം —
നിങ്ങൾ അടങ്ങി പാൎത്തും താന്താന്റെ കാൎയ്യം നടത്തിയും ൧൨
തന്റെ കൈകളാൽ വെല ചെയ്തും കൊള്ളുകയിൽ അഭിമാ
നിച്ചിരിക്കെണം എന്നും പ്രബൊധിപ്പിക്കുന്നു —

൧൩ ഏ നിദ്രകൊണ്ടവരെ തൊട്ടു നിങ്ങൾ പ്രത്യാശ
ഇല്ലാത്ത മറ്റുള്ളവരെന്ന പൊലെ ദുഃഖിക്കാതെ ഇരിപ്പാ
ൻ നിങ്ങൾ ബൊധിക്കാതിരിക്കരുത എന്നു ആഗ്രഹിക്കുന്നു-
൧൪ — കാരണം യെശു മരിക്കയും എഴുനീല്ക്കയും ചെയ്തു എന്നു നാം വി
ശ്വസിച്ചാൽ ദൈവം നിദ്രകൊണ്ടവരെയും യെശുവെക്കൊ
൧൫ ണ്ട് അപ്രകാരം തന്നൊടു കൂട നടത്തും — എ
ങ്ങിനെ എന്നാൽ കർത്താവിൻ വചനത്താൽ നിങ്ങളൊടു
പറയുന്നിത — കർത്താവിന്റെ പ്രത്യക്ഷതയൊളം ജീവനൊ
ടെ ശെഷിക്കുന്ന നാം നിദ്രകൊണ്ടവരിൽ മുമ്പരാകയി
൧൬ ല്ല — കർത്താവാകുവൻ താൻ അല്ലൊ ഒർ ആജ്ഞയിൽ ആയ സ
പ്രധാനദൂതന്റെ ഒച്ചയും ദൈവകാഹളവും പൊങ്ങവെ സ്വ
ൎഗ്ഗത്തിൽ നിന്നു ഇറങ്ങും — ക്രിസ്തനിൽ മരിച്ചവർ മുമ്പെ തന്നെ
൧൭ എഴുനീല്ക്കും — പിന്നെ ജീവനൊടെ ശെഷിക്കുന്ന നാം അ
വരൊടു ഒക്കത്തക്ക മെഘങ്ങളിൽ ആയി ആകാശത്തിൽ കർ
ത്താവെ എതിരെല്പാൻ പറിക്കപ്പെട്ടു ഇങ്ങിനെ നാം എ
൧൮ പ്പൊഴും കർത്താവൊടു കൂട ഇരിക്കും — ആകയാൽ ഈ വച
നങ്ങളാൽ അന്യൊന്യം ആശ്വസിപ്പിച്ചു കൊൾവിൻ

## ൫ അദ്ധ്യായം

ക്രിസ്തന്റെ ദിവസത്തെ കാത്തിരിപ്പാനും — ചെല മറ്റും
ഒരൊ പ്രബൊധനങ്ങൾ

൧ സഹൊദരന്മാരെ നിങ്ങൾക്കു കാലങ്ങളെയും സമയങ്ങളെയും
൨ ചൊല്ലി എഴുതുവാൻ ആവശ്യം ഇല്ല — കർത്താവിൻ നാൾ
രാത്രിയിൽ കള്ളൻ വരുമ്പൊലെ അത്രെ വരുന്നു എന്നു നി
൩ ങ്ങൾ തന്നെ സൂക്ഷ്മമായി ബൊധിച്ചുവല്ലൊ — അവർ സമാ
ധാനവും നിർഭയവും എന്നു ചൊല്ലും പൊഴെക്ക ഗർഭിണിക്ക്

ററെററുനൊവു പൊലെ ക്ഷണത്തിലുള്ള സംഹാരം അവൎക്ക
ഉണ്ടാകുന്നു അവർ ഒഴിഞ്ഞുകൂടുകയും ഇല്ല — എന്നാൽ സഹൊ ൪
ദരന്മാരെ നിങ്ങളെ ആ നാൾ കള്ളനെ പൊലെ പിടിപ്പാൻ
നിങ്ങൾ ഇരിട്ടിലുള്ളവരല്ല — നിങ്ങൾ എല്ലാം എല്ലാവരും ൫
വെളിച്ചമക്കളും പകലിൻ മക്കളും ആകുന്നു — നാം രാത്രിക്കും
ഇരുളിന്നും ഉള്ളവരല്ല — അതുകൊണ്ടു നാം ശെഷമുള്ളവ ൬
രെ പൊലെ ഉറങ്ങാതെ ഉണൎന്നും നിൎമ്മദിച്ചും കൊണ്ടിരിക്ക —
ഉറങ്ങുന്നവർ എല്ലാം രാത്രിയിൽ ഉറങ്ങുന്നു മദിച്ചുകൊ ൭
ള്ളുന്നവർ രാത്രിയിൽ മദിക്കുന്നു — നാമൊ പകലിന്നുള്ളവ ൮
ർ ആകയാൽ വിശ്വാസസ്നെഹങ്ങൾ ആകുന്ന കവചത്തെയും
ശിരസ്ത്രമായി രക്ഷയുടെ ആശയെയും ധരിച്ചുകൊണ്ടു നി
ൎമ്മദിച്ചിരിക്ക — കൊപത്തിന്നായല്ലല്ലൊ രക്ഷാസമ്പാ ൯
ദനത്തിന്നായ്ക്കത്രെ ദൈവം നമ്മെ ആക്കിയത — നാം ഉണൎന്നി ൧൦
രുന്നാലും ഉറങ്ങിയാലും തന്നൊടു ഒന്നിച്ചു ജീവിക്കെണ്ടതി
ന്ന നമുക്ക വെണ്ടി മരിച്ചിട്ടുള്ള നമ്മുടെ കൎത്താവായ യെശുക്രി
സ്തുമൂലം തന്നെ — ആകയാൽ നിങ്ങൾ ചെയ്യുന്നപ്രകാരം അ ൧൧
ന്യൊന്യം പ്രബൊധിപ്പിച്ചും ഒരുവനായി ഒരുവൻ വീട്ടുവ
ൎദ്ധനമാക്കും പൊരുകിൻ —

സഹൊദരന്മാരെ നിങ്ങളിൽ അദ്ധ്വാനിച്ചു കൎത്താ ൧൨ —
വിൽ നിങ്ങളുടെ മെൽ മുമ്പുണ്ടായി നിങ്ങളെ വഴിക്കാക്കുന്ന
വരെ നിങ്ങൾ അറിഞ്ഞും — അവരുടെ വെലനിമിത്തം സ്നെ ൧൩ —
ഹത്തിൽ അത്യന്തം വിചാരിച്ചും കൊൾവാൻ നിങ്ങളൊടു യാചി
ക്കുന്നു — അന്യൊന്യം സമാധാനം കൊള്ളുവിൻ — ഇനി ൧൪
സഹൊദരന്മാരെ ഞങ്ങൾ പ്രബൊധിപ്പിക്കുന്നിതു ക്രമം
കെട്ടവരെ വഴിക്കാക്കുവിൻ ക്ഷീണമനസ്സുള്ളവരെ സാന്ത്വ
നം ചെയ്യുവിൻ ബലഹീനരെ താങ്ങുവിൻ എല്ലാവരൊടും ദീ

൧൫ ഫ്ലെശമാത്തൊടിരിപ്പിൻ— ആരും തിന്മെക്കുപകാരം തിന്മയെ
ചെയ്യാതിരിപ്പാൻ നൊക്കുവിൻ— നിങ്ങളിലും എല്ലാവരൊടും
൧൬ എപ്പൊഴും നന്മയെ പിന്തുടർന്നുകൊൾവിൻ— എപ്പൊഴും സ
൧൭.൧൮ ന്തൊഷിപ്പിൻ— ഇടവിടാതെ പ്രാർത്ഥിപ്പിൻ— എല്ലാറ്റി
ലും സ്തൊത്രം ചെയ്യിൻ— ഇതു യെശുവിൽ നിങ്ങളൊടുള്ള ദെ
൧൯ വെഷ്ടമല്ലൊ ആകുന്നു— ആത്മാവെ പൊലിയാക്കി
൨൦.൨൧ ൻ— പ്രവചനങ്ങളെ നിന്ദിയാക്കിൻ— സകലത്തെയും
൨൨ ശൊധന ചെയ്യിൻ നല്ലതിനെ മുറുകപ്പിടിപ്പിൻ— ദൊഷ
൨൩ തരങ്ങൾ എല്ലാം വിട്ടൊഴിവിൻ— സമാധാനത്തിൻ ദൈ
വമാകുവൻ തന്നെ നിങ്ങളെ അശെഷം വിശുദ്ധീകരിക്കി
ങ്ങളുടെ ആത്മാവും ദെഹിയും ദെഹവും നമ്മുടെ കർത്താവാ
യ യെശുക്രിസ്തന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി
൨൪ കാക്കപ്പെടാക— നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ
൨൫ ആകുന്നു— ഇതിനെയും അവൻ ചെയ്യും— സഹൊദരന്മാ
൨൬ രെ ഞങ്ങൾക്കു വെണ്ടി പ്രാർത്ഥിപ്പിൻ— എല്ലാ സഹൊദരരെ
൨൭ യും വിശുദ്ധചുംബനത്താൽ വന്ദിപ്പിൻ— വിശുദ്ധസഹൊ
ദരന്മാർക്ക എല്ലാവർക്കും ഈ ലെഖനം വായിക്കെണ്ടതി
ന്നായി കർത്താവാണ നിങ്ങളെ ആണയിടുവിക്കുന്നു—
൨൮ നമ്മുടെ കർത്താവായ യെശുക്രിസ്തന്റെ കരുണ നിങ്ങളൊ
ടുകൂടെ ഇരിക്കുമാറാകട്ടെ ആമെൻ—

---

# തെസ്സലൊനിക്യക്കെഴുതിയ

## രണ്ടാം ലെഖനം

### ൧ അദ്ധ്യായം

ഹിംസകളിലുള്ള വിശ്വാസപുഷ്ടിക്കായിക്കൊണ്ടും — സ്തൊ
പലസ്സൂചനകളും — ക്രിസ്തിനാഥന്റെ വെളിവും

൧ പൌലുസും സില്വാനുസും തിമൊഥെയുസും നമ്മുടെ പിതാവായ ദൈ
വത്തിലും കൎത്താവായ യെശുക്രിസ്തനിലും ഉള്ള തെസ്സലൊനി
ക്യരുടെ സഭെക്ക് എഴുതുന്നത് — നമ്മുടെ പിതാവായ ദൈ ൨
വത്തിൽനിന്നും കൎത്താവായ യെശുക്രിസ്തനിൽനിന്നും നി
ങ്ങൾക്കു കരുണയും സമാധാനവും ഉണ്ടാക —
സഹൊദരന്മാരെ നിങ്ങളുടെ വിശ്വാസം അത്യന്തം ൩ വ
ൎദ്ധിച്ചും നിങ്ങൾ എല്ലാവരിലും ഓരൊരുത്തന്നന്യൊന്യ
സ്നെഹം വൎദ്ധിക്കയാൽ ഞങ്ങൾ യൊഗ്യമാം വണ്ണം ദൈ
വത്തിന്നു എപ്പൊഴും നിങ്ങൾക്കായിക്കൊണ്ടു സ്തൊത്രം ചെയ്വാൻ ക
ടക്കാരാകുന്നു — അതുകൊണ്ടു നിങ്ങൾ സഹിക്കുന്ന എല്ലാ ൪ ഉ
പദ്രവങ്ങളിലും സങ്കടങ്ങളിലും ഉള്ള നിങ്ങളുടെ ക്ഷമെക്കും വി
ശ്വാസത്തിന്നുമായി ഞങ്ങൾ തന്നെ ദൈവസഭകളിൽ നി
ങ്ങൾ വിഷയമായി പ്രശംസിക്കുന്നു — ഇതിനെ ദൈവരാ ൫
ജ്യത്തിന്നു വെണ്ടി നിങ്ങൾ കഷ്ടപ്പെടുന്നതിൽ നിങ്ങൾ അതിന്നു
കൂടെ യൊഗ്യന്മാരെന്നു എണ്ണപ്പെടെണ്ടതിന്നു ഉള്ള ദൈവത്തിൻ
ന്യായമുള്ള വിധിക്കു ലക്ഷണം ആകുന്നു — നിങ്ങളെ ൬ ഞെ
രുക്കുന്നവൎക്കു ഞെരുക്കവും ഞെരുക്കപ്പെടുന്ന നിങ്ങൾക്കു
ഞങ്ങളൊടുകൂടെ ആശ്വാസവും പകരം കൊടുക്കുന്നതു ദൈവത്തി
ന്നു ന്യായമുള്ളതാകുന്നുവല്ലൊ — കൎത്താവായ യെശു ൭

തന്റെ ശക്തിയുടെ ദൂതരുമായി സ്വൎഗ്ഗത്തിൽനിന്നു ജ്വാലാ
ഗ്നിയിൽ വെളിപ്പെട്ടുവന്നു ദൈവത്തെ അറിയാത്തവൎക്കും
നമ്മുടെ കൎത്താവായ യെശുക്രിസ്തുവിൻ സുവിശെഷത്തെ അനു
൯ സരിക്കാത്തവൎക്കും പ്രതികാരം കൊടുക്കുന്നതിൽ തന്നെ — അ
വർ കൎത്താവിൻ മുഖത്തിൽ നിന്നും അവന്റെ ശക്തി
ൻ തെജസ്സിൽ നിന്നും നിത്യസംഹാരം ആകുന്ന ദണ്ഡത്തെ
൰ അനുഭവിക്കും — അന്ന് അവൻ തന്റെ പരിശുദ്ധരിൽ മഹത്വ
൧൦ പ്പെടുവാനും — ഞങ്ങളൊടു ഉള്ള ഞങ്ങളുടെ സാക്ഷ്യത്തിന്നു വി
ശ്വാസം ഉണ്ടായതു പൊലെ വിശ്വസിച്ചവർ എല്ലാവരിലും
താൻ അത്ഭുതപാത്രം ആകുവാനും വരുന്നതിന്നായിട്ടപ്പൊഴെ
൧൧ കുന്നതല്ലൊ — ഇതിന്നായിട്ടും ഞങ്ങളും നമ്മുടെ കൎത്താവായ യെ
ശുക്രിസ്തുവിൻ നാമം നിങ്ങളിലും നിങ്ങൾ അവനിലും നമ്മുടെ ദൈ
വത്തിന്റെയും കൎത്താവായ യെശുക്രിസ്തുവിന്റെയും കരു
൧൨ ണെക്കു തക്കവണ്ണം മഹത്വപ്പെടെണ്ടതിന്നു — നമ്മുടെ ദൈ
വം നിങ്ങളെ വിളിക്കു യൊഗ്യർ ആക്കെണമെന്നും സല്ഗുണത്തിന്റെ
ഉള്ള എല്ലാ പ്രസന്നതയെയും വിശ്വാസത്തിൻ ക്രിയയെയും
ശക്തിയൊടെ പൂരിപ്പിക്കെണം എന്നും നിങ്ങൾക്കു വെണ്ടി എ
പ്പൊഴും പ്രാൎത്ഥിക്കുന്നു —

## ൨ അദ്ധ്യായം

കൎത്താവിൻ നാൾക്കു മുമ്പെ അധൎമ്മികൻ വെളി
പ്പെടെണ്ടുകകൊണ്ട് — ചഞ്ചലിക്കരുതാൻ പ്രബൊ
ധിപ്പിക്കുന്നതു —

൧ ഇനി സഹൊദരന്മാരെ നമ്മുടെ കൎത്താവായ യെശുക്രിസ്തുവിന്റെ
പ്രത്യക്ഷതയും നമ്മൾ അവനൊടു ചെരും സമാഹരണവും
൨ സംബന്ധിച്ചു ഞങ്ങൾ നിങ്ങളൊടു അപെക്ഷിക്കുന്നു — കൎത്താ

ഷിൻ നാൾ അടുത്തത് എന്നു താനാവാനായി നിങ്ങൾ വല്ല ആ
ത്മാവിനാൽ താൻ ഞങ്ങളുടെത് എന്നു ചൊല്ലുന്ന വചനത്താ
ൽ താൻ ലെഖനത്താൽ താൻ മനസ്സുഭ്രമതയിൽ നിന്നു
വെഗം കുലുങ്ങിചാടുകയും ഞെട്ടിപൊകയും അരുത്— ആ ൩
രും ഏതുവിധെനയെങ്കിലും നിങ്ങളെ ചതിക്കരുതെ— എ ൪
ന്തിനെന്നാൽ മുമ്പെ തന്നെ വിശ്വാസത്യാഗം വരികയും
പാപമനുഷ്യൻ വെളിപ്പെടുകയും വെണം— ദെവാലയത്തി
ൽ താൻ ദൈവം എന്നു ഇരുന്നു കൊണ്ടു ദൈവം ആകുന്നു
എന്നു പ്രമാണിച്ചിരിക്കും വണ്ണം ദൈവമൊ ആരാധ്യമൊ എന്നു
ചൊല്ലിയുള്ളത് എല്ലാറ്റിന്നും മീതെ താൻ ഉയൎന്നു കൊള്ളുന്ന എതി
രിയും നാശപുത്രനും ആയവൻ തന്നെ— നിങ്ങളൊടു കൂ ൫
ടെ ഞാൻ ഇരിക്കുമ്പൊൾ തന്നെ ഇവ നിങ്ങളൊടും പറഞ്ഞു എന്നു
ഓൎക്കുന്നില്ലയൊ— അവൻ സ്വസമയത്തിൽ വെളിപ്പെടെണ്ട ൬
തിന്നു ഇപ്പൊൾ തടുത്തിരിക്കുന്നത് ഇന്നത് എന്നും നിങ്ങൾ അറി
യുന്നു— എങ്ങിനെ എന്നാൽ അധൎമ്മത്തിന്റെ രഹസ്യം ൭
ഇന്നുകൂടെ വ്യാപരിക്കുന്നു ഇന്നെയൊളം തടുത്തിരിക്കുന്നവ
ൻ വഴിയിൽ നിന്നു നീങ്ങും വരെ തന്നെ— അപ്പൊൾ അധ ൮
ൎമ്മിയായവൻ വെളിപ്പെടും— അവനെ കൎത്താവായവൻ തന്റെ
ൻ വാക്കിൻ ആത്മാവെ കൊണ്ടു ഒടുക്കി സ്വപ്രത്യക്ഷതയു
ടെ പ്രകാശനത്താൽ നിക്കം വരുത്തുകയും അവന്റെ പ്രത്യക്ഷമാ
ത സാത്താന്റെ വ്യാപാരത്താൽ ആകുന്നിടത്തു എല്ലാ ശക്തി
യൊടും അടയാളങ്ങൾ അത്ഭുതങ്ങളൊടും— അനീതിയുടെ ൧൦
എല്ലാ വഞ്ചനയൊടും നശിച്ചുപൊകുന്നവൎക്കു തന്നെ ഉണ്ടാകു
ന്നു— അവർ രക്ഷപ്പെടുവാനായി സത്യത്തിൻ സ്നേഹത്തെ
കൈക്കൊള്ളായ്കയാൽ അത്രെ— അതിനിമിത്തം ദൈ ൧൧
വം അവൎക്കു കളവു വിശ്വസിക്കുമാറു ഭ്രമത്തിൻ വ്യാപാര

൧൨ ശിക്ഷയക്കുള്ളവരാകും — സത്യത്തെ വിശ്വസിയാതെ അനീതിയി
ങ്കൽ രസിച്ചു പൊയവർ എല്ലാവർക്കും ന്യായവിധി വരെണ്ട
൧൩ തിന്നത്രെ — നിങ്ങളെക്കുറിച്ചു കർത്താവിനാൽ സ്നെഹിക്കപ്പെ
ട്ട സഹോദരന്മാരെ ദൈവം ആദിമുതൽ ആത്മാവിന്റെ ശു
ദ്ധീകരണത്തിലും സത്യത്തിന്റെ വിശ്വാസത്തിലും രക്ഷക്കാ
യി തെരിഞ്ഞെടുക്കകൊണ്ടു ഞങ്ങൾ ദൈവത്തിന്നു നിത്യം
൧൪ എപ്പൊഴും സ്തുതിപ്പാൻ കടക്കാരാകുന്നു — നമ്മുടെ കർത്താ
വായ യെശുക്രിസ്തന്റെ തെജസ്സു സമ്പാദിപ്പാൻ എല്ലാ
വൻ ഞങ്ങളുടെ സുവിശെഷത്താൽ ആക്കാൻ വിശ്വാസ
൧൫ ത്തിലെ കല്പനകളെ പിടിച്ചുകൊൾ — ആകയാൽ സഹോദര
ന്മാരെ നിങ്ങൾ വാക്കിനാൽ എങ്കിലും ലെഖനത്താൽ എ
ങ്കിലും പഠിച്ചിട്ടുള്ള സമ്പ്രദായങ്ങളെ മുറുക്കി പിടി
൧൬ ച്ചു കൊൾവിൻ — നമ്മുടെ കർത്താവായ യെശുക്രിസ്തൻ
താനും നമ്മെ സ്നെഹിച്ചു നിത്യ ആശ്വാസവും നല്ല പ്രത്യാശയും
കൃപയാലെ തന്ന നമ്മുടെ ദൈവവും പിതാവും ആയവ
൧൭ ൻ — നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിച്ചു എല്ലാ നല്ല
വാക്കിലും ക്രിയയിലും സ്ഥിരീകരിപ്പൂതാക —

## ൩ അദ്ധ്യായം

അപ്പൊസ്തലൻ തനിക്കായി പ്രാർത്ഥനയും പ്രത്യാശയും — ക്ര
മം കെട്ടു നടക്കുന്ന മടിയന്മാരെ തൊട്ടു ആജ്ഞാപി
ക്കുന്നതു

൧ ഒടുക്കം സഹോദരന്മാരെ കർത്താവിന്റെ വചനം നിങ്ങളിൽ
ഉള്ളപൊലെ (ഞങ്ങൾ) ഓടി മഹത്വപ്പെടുവാൻ ആയിട്ടും ദു
ഷ്ടമനുഷ്യരിൽ നിന്നു ഞങ്ങൾ ഉദ്ധരിക്കപ്പെടുവാനും
൨ ന്യായക്കെടുള്ള പ്രവൃത്തിയിൽ — വിശ്വാസം എല്ലാവർക്കും ഉള്ള

ലെഖനത്താലുള്ള ഞങ്ങളുടെ വാക്കിനെ വല്ലവനും അനുസരി
ക്കാഞ്ഞാൽ അവനെ കുറിപ്പിൻ — അവൻ നാണിക്കെ
൧൫ ണ്ടതിന്ന അവനൊടു ഇടപാട്ടും അരുത — ശത്രുവെന്നു വി
ചാരിയാതെ സഹൊദരനെന്നു വെച്ചു ബുദ്ധിപറകയും ചെ
൧൬ യ്വെണ്ടതാകുന്നു — സമാധാനത്തിൻ കർത്താവായവൻ താ
ൻ തന്നെ എല്ലായ്പൊഴും എല്ലാ വിധത്തിലും സമാധാനത്തെ നിങ്ങ
ൾക്ക — കർത്താവ നിങ്ങൾ എല്ലാവരൊടും കൂടെ ഇരിക്കുമാറാക.
൧൭ പൌലായ എന്റെ കൈയ്യാലെ വന്ദനം എല്ലാ
ലെഖനത്തിലും അടയാളം ആകുന്നു ഇങ്ങിനെ എഴുതു
൧൮ ന്നു — നമ്മുടെ കർത്താവായ യെശുക്രിസ്തുവിന്റെ കൃ
പ നിങ്ങൾ എല്ലാവരൊടും കൂടെ ഇരിക്കുമാറാക.

---

# തിമൊത്ഥ്യനു എഴുതിയ

## ഒന്നാം ലെഖനം

### ൧ അദ്ധ്യായം

തിമൊത്ഥ്യനിയൊഗപ്രകാരം ഉപദെശിക്കയും —
൧൨ പൌലിന്റെ കീർത്തിയെ ഉം — ൧൮ പൊരാട്ടു
കയും വെണ്ടതു —

൧ നമ്മുടെ രക്ഷിതാവായ ദൈവവും നമ്മുടെ പ്രത്യാശയാകു
ന്നതിന്നു യെശുവും നിയൊഗിച്ച പ്രകാരം യെശുക്രിസ്തുവി
ന്റെ അപ്പൊസ്തലനായ പൌൽ വിശ്വാസത്തിൽ തന്റെ
൨ പുത്രനായ തിമൊത്ഥ്യന് എഴുതുന്നിതു — പിതാവായ ദൈ
വത്തിൽനിന്നും നമ്മുടെ കർത്താവായ യെശുക്രിസ്തുവിൽ

൧൨ തിമൊത്ഥ്യൻ ൧. അ.

വിശ്വസ്തൻ എന്ന് എണ്ണി ശുശ്രൂഷയിൽ ആക്കുക കൊണ്ടു
൧൩ ഞാൻ അവനെ നന്ദിക്കുന്നു — മുമ്പെ ദൂഷകനും പീഡകനും നിന്ദ
കനും ആയിരുന്നു എങ്കിലും അവിശ്വാസത്തിൽ അ
റിയാതെ ചെയ്തതാകകൊണ്ടു എനിക്ക് കനിവു ലഭിച്ചു —
൧൪ എന്നാൽ നമ്മുടെ കർത്താവിൻ കൃപ ക്രിസ്തു യേശുവിങ്കലുള്ള
വിശ്വാസ സ്നേഹങ്ങളോടും കൂടി അത്യന്തം പെരുകി വഴിഞ്ഞു
൧൫ — പ്രമാണവും സർവ്വഗ്രാഹ്യവും ആകുന്ന വചനം ആവിത്: ക്രിസ്തു
യേശു പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എ
൧൬ ന്നുള്ളത് — അവരിൽ ഞാൻ ഒന്നാമൻ എങ്കിലും യേശുക്രി
സ്തൻ ഇനി തന്നിൽ നിത്യജീവന്നായി വിശ്വസിപ്പാനുള്ള
വർക്കു ദൃഷ്ടാന്തം ആകേണ്ടതിന്നു ഒന്നാമനായ എങ്കൽ സ
ർവ്വദീർഘക്ഷാന്തിയെയും കാട്ടുവാനത്രെ എനിക്കു കനിവു ലഭിച്ചത്
൧൭ — യുഗങ്ങളുടെ രാജാവായി അക്ഷയനും അദൃശ്യനും ഏക
ജ്ഞാനിയും ആകുന്ന ദൈവത്തിന്നു ബഹുമാനവും തേജസ്സും യു
ഗയുഗാന്തരങ്ങളോളം ഉണ്ടാവൂതാക — ആമെൻ —
൧൮ പുത്രനായ തിമൊത്ഥ്യ നിന്നെ കുറിച്ചു മുന്നടന്ന
പ്രവാചകങ്ങളിൻ പ്രകാരം ഞാൻ ഈ ആജ്ഞയെ നിന്നെ ഭ
രമേല്പിക്കുന്നത് — നീ അവറ്റിൽ നല്ല പട വെട്ടി വിശ്വാസവും
നല്ല മനോബോധവും കൊണ്ടിരിക്കേണ്ടതിന്നത്രെ —
൧൯ ഇക്കുറ്റത്തെ ചിലർ തള്ളിക്കളഞ്ഞു വിശ്വാസക്കപ്പലും തകർന്നു
പോയി — അവരിൽ ഹുമനയ്യനും അലക്ഷന്ത്രനും ആകുന്നു
൨൦ — ദൂഷിച്ചു പറയാതെ ഇരിപ്പാൻ പഠിക്കേണ്ടതിന്നു
അവരെ ഞാൻ സാത്താന്നു സമർപ്പിച്ചിരിക്കുന്നു —

## ൨ അദ്ധ്യായം

സർവ്വപ്രാർത്ഥനകളിൽ പുരുഷന്മാരും സ്ത്രീകളും ആചരിക്കേണ്ടതു

ഇനി ഞാൻ സകലത്തിന്നും മുമ്പെ പ്രബോധിപ്പിക്കുന്നിതു — ൧
— എല്ലാ മനുഷ്യൎക്കു വേണ്ടിയും യാചനകൾ, പ്രാൎത്ഥനകൾ,
പക്ഷവാദങ്ങൾ, സ്തോത്രങ്ങളും ചെയ്യേണ്ടു — നാം സൎവ്വഭക്തിയോ ൨
ടും ഘനത്തോടും സാവധാനവും സ്വസ്ഥതയും ഉള്ള ജീ
വനം കഴിക്കേണ്ടതിന്നധിപരായ രാജാക്കന്മാൎക്കും സ
കല സ്ഥാനികൾക്കും വേണ്ടി ചെയ്യേണ്ടു — ഇതു നല്ലതും നമ്മു ൩
ടെ രക്ഷിതാവായ ദൈവത്തിന്നു ഗ്രാഹ്യവും ആകുന്നു — ആ ൪
യവൻ എല്ലാ മനുഷ്യരും രക്ഷ പ്രാപിപ്പാനും സത്യത്തി
ന്റെ പരിജ്ഞാനത്തിൽ എത്തുവാനും ഇച്ഛിക്കുന്നു — ദൈ ൫
വം ഏകനല്ലൊ ദൈവത്തിന്നും മനുഷ്യൎക്കും ഏക മദ്ധ്യ
സ്ഥനും ഉള്ളു — എല്ലാവൎക്കും വേണ്ടി തന്നെത്താൻ മറു ൬
ലയാക്കി തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേ
ശു അത്രെ — സ്വസമയങ്ങളിൽ അറിയിക്കേണ്ടിയ ൭
ഈ സാക്ഷ്യത്തിന്നായി ഞാൻ ഘോഷകനും അപൊസ്ത
ലനും ആയാൻ ഭോഷ്കല്ല പരമാൎത്ഥം പറയുന്നു വിശ്വാ
സത്തിലും സത്യത്തിലും ജാതികളുടെ ഉപദേഷ്ടാവും ആയി
വെക്കപ്പെട്ടു — ആകയാൽ പുരുഷന്മാർ എല്ലാ സ്ഥലത്തും ൮
കോപവും സന്ദേഹവും കൂടാതെ പവിത്രകൈകളെ ഉയൎത്തി
ക്കൊണ്ടു പ്രാൎത്ഥിക്കേണം എന്നത്രെ എന്റെ ഇഷ്ടം.

അപ്രകാരം സ്ത്രീകളും ലജ്ജാശീലത്തോടും സുബോധത്തോ ൯
ടും യോഗ്യമായുള്ള ഉടുപ്പുംകൊണ്ടു ചമയേണം — പിന്നി
ച്ചമുടിയും പൊന്നും മുത്തും വിലയേറിയ വസ്ത്രവും കൊണ്ടല്ല —
— ദൈവഭക്തിയെ അവലംബിക്കുന്ന സ്ത്രീകൾക്ക് ഉചിതമായ ൧൦
സൽക്രിയകളെ കൊണ്ടത്രെ തങ്ങളെ അലങ്കരിക്കാവു — ൧൧
സ്ത്രീ മിണ്ടാതെ സകലമനുസരണത്തിലും പഠിക്കട്ടെ — സ്വസ്ഥ ൧൨
യായിരിപ്പാനല്ലാതെ ഉപദേശിപ്പാനെങ്കിലും പുരുഷനെ

൧൨ [illegible] മൌനത്തിൽ ആ-
ൽ അധികരിപ്പാൻ എങ്കിലും ഞാൻ സ്ത്രീക്ക് അനുവദിക്കുന്നി
൧൩ ല്ല— ആദാം അല്ലോ മുമ്പെ നിർമ്മിക്കപ്പെട്ടതു പിന്നെ ഹവ്വാ—
൧൪ യെയും— ആദാം അല്ല വഞ്ചിക്കപ്പെട്ടതു സ്ത്രീ വഞ്ചിക്കപ്പെട്ടു
ലംഘനത്തിൽ അകപ്പെട്ടു— എങ്കിലും വിശ്വാസ സ്നേഹങ്ങ
ളിലും സുബോധത്തോടു കൂടിയ ശുദ്ധീകരണത്തിലും പാർക്കുന്നു എങ്കി
ൽ അവൾ ശിശുപ്രസവത്താൽ രക്ഷിക്കപ്പെടും-

## ൩ അദ്ധ്യായം

അദ്ധ്യക്ഷർ- (ബി) ശുശ്രൂഷക്കാർ (ഡി) ശുശ്രൂഷക്കാര
ത്തികൾ ഇവർ വിഷയമായിട്ടു— ദൈവഭവനത്തി
ൽ ആചരിക്കേണ്ടതു-

൧ ഈ വാക്കു പ്രമാണം— ഒരുവൻ അദ്ധ്യക്ഷനായ്‌വാൻ ആഗ്രഹിക്കു
൨ ന്നു എങ്കിൽ നല്ല വേലയെ ആഗ്രഹിക്കുന്നു— അദ്ധ്യക്ഷ
നാകട്ടെ നിരപവാദ്യൻ ഏക കളത്രവാൻ നിർമ്മദൻ സുബുദ്ധി
൩ മാൻ സുശീലൻ അതിഥിപ്രിയൻ ഉപദേശിപ്പാൻ കുശലൻ— പാ
൪ നസക്തനും ഹിംസകനും അരുതു— ശാന്തൻ നിഷ്കലഹൻ അ
ലോഭി സ്വഭവനത്തെ നന്നായി ഭരിക്കുന്നവനും സകല ഗൌ
രവത്തോടും കൂടെ മക്കളെ അടക്കുന്നവനും ആവേണം—
൫ —സ്വഭവനത്തെ ഭരിപ്പാൻ അറിയാത്തവൻ ദൈവസ
൬ ഭയെ എങ്ങിനെ വിചാരിക്കും— [illegible] ചിട്ടു പിശാചി
ന്റെ വ്യവഹാരത്തിൽ അകപ്പെടായ്‌വാനായി പുതു
൭ ശിഷ്യനും അരുതു— നിന്ദയിലും പിശാചിന്റെ കണിയിലും
വീഴായ്‌വാൻ പുറത്തുള്ളവരിൽ നല്ല ശ്രുതിയുള്ളവനും
ആകേണ്ടു-
൮ അവ്വണ്ണം ശുശ്രൂഷക്കാർ ഗൌരവമുള്ളവർ ആ
കേണം ഇരുവാക്കുകാരും മദ്യസക്തരും ദുർല്ലാഭികളും

രുടെ ഉപദെശങ്ങളെയും ശ്രദ്ധിച്ചു വിശ്വാസത്തിൽ നിന്നു
൨ ഭൊഷ്കുവാക്കുകാരുടെ വ്യാജത്തിൽ ഭ്രമിച്ചു പൊകും — സ്വന്ത
മനൊബൊധത്തിൽ ചൂടുവെച്ചിട്ടുള്ള മിത്ഥ്യാവാദികൾ
൩ വിവാഹത്തെ ദുഷിക്കയും — സത്യത്തെ ഗ്രഹിച്ചിട്ടുള്ള വി
ശ്വാസികൾ സ്തൊത്രത്തൊടെ അനുഭവിപ്പാൻ വെണ്ടി ദൈ
൪ വം സൃഷ്ടിച്ചിട്ടുള്ള ഭൊജ്യങ്ങളെ വിലക്കയും ചെയ്യുന്നു — ദൈ
വസൃഷ്ടികളെല്ലാം നല്ലത് തന്നെ — സ്തൊത്രത്തൊടെ കൈക്കൊ
൫ ള്ളുന്നത് ഒന്നും ത്യാജ്യവും അല്ല — ദെവവചനത്താലും പ്രാ
൬ ൎത്ഥനയാലും ശുദ്ധീകരിക്കപ്പെടുന്നുവല്ലൊ — ഇതുകളെ
സഹൊദരന്മാരെ ഗ്രഹിപ്പിച്ചാൽ നീ അനുസരിച്ച സദുപ
ദെശവിശ്വാസത്തിന്റെ വചനങ്ങളാൽ പൊഷിച്ചുവളൎന്ന
൭ ക്രിസ്തുയെശുവിന്റെ നല്ല ശുശ്രൂഷക്കാരനാകും — ഭൊഷ
ത്വമുള്ള കിഴവി കഥകളെ ഒഴിച്ചു ദൈവഭക്തിയെ
൮ ക്കുറിച്ചു അഭ്യസിച്ചു കൊൾക — ശരീരാഭ്യാസം അല്പം ഫലമു
ള്ളതാകുന്നു — ദൈവഭക്തിയൊ ഇപ്പൊഴത്തെയും മെലിൽ
ഉള്ള ജീവന്റെ വാഗ്ദത്തം പ്രാപിച്ചിട്ടു സകലത്തിന്നും പ്ര
൯ യൊജനമാകുന്നു — ഈ സത്യം ഗ്രാഹ്യമായ പ്രമാണവാക്കു
൧൦ — ആയതിന്നു വെണ്ടി തന്നെ ഞങ്ങൾ സകല മനുഷ്യൎക്കും
പ്രത്യെകം വിശ്വാസികൾക്കും രക്ഷിതാവാകുന്ന ജീവനുള്ള
ദൈവത്തിങ്കൽ ആശവെച്ചു പ്രയാസപ്പെട്ടും നിന്ദ അനുഭ
൧൧ വിച്ചും നടക്കുന്നു — ഇവകളെ ആജ്ഞാപിച്ചും ഉപദെശിച്ചു
൧൨ കൊൾക — ആരും ബാല്യം നിമിത്തം നിന്നെ അലക്ഷീകരി
ക്കാൻ സംഗതി വരരുത — വാക്കിലും നടപ്പിലും സ്നെഹവിശ്വാ
സങ്ങളിലും നിൎമ്മലതയിലും വിശ്വാസികൾക്കു മാതൃകയായിരിക്ക
൧൩ — ഞാൻ വരുവൊളം അദ്ധ്യയനം പ്രബൊധനം ഉപദെശം
൧൪ ഇവകളിൽ ജാഗ്രതപ്പെടുക — മൂപ്പന്മാരുടെ ഹസ്താൎപ്പണം കൂടി

പ്രവചനത്താൽ നിനക്കു കിട്ടിയ കൃപാവരത്തിൽ ഉദാ
സീനനാകാതെ — നിന്റെ മുഴുപ്പും എല്ലാവൎക്കും പ്രസിദ്ധമാകു
മാറിട്ടി ഇവ രണ്ടതിന്ന് ഇവ ആചരിക്ക ഇവയിൽ തന്നെ ഇരി
ക്ക — നിന്നിൽ തന്നെയും ഉപദേശത്തിലും ശ്രദ്ധ ...
ശ്രദ്ധയായിരിക്ക — ഇങ്ങനെ ചെയ്കയാൽ നിന്നെയും നിന്നൊടു കേൾ
ക്കുന്നവരെയും നീ രക്ഷിക്കും —

## ൫ അദ്ധ്യായം

വിശേഷാൽ — (൩) വിധവമാരെ പൊററി — (൧൭) ഉപദേ
ഷ്ടാക്കളായ മൂപ്പന്മാരെയും — (൨൦) പിഴെക്കുന്നവരെയും — (൨൩)
തന്നെയും നടത്തെണ്ടുന്നത് —

മൂത്തവനെ ഭത്സിക്കാതെ അപ്പനെ പൊലെ പ്രബൊധി
പ്പിക്ക ഇളയവരെ സഹോദരരെ പൊലെയും —
മൂത്ത സ്ത്രീകളെ അമ്മമാരെ പൊലെയും യുവതികളെ സ
ഹോദരികളെ എന്നും സകല നിൎമ്മലതയൊടും പ്രബൊധിപ്പി
ക്ക — വിധവമാരെ ഉള്ളവണ്ണം വിധവമാരായവരെ ബ
ഹുമാനിക്ക — വല്ല വിധവെക്കും പുത്രപൌത്രന്മാർ ഉണ്ടായാൽ അവർ മുമ്പെ
സ്വഭവനത്തിൽ ഭക്തിയെ കാണിപ്പാനും പ്രത്യുപകാരം ചെ
യ്തു കൊടുപ്പാനും പഠിക്കട്ടെ അതു ദൈവത്തിന്നു ഗ്രാഹ്യം ത
ന്നെ — ഉള്ളവണ്ണം വിധവയായി തനിച്ചിരിക്കുന്നവൾ ദൈ
വത്തിന്മേൽ ആശ വെച്ചു രാപ്പകൽ യാചനാപ്രാ
ൎത്ഥനകളിലും ഉറെച്ചു പാൎക്കുന്നു — കാമുകിയായവളൊ ജീ
വിച്ചിരിക്കയിൽ തന്നെ ചത്തു — അവർ നിരപവാദ്യമാരായിരിപ്പാൻ ഇ
തിനെ ഉപദേശിക്ക — വല്ലവനും തനിക്കുള്ളവൎക്കും പ്രത്യേ
കം സ്വഭവനക്കാൎക്കും വെണ്ടി കരുതിയില്ല എങ്കിൽ അവൻ
വിശ്വാസത്തെ തള്ളിക്കളഞ്ഞു അവിശ്വാസിയിലും അ

ധമനാകുന്നു—

൯ ഏക ഭൎത്താവെ പരിഗ്രഹിച്ചിരുന്നു അറുപതു വയസ്സി
൧൦ നു താഴെ അല്ലാത്ത വിധവ—മക്കളെ വളൎത്തു അതിഥിക
ളെ സല്ക്കരിക്ക വിശുദ്ധന്മാരുടെ കാൽ കഴുക സങ്കടപ്പെ
ട്ടവൎക്കു മുട്ടുതീൎക്ക സൎവ്വസൽക്രിയയും പിന്തുടരുക എ
ന്നിപ്രകാരം നല്ല പ്രവൃത്തികളെ കൊണ്ടു ശ്രുതിപ്പെട്ടവ
ളായാൽ തെരിഞ്ഞെടുക്കപ്പെടട്ടെ—ഇളയ വിധവമാരെ
൧൧ ഒഴിക്ക—അവർ ക്രിസ്തനെ മറുത്തു പുളെച്ചു മദിച്ചു എങ്കിൽ
൧൨ വിവാഹം ചെയ്വാൻ ഇച്ഛിക്കും—എന്നാൽ ആദ്യവിശ്വാസത്തി
ന്റെ ഭംഗം ഏതൊരു ന്യായവിധിക്ക ഹേതുവാകിയതു—
൧൩ —അത്രയുമല്ല പ്രവൃത്തിയിൽ മടിഞ്ഞു ഭവനം തോറും സഞ്ചാ
രം ശീലിക്കും മടിവല്ലാതെ അലപ്പനവും പരകാൎയ്യതൊ
൧൪ ഴണവും അരുതാത്ത വാക്കും സംഭവിക്കും—ആകയാൽ
ഇളയവർ വിവാഹം ചെയ്തു പുത്രസമ്പന്നരായി—ഭവനം
രക്ഷിക്ക—വിരോധിക്കു അപവാദത്തിന്നു അവസരം ഒ
൧൫ ട്ടും കൊടുക്കാതെ ഇരിക്കേണം എന്നത്രെ എന്റെ ഇഷ്ടം—ഇപ്പൊ
ൾ തന്നെ ചിലർ സാത്താന്റെ വഴിയായി തിരിഞ്ഞു പോയല്ലൊ
൧൬ —വിശ്വാസിയൊ വിശ്വാസിനിയൊ വിധവമാർ ഉണ്ടെ
ങ്കിൽ അവർ തന്നെ അവരുടെ മുട്ടുതീൎക്കട്ടെ സഭെ
ക്കു ഉള്ളവണ്ണം വിധവമാരായവൎക്ക അപ്രകാരം തീൎക്കേണ്ട
തിന്നു ആ ഭാരം ചെല്ലുക ഇല്ലാതെ—

൧൭ നന്നായി വാഴുന്ന മൂപ്പന്മാരെ പ്രത്യേകം വചനത്തിലും
ഉപദേശത്തിലും അദ്ധ്വാനിക്കുന്നവരെ തന്നെ ഇരട്ടിമാ
൧൮ നത്തിന്നു പാത്രമാക്കി എണ്ണുക—(൫ മൊ. ൨൫, ൪) മെതിക്കുന്ന
കാളയുടെ വായി കെട്ടരുത് എന്നു വേദവാക്യം ഉണ്ടല്ലൊ വേല
ക്കാരൻ തന്റെ കൂലിക്കു യോഗ്യൻ ആകുന്നു പോൽ (ലൂക്ക ൧൦

—രണ്ടു മൂന്നു സാക്ഷികൾ മുഖാന്തരമല്ലാതെ മൂപ്പന്റെനെരെ അ
ന്ന്യായം കെട്ടുകൊള്ളരുത—പാപം ചെയ്യുന്നവരെ ശെ-
ഷമുള്ളവർക്ക ഭയത്തിന്നായി എല്ലാവരുടെ മുമ്പാകെയും
ശാസിക്ക—ഇവ നീ പക്ഷപാതം ഒന്നും ചെയ്യാതെ മുൻവിധി കൂ-
ടാതെ പ്രമാണിച്ചുകൊള്ളെണം എന്ന ഞാൻ ദൈ
വത്തെക്കും ക്രിസ്തനാഥനെയും തെരിഞ്ഞെടുക്കപ്പെട്ട ദൂ
താരെക്കും സാക്ഷി ആക്കി വെച്ചു നിന്നൊട കല്പിക്കുന്നു—
വെഗത്തിൽ കൈകളെ ഒരുത്തന്റെ മെലും വെക്കാതെ അന്ന്യ ന്മാ
ന്മാരുടെ പാപങ്ങളിൽ അംശക്കാരനാകയും അരുത—നി
ന്നെത്തന്നെ നിർമ്മലനായി സൂക്ഷിച്ചുകൊൾക—ഇനിയും കെവലം വെ-
ള്ളം കുടിക്കൊല്ലാ—നിന്റെ വയറ്റും കൂടക്കൂടെയുള്ള ദീ
നങ്ങളും നിമിത്തം അല്പം വീഞ്ഞും സെവിക്ക—
ചില മനുഷ്യരുടെ പാപങ്ങൾ വെളിവായിരിക്കുന്നു ന്യാ
യവിധിക്ക മുമ്പിട്ടു ചിലർക്ക അവ പിന്തൊടരുന്നു—അ
പ്രകാരം സൽക്രിയകളും മുമ്പിൽ വെളിവാകുന്നു—വെ
ളിപ്പെടാത്തവയും ഒളിച്ചിരിപ്പാൻ കഴികയില്ല—

## ൬ അദ്ധ്യായം

ദാസരെ പ്രബൊധിപ്പിച്ചു—(൩) ദുരുപദെശവും—
(൬) ദ്രവ്യാഗ്രഹവും വർജ്ജിച്ചു—(൧൧)—തിമൊഥി
യനെ തെടെണ്ടത—

നുകത്തിൻ കീഴിൽ ദാസന്മാരായിരിക്കുന്നവർ എല്ലാം ദൈവ
നാമത്തിന്നും ഉപദെശത്തിന്നും ദൂഷണം വരാതിരിപ്പാൻ
ഉടയവരെ സകല മാനത്തിന്നും യൊഗ്യന്മാരെന്ന എണ്ണെ
ണ്ടു—വിശ്വാസികളായ യജമാനന്മാരുള്ളവർ അവരെ സ—
ഹൊദരന്മാരെന്ന വെച്ചു ധിക്കരിക്കരുത—അവരുടെ

ഗുണമുള്ളവരെ സേവ ചെയ്തനുഭവിക്കുന്നവർ വിശ്വാസികളും ഇ
ഷ്ടന്മാരും ആകകൊണ്ടു അവരെ അധികം സേവിച്ചുകൊ
ൾ്ക— ഇവ ഉപദേശിക്കയും പ്രബോധിപ്പിക്കയും ചെയ്ക—
൩ നമ്മുടെ കർത്താവായ യേശുക്രിസ്തന്റെ സൌഖ്യവച
നങ്ങളെയും ഭക്തിക്കൊത്ത ഉപദേശത്തെയും വല്ലവനും
൪ അനുസരിയാതെ അന്യഥാ ഉപദേശിച്ചാൽ അവൻ ഒന്നും
അറിയാതെ ഡംഭിച്ചു പൊയി തൎക്കങ്ങളും വാഗ്യുദ്ധങ്ങളും ആകു
൫ ന്ന വ്യാധി പിടിച്ചും ഇരിക്കുന്നു— അവറ്റിൽ അസൂയാ ശണ്ഠ
കൾ ദൂഷണങ്ങൾ ദുസ്സംശയങ്ങളും ബുദ്ധിനഷ്ടരും സത്യഭ്രഷ്ട
രും ആയ മനുഷ്യരുടെ ഇതരതൎക്കങ്ങളും ഉണ്ടാകുന്നു [അവ
രൊട് അകന്നിരിക്ക]— ആയവർ ദൈവഭക്തി ആദായവൃത്തി
൬ എന്നു വിചാരിക്കുന്നു— അലംഭാവത്തോടു കൂടിയ ഭക്തി വ
൭ ലുതായ ആദായവൃത്തി ആകുന്നതാനും— ഇഹലോകത്തിലെ
ക്കു നാം ഒന്നും കൊണ്ടുവന്നിട്ടില്ലല്ലൊ ഏതാനും കൊണ്ടുപൊ
൮ വാനും കഴികയില്ല സ്പഷ്ടം— ഉണ്മാനും ഉടുപ്പാനും സാധിച്ചാൽ
൯ മതി എന്നു നാം വിചാരിക്ക— ധനം വെണം എന്നുള്ളവർ പരി
ക്ഷയിലും കണിയിലും മനുഷ്യരെ സംഹാരനാശങ്ങളിൽ മുക്കി
൧൦ കളയുന്ന പല നിസ്സാര ദുൎമ്മോഹങ്ങളിലും വീഴുന്നു— ദ്രവ്യാഗ്രഹം
സകലദോഷത്തിന്നും മൂലമായിരിക്കുന്നുവല്ലൊ— ഇതു വാഞ്ഛിക്ക
കൊണ്ടു ചിലർ വിശ്വാസത്തെ വിട്ടുഴന്നു ബഹു ദുഃഖങ്ങളാൽ തങ്ങളെ
തന്നെ തുളെച്ചിരിക്കുന്നു—
൧൧ എന്നാൽ ദൈവമനുഷ്യനായുള്ളൊവെ ഇവയെ വിട്ടൊടി
നീതി ഭക്തി വിശ്വാസം സ്നേഹം ക്ഷാന്തി സൌമ്യത എന്നി
൧൨ വ പിന്തുടൎന്നുകൊൾ്ക— വിശ്വാസത്തിന്റെ നല്ല പൊർ പൊരു
ക— നിത്യജീവനെ പിടിച്ചുകൊൾക അതിന്നായി വിളിക്കപ്പെ
ട്ടു അനെകം സാക്ഷികളുടെ മുമ്പാകെ നല്ല സ്വീകാരം ചെ

# തിമൊത്ഥ്യന്ന എഴുതിയ
# രണ്ടാം ലെഖനം

## ൧ അദ്ധ്യായം

ക്രിസ്തസ്നെഹസ്മരണം — സുദെവവെലക്കിൽ — ധൈൎയ്യപ്പെ
ടുത്തുകയും സാക്ഷികളും ഉദാഹരണങ്ങൾ

൧ ദൈവെഷ്ടത്താലും ക്രിസ്തയെശുവിലുള്ള ജീവന്റെ വാഗ്ദത്ത
ത്തിന്നും യെശുക്രിസ്തന്റെ അപൊസ്തലനായ പൌൽ
൨ — പ്രിയപുത്രനായ തിമൊത്ഥ്യന്ന എഴുതുന്നത് പിതാവാ
യ ദൈവത്തിൽനിന്നും നമ്മുടെ കൎത്താവായ യെശുക്രിസ്തുവി
ൽനിന്നും കരുണ കനിവു സമാധാനവും ഉണ്ടാവൂതാക —
൩ എന്റെ അപെക്ഷകളിൽ ഇടവിടാതെ നിന്നെ നിനച്ചു
നിന്റെ കണ്ണുനീരുകളെ ഓൎത്തും ഞാൻ നിന്നെ പിന്നെയും
കണ്ടു സന്തൊഷപൂൎണ്ണനാവാൻ രാപ്പകലും വാഞ്ഛിച്ചും കൊണ്ടു
൪ ഞാൻ പൂൎവ്വന്മാർ മുതൽ ശുദ്ധമനസ്സാക്ഷിയിൽ ഉപാ
൫ സിക്കുന്ന ദൈവത്തിന്ന സ്തൊത്രം ചെയ്യുന്നു — നിന്നിലുള്ള നി
ൎവ്വ്യാജവിശ്വാസത്തിന്റെ ഓൎമ്മയെ കൊണ്ടു ആയതു മുമ്പെ
നവസിക്കുന്ന ... മുത്തശ്ശിയായ ലൊ
൬ യിസിലും അമ്മയായ യൂനിക്കയിലും അധിവസിച്ചു — നിന്നിലും
ഉണ്ടെന്നു ഞാൻ തെറിച്ചിരിക്കുന്നത കൊണ്ടു എന്റെ ഹസ്താ
ൎപ്പണത്താൽ നിന്നിൽ ഉണ്ടായ ദൈവവരത്തെ ജ്വലിപ്പി
൭ ക്കെണം എന്നു നിന്നെ ഓൎപ്പിക്കുന്നു — ഭീരുതയു
ടെ ആത്മാവെ അല്ലല്ലൊ ശക്തിസ്നെഹസുബൊധങ്ങളുള്ളതു

ആയ ദൈവം നമുക്കു തന്നതു

ആകകൊണ്ടു നമ്മുടെ കൎത്താവിന്റെ സാക്ഷ്യത്തിൽ എ
ല്ലും അവന്റെ ബദ്ധനായ എന്നെക്കുറിച്ചും നാണിക്കാതെ —
നീയും സുവിശെഷത്തിന്നായി ദൈവശക്തിയാൽ ആകും വ
ണ്ണം കൂടെ കഷ്ടങ്ങളെ സഹിക്ക — അവൻ നമ്മെ രക്ഷിച്ചു വി
ശുദ്ധവിളികൊണ്ടു വിളിച്ചതു നമ്മുടെ ക്രിയകളിൻ പ്രകാ
രമല്ല — യുഗാദി കാലങ്ങൾക്കു മുമ്പെ ക്രിസ്തയെശുവിൽ കല്പിച്ചു
കൊടുത്തതും — ഇപ്പൊൾ മരണത്തെ നീക്കി സുവിശെഷം കൊ
ണ്ടു ജീവനെയും കെടായ്മയെയും വിളങ്ങിച്ചുള്ള നമ്മുടെ
രക്ഷിതാവായ യെശുക്രിസ്തന്റെ പ്രത്യക്ഷതയാൽ വെളി
വന്നതും ആയ സ്വകാരുണ്യത്തിന്നും പ്രകാരം ആകുന്നു — ആ സു
സുവിശെഷത്തിന്നു ഞാൻ ഘൊഷകനും അപൊസ്തലനും
ജാതികളുടെ ഉപദെഷ്ടാവും ആക്കപ്പെട്ടതിനാൽ ഈ കഷ്ട
ത്തെ അനുഭവിക്കുന്നു ലജ്ജിക്കുന്നില്ലതാനും — ഞാൻ ഇന്നവ
നെ വിശ്വസിച്ചു എന്നറിഞ്ഞും അവൻ എന്റെ ഉപനിധി
യെ ആ ദിവസം വരെ സൂക്ഷിപ്പാൻ ശക്തനാകുന്നു എന്നു തെ
ളിഞ്ഞിരിക്കുന്നു —

എങ്കൽനിന്നു കെട്ട സൌഖ്യവചനങ്ങളുടെ മാതിരിയെ ക്രി
സ്തയെശുവിങ്കലുള്ള വിശ്വാസസ്നെഹങ്ങളിലും ധരി
ച്ചുകൊൾക — നമ്മിൽ അധിവസിക്കുന്ന ശുദ്ധാത്മാവ്കൊണ്ടു ആ
നല്ല ഉപനിധിയെ സൂക്ഷിച്ചുകൊൾക — ഫുഗല്ലൻ ഹെൎമ്മൊ ഗെ
നാമുതലായ ആസ്യക്കാർ എല്ലാം എന്നെ വിട്ടു തിരിഞ്ഞു എ
ന്നു നീ അറിയുന്നുവല്ലൊ — പലപ്പൊഴും എന്നെ തണുപ്പി എന്നു
ച്ചു ഒനെസിഭൊരന്റെ കുഡുംബത്തിന്നു കൎത്താവ് കരുണ
നൽകുമാറാക — അവൻ എന്റെ ചങ്ങലയിൽ നാണി എ
ക്കാതെ റൊമയിൽ ആയപ്പൊൾ എന്നെ താല്പൎയ്യത്തൊടെ തെടി

സാരം ശക്തി അതിന്റെ വെഷം ധരിക്കുന്നവരായും ഇരി
ക്കും— ഇവരെ വിട്ടൊഴിയുക— ഭവനങ്ങളിൽ നുഴഞ്ഞുകടന്ന ൬
ക്കയും പാപങ്ങളെക്കൊണ്ടു നിറഞ്ഞ നാനാമൊഹങ്ങളാൽ നടത്ത
പ്പെട്ടുമെപ്പൊഴും പഠിച്ചിട്ടും ഒരിക്കലും സത്യത്തിൻ പരിജ്ഞാ
നത്തിൽ വരുവാൻ കഴിയാത്ത— ചപലസ്ത്രീകളെ അടി ൭
മയാക്കുകയും ചെയ്യുന്നവർ ഈ പ്രകാരമുള്ളവരിൽ നിന്നു
ആകുന്നു— യന്നായും യംബ്രായും മൊശയൊടു എതിർത്തു ൮
അതിൻ പ്രകാരം തന്നെ ഇവരും സത്യത്തൊടു മറുത്തു നില്ക്കു
ന്നു ബുദ്ധിനഷ്ടരും വിശ്വാസത്തൊടു കൊള്ളരുതാത്ത
വരുമത്രെ— അവർ അധികം മുമ്പൊട്ടു വരികയില്ലതാനും ൯
അവരുടെ ബുദ്ധികെടു എല്ലാവർക്കും വെളിപ്പെട്ടതു
പൊലെ ഇവരുടെതും ആകും—

നീയൊ എന്റെ ഉപദെശവും നടപ്പും അഭിപ്രായം ൧൦
വിശ്വാസം ദീർഘക്ഷമ സ്നെഹം ക്ഷാന്തിയും— അന്ത്യൊക്യാ ൧൧
ഇക്കൊന്യാ ലുസ്ത്രാദികളിലുള്ള ഉപദ്രവ കഷ്ടാനുഭവങ്ങ
ളും പിൻചെന്നുവന്നിരിക്കുന്നു— ഒരൊ പീഡനസഹിച്ചു സക
ലതിൽ നിന്നും കർത്താവ് എന്നെ ഉദ്ധരിച്ചു പൊൽ—
—എന്നാൽ ക്രിസ്തുയെശുവിൽ ഭക്തിയൊടെ ജീവിപ്പാൻ ൧൨
മനസ്സുള്ളവർക്കെല്ലാം ഹിംസയും വരും— ദുർജ്ജനങ്ങളും ൧൩
മായാവികളും ഭ്രമിച്ചും ഭ്രമിപ്പിച്ചും കൊണ്ടു അധികം ദൊ
ഷത്തിലെക്കു മാത്രം മുതിരും— നീയൊ എന്നവരൊടു ൧൪
പഠിച്ചു എന്നു വിചാരിച്ചും ബാല്യം മുതൽ വിശുദ്ധയെഴുത്തു
കളെ അറികകൊണ്ടും പഠിച്ചു ബൊധിച്ചതിൽ നിലനി
ല്ക്ക— ആയവ ക്രിസ്തുയെശുവിലെ വിശ്വാസത്താൽ നി ൧൫
ന്നെ രക്ഷക്കു ജ്ഞാനി ആക്കുവാൻ മതിയാകുന്നസകല ൧൬
വെദവാക്യം ദൈവശ്വാസീയം ഉപദെശത്തിനും പ്രമാണ

൨൦ ത്രൊഫിമനെ ഞാൻ മിലെത്തിൽ രോഗിയായി വിട്ടു — ശീ
തകാലത്തിന്നു മുമ്പെ വരുവാൻ ശ്രമിക്ക — യുബൂലൻ, പുദാ
ൻ, ലിനൻ, ക്ലൌദിയ മുതലായ സഹോദരന്മാർ എല്ലാവരും
൨൨ നിന്നെ വന്ദിക്കുന്നു — കൎത്താവായ യെശു നിന്റെ ആത്മാ
വൊടു കൂടെ ഇരിക്കെണമെ —
കൃപ നിങ്ങളൊടു കൂടെ ഉണ്ടാവുതാക —

# തീതന്നെഴുതിയ
# ലെഖനം
## ൧ അദ്ധ്യായം

(മൂപ്പന്മാരെ വെക്കേണ്ടുന്ന ക്രമം — ദുരുപദേശികളെ
ക്രെതയിൽ അമൎക്കേണ്ടുന്ന വിധം.)

൧ ഭോഷ്കില്ലാത്ത ദൈവം നിത്യജീവനെ യുഗകാലങ്ങൾക്കു മു
മ്പെ വാഗ്ദത്തം ചെയ്തിട്ടു സ്വസമയങ്ങളിൽ തന്റെ വചനത്തെ
൨ പ്രസിദ്ധമാക്കിയ ഘോഷണം — നമ്മുടെ രക്ഷിതാവാകുന്ന
ദൈവത്തിന്റെ നിയോഗത്താൽ സമൎപ്പിച്ചു കിട്ടിയ ദൈവദാ
൩ സനും ദൈവം തെരിഞ്ഞെടുത്തവരുടെ വിശ്വാസത്തിന്നാകും
ഭക്തിപ്രകാരമുള്ള സത്യത്തിന്റെ പരിജ്ഞാനത്തിന്നാകും
നിത്യജീവന്റെ ആശയിൽ യെശുക്രിസ്തന്റെ അപൊസ്ത
൪ ലനുമായ പൌൽ — സമവിശ്വാസത്തിൽ നിജപുത്രനായ
തീതന്നു എഴുതുന്നിതു — പിതാവായ ദൈവത്തിൽ നിന്നും ന
മ്മുടെ രക്ഷിതാവായ യെശുക്രിസ്തനിൽ നിന്നും കരുണാ കനിവു

സമാധാനവും ഉണ്ടാവൂതാക

ഞാൻ ക്രേത്തയിൽ നിന്നെ വെച്ചുവിട്ടതിന്റെ ശേഷിച്ച ൫
വറ്റെ ക്രമത്തിൽ ആക്കിത്തീർപ്പാൻ ഞാൻ ഉപദേശിച്ചപോലെ പട്ട
ണംതോറും മൂപ്പന്മാരെ വെച്ചുകൊള്ളേണ്ടതിന്നാകുന്നതു—
അതിന്നു അനിന്ദ്യനും ഏകകളത്രവാനുമായി ദുൎമ്മാൎഗ്ഗത്തി ൬
ൽക്കും അനധീനതക്കും ഇല്ലാത്ത വിശ്വാസികളാകുന്ന മ
ക്കളുള്ളവനും ആകേണം—അദ്ധ്യക്ഷനല്ലോ ദൈവത്തി ൭
ന്റെ വീട്ടുവിചാരകനാകയാൽ അനിന്ദ്യനായിരിക്കേണ്ടു
—തന്റേടക്കാരൻ കോപി മദ്യപാനസക്തൻ ഹിംസകൻ ദു
ൎല്ലാഭിയും അരുത—അതിഥിപ്രിയൻ ഗുണകാംക്ഷി സു
ബോധശീലൻ നീതിമാൻ പവിത്രൻ ഇന്ദ്രിയജയമുള്ളവൻ എ
ന്നവേണ്ടാത്രെ അവൻ സൌഖ്യോപദേശത്തിൽ പ്രബോധി
പ്പിച്ചും എതിൎവ്വാദികളെ ബോധിപ്പിച്ചും പറവാൻ ശക്തനാകെ
ണ്ടതിന്നു ഉപദിഷ്ടത്തിന്നു തക്ക പ്രമാണമായ വചനത്തെ
മുറുകപ്പിടിക്കുന്നവനും ആകേണ്ടു—വായി അടെച്ചു ൧൦
വെക്കേണ്ടുന്ന ജല്പകരും മനോവഞ്ചകരും ആയ അനധീ
നർ പലരും ഉണ്ടല്ലോ വിശേഷാൽ പരിഛേദനക്കാരിൽ
നിന്നു തന്നെ—ആയവർ ദുരാദായം വിചാരിച്ചു അരുതാ ൧൧
ത്തവ ഉപദേശിച്ചുകൊണ്ടു ഗൃഹങ്ങളെ അശേഷം കവിഴ്ത്തി
ക്കളയുന്നു—ക്രേത്യർ സൎവ്വദാ കള്ളന്മാരും ദുഷ്ടജന്തുക്കളും ൧൨
മന്ദകുക്ഷികളും അത്രെ എന്നു അവരിൽ ഒരുവൻ അവരു
ടെ പ്രവാചകൻ തന്നെ ചൊല്ലിയിരിക്കുന്നു—ഈ സാക്ഷ്യം ൧൩
സത്യമത്രെ—അതുനിമിത്തം അവർ യഹൂദകഥകളെയും
സത്യത്തെ അകറ്റുന്ന മനുഷ്യരുടെ കല്പനകളെയും ശ്രദ്ധി
ക്കാതെ—വിശ്വാസത്തിൽ സൌഖ്യമുള്ളവരായ്‌വരുവാ ൧൪
ൻ അവരെ നിഷ്കൎഷയോടെ ഖണ്ഡിക്ക—ശുദ്ധന്മാൎക്കോ ൧൫

ല്ലാം ശുദ്ധം തന്നെ മലിനന്മാൎക്കും അവിശ്വാസികൾക്കും ഒന്നും ശുദ്ധ
മല്ല അവരുടെ മനസ്സും ആത്മബോധവും മലിനമായ്തീൎന്നവയ
൧൬ ത്രെ — പിന്നെ നല്ല കാൎയ്യത്തിന്നൊക്കും കൊള്ളരുതാതെ ത്യാ
ജ്യന്മാരും അനധീനരും ആകയാൽ ദൈവത്തെ അറി
യുന്നു എന്നു സമ്മതിച്ചിട്ടും ക്രിയകളാൽ തള്ളിപ്പറയു
ന്നു —

## ൨ അദ്ധ്യായം

അന്തൎവ്വകക്കാരെ - (൧൧) സുവിശേഷകാരുണ്യം
തക്കവണ്ണം പ്രബോധിപ്പിക്കേണ്ടതു -

൧ നീയൊ സൌഖ്യോപദേശത്തിന്നു പററുന്നവററെ ചൊല്ലുക -
൨ - വൃദ്ധന്മാർ നിൎമ്മദരായി ഗൌരവവും സുബോധവും പൂണ്ടുവി
൩ ശ്വാസസ്നേഹ ക്ഷാന്തികളിൽ സൌഖ്യമുള്ളവരാക — വൃദ്ധ
മാർ അപ്രകാരം അപവാദിനികളല്ല മദ്യസേവെക്കിൽ ഉൾ
പ്പെടാതെ നടപ്പിൽ പവിത്രയോഗ്യമാരായി നല്ലതു ഉപദേശി
൪ പ്പാൻ ശീലിപ്പിച്ചിട്ടു — ദൈവവചനത്തിന്നു ദൂഷണം വരാതിരിപ്പാ
൫ ൻ യുവതികളെ ഭൎത്തൃപ്രിയമാരും പുത്രപ്രിയമാരും ആക്കി — സുബോ
ധവും പാതിവ്രത്യവും പൂണ്ടു ഭവനം രക്ഷിച്ചുകൊണ്ടു ഗുണമുള്ളവരും
ഭൎത്തൃവശമാരുമായിരിക്കേണ്ടതിന്നു പത്ഥ്യം പറഞ്ഞുകൊൾക —
൬ അവ്വണ്ണം യുവാക്കളെയും സുബോധത്തോടെ ഇരിപ്പാൻ പ്ര
൭ ബോധിപ്പിക്ക —— മറുപക്ഷക്കാരൻ നമ്മെകൊണ്ടു ഒരു തിന്മയും
പറവാൻ സംഗതി വരാതെ നാണിച്ചു പോകും വണ്ണം സകലത്തിലും
൮ നിന്നെ തന്നെ സൽക്രിയകൾക്കു മാതൃകയാക്കി കാട്ടുക — ഉപദേ
ശത്തിൽ അകലുഷതയും ഗൌരവവും നിന്ദിച്ചുകൂടാത്ത സൌഖ്യ
വാക്കും (കാണണം
൯ അടിമകൾ ഉടയവൎക്കു കീഴടങ്ങി എല്ലാവിധത്തിലും പ്രസാ

ദംവരുത്തിക്കൊണ്ടും എതിർപറവാനും വഴങ്ങുവാനും പൊകാ
തെ — നല്ലവിശ്വാസം എല്ലാം കാത്തിരിക്കിട്ടു സവ്വത്തിലും നമ്മുടെ പി
രക്ഷിതാവായ ദൈവത്തിന്റെ ഉപദെശത്തെ അലങ്കരിക്ക
വു — കാരണം എല്ലാമനുഷ്യർക്കും രക്ഷാകരമായ ദൈവ പ്ര
സാദം ഉദിച്ചു നാം ഭക്തികെടും പ്രപഞ്ചമൊഹങ്ങളും വെടിഞ്ഞ്
ഇട്ടു — നമ്മെ സകല അധർമ്മത്തിൽനിന്നും വീണ്ടുകൊള്ളുവാൻ പ്ര
ത്രിയക്രിയകളിൽ എരിവെറിയൊരു സ്വന്തജനത്തെ തനിക്കു
ശുദ്ധീകരിക്കെണ്ടതിന്നു തന്നെത്താൻ നമുക്കുവെ
ണ്ടികൊടുത്തിട്ടുള്ള — മഹാദൈവവും നമ്മുടെ രക്ഷിതാവു പ്ര
മായ ആശാഭാഗ്യത്തെ കാത്തുംകൊണ്ടു ഈ ലൊകത്തിൽ സുബു
ദ്ധിയൊടും ഭക്തിയൊടും കൂടെ ജീവിച്ചു പൊരെണ്ടതിന്നു
പഠിപ്പിച്ചുവരുന്നു — ഈ വകകളെല്ലാം നീ ഉപദെശിക്ക പ്ര
ട്ടും കൂടെ പറക പ്രബൊധിപ്പിച്ചും ശാസിച്ചും പ്രമാണിപ്പിക്ക.
ആരും നിന്നെ ധിക്കരിക്കയും അരുതെ.

## ൩ ആം അദ്ധ്യായം

പ്രധാനികൾക്കു കീഴടങ്ങുന്നതിന്നായി പ്രബൊധനം — ഗുരുവി
ൻ താൻ ചെയ്യെണ്ടതു —

സംസ്ഥാനങ്ങൾക്കും അധികാരങ്ങൾക്കും കീഴടങ്ങി വഴിപ്പെട്ടു സകല ന
സല്ക്രിയകൾക്കും ഒരുങ്ങിയിരിപ്പാനും — ആരെക്കൊണ്ടും ദൂ
ഷണം പറയാതെ കലഹങ്ങൾ ഒഴികെ സാധുക്കളായിട്ടെല്ലാ മ
നുഷ്യരൊടും സകലസൗമ്യതയും കാട്ടുവാനും അവരെ ഒർ
പ്പിക്ക — ഒരുകാലത്തു നാമും ബുദ്ധിഹീനരും അനുസരണമില്ലാ ത
വഴിപിഴച്ചുനടക്കുന്നവരും പലമൊഹഭൊഗങ്ങൾക്കും ദാസ
രും — ദുഷ്ടതയിലും അസൂയയിലും കാലം കഴിക്കുന്നവരും കുത്സിത
രും അന്യൊന്യം ദ്വെഷിക്കുന്നവരുമായിരുന്നവരല്ലൊ.

൪- പിന്നെ നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ വാത്സല്യ
൫ വും മനുഷ്യരഞ്ജനയും ഉദിച്ചുവന്നപ്പോൾ നാം അവന്റെ
കരുണയാൽ നീതീകരിക്കപ്പെട്ടിട്ടു പ്രത്യാശപ്രകാരം നിത്യ
൬ ജീവന്റെ അവകാശികളാകേണ്ടതിന്ന — നാം ചെയ്തു
ള്ള നീതിക്രിയകളെ ഹേതുവായിട്ടല്ല തന്റെ കരുണയാലത്രെ നമ്മെ
൭ രക്ഷിച്ചിരിക്കുന്നത — നമ്മുടെ രക്ഷിതാവായ യേശുക്രിസ്തു
മൂലം നമ്മുടെ മേൽ ധാരാളമായി പകർന്ന പരിശുദ്ധാത്മാവി
ന്റെ പുനർജ്ജനനവും നവീകരണവും ആകുന്ന കുളിയാൽ കൊണ്ടത്രെ
൮ ഈ വചനം പ്രമാണം — ദൈവത്തിൽ വിശ്വസിച്ചവ
ർ സൽക്രിയകളിൽ മുതിർന്നിരിപ്പാൻ വിചാരിക്കേണ്ടതിന്നു നീ ഇ
വയെ ഉറപ്പിച്ചുകൊടുക്കേണം എന്നു ഞാൻ ഇച്ഛിക്കുന്നു —
൯ ഇതു ശുഭവും മനുഷ്യർക്കു ഉപകാരവും ആകുന്നു — മൌ
ഢ്യമുള്ള തർക്കങ്ങളെയും വംശാവലികളെയും വിവാ
ദങ്ങളെയും ധർമ്മം കൊണ്ടുള്ള കലഹങ്ങളെയും വിട്ടൊഴിക്ക അവ
൧൦ പ്രയോജനം ഇല്ലാതെ വ്യർത്ഥമുള്ളവ ആകുന്നു — മതഭേദക്കാ
രനായ മനുഷ്യനോടു ഒന്നു രണ്ടു വട്ടം ബുദ്ധി പറഞ്ഞതിൽ പി
൧൧ ന്നെ — ഇപ്രകാരം ഉള്ളവൻ തന്നെത്താൻ ദോഷവാൻ എ
ന്നു വിധിച്ചതാകയാൽ മറിഞ്ഞു പോയി പാപം ചെയ്യുന്നു
എന്നറിഞ്ഞു ഉപേക്ഷിക്ക.
൧൨ ഞാൻ അർത്തമാവെ താൻ തിഹിക്കനെ താൻ നിന്നോ
ടു അയക്കുമ്പോൾ നിക്കൊപൊലിയിൽ വന്ന് എന്നോടു
ചേരുവാൻ ശ്രമിക്ക — അവിടെ ഞാൻ ശീതകാലം കഴിപ്പാൻ
൧൩ നിശ്ചയിച്ചിരിക്കുന്നു — വൈദികനായ ജേനാവെയും അ
പ്പൊല്ലോനെയും ഒരു മുട്ടും വരാതെ കണ്ടു പിരഞ്ഞു വഴിയാത്ര
൧൪ അയക്ക — നമ്മുടെ ആളുകളും ഫലമില്ലാത്തവരാകാ
തവണ്ണം ആവശ്യമുള്ള സംഗതികൾക്കായിട്ട് സൽക്രിയക

ഉളെഌനസ്സിമ്പാൻ പറികൊണ്ടത — കൂടയുള്ളവർ എല്ലാം നിന്നെ
വന്ദിക്കുന്നു — ഞങ്ങളെ വിശ്വാസത്തിൽ സ്നെഹിക്കുന്നവരെ
വന്ദിക്ക —

കൃപ നിങ്ങൾ എല്ലാവരൊടും കൂടെ കരുണ ഉണ്ടായ്വരുമാറാകട്ടെ ആമെൻ.

---

# ഫിലെമൊന എഴുതിയ ലെഖനം

(റൊമ്മയിൽ ക്രിസ്ത്യാനസ്നെഹം നിമിത്തം ഹ്രൊനെസിമൊസ എന്നവ
നിക്കൈകൊണ്ടു കൊടുത്തയച്ചു എഴുതിയ)

സമാപ്തി

ക്രിസ്തുയെശുവിന്റെ ബദ്ധനായ പൌലുസും സഹൊദരനായ തി
മൊഥെയുസും ഞങ്ങളുടെ പ്രിയസഹകാരിയായ ഫിലെ
മൊനും — പ്രിയ സഹൊദരിയായ അപ്പിയെക്കും ഞങ്ങ ൨
ളുടെ സഹഭടനായ അർഖിപ്പുസിനും ഭവനത്തിലെ സഭെക്കും
എഴുതുന്നത — നമ്മുടെ പിതാവായ ദൈവത്തിൽനിന്നും ൩
കർത്താവായ യെശുക്രിസ്തുവിൽനിന്നും നിങ്ങൾക്ക കരുണയും
സമാധാനവും ഉണ്ടാകുമാറാക —

കർത്താവായ യെശുക്രിസ്തുവിലും സകല പരിശുദ്ധരിലും ൪
നിനക്കുള്ള വിശ്വാസ സ്നെഹങ്ങളെ ഞാൻ കെട്ട — എ ൫
ന്റെ പ്രാർത്ഥനകളിൽ നിന്നെ ഓർത്ത എപ്പൊഴും എന്റെ ദൈ
വത്തിന്ന സ്തൊത്രം ചെയ്യുന്നു — നിന്റെ വിശ്വാസത്തിന്റെ ൬
കൂട്ടായ്മ നിങ്ങളിൽ ഉള്ള സകല നന്മകളുടെ പരിജ്ഞാനത്താൽ

ക്രിസ്തുയേശുവിന്നായി സാദ്ധ്യകരമായി കാണേണം എന്നത്രെ എ
൭ ന്റെ പ്രാൎത്ഥന — സഹോദര വിശുദ്ധരുടെ ഉൾക്കരളുകൾ നിന്നാ
ൽ തണുത്തിരിക്കയാൽ നിന്റെ സ്നേഹത്തിൽ ഞങ്ങൾക്കു വളരെ
൮ സന്തോഷവും ആശ്വാസവും ഉണ്ടു — ആകയാൽ പറ്റു
ന്നതിനെ കല്പിപ്പാൻ ക്രിസ്തുവിൽ പ്രാഗത്ഭ്യം ഏറുന്ന
എങ്കിലും ഞാൻ സ്നേഹം നിമിത്തം പ്രബോധിപ്പിക്കത്തന്നെ
൯ ശ്രെയസ്സുന്നു — വൃദ്ധനായ പൌലനും യേശുക്രിസ്തുവിന്റെ ബദ്ധ
൧൦ മാകിട്ടല്ലൊ — എന്റെ ബന്ധനങ്ങളിൽ ജനിപ്പിച്ച എൻ
മകനായ ഒനെസിമനെ ചൊല്ലി ഞാൻ നിന്നെ പ്രബോധിപ്പി
൧൧ ക്കുന്നു — പണ്ടു നിണക്കു കൊള്ളാത്തവനും ഇപ്പൊഴൊ നിണക്കും
൧൨ എനിക്കും ഒരു നല്ല കൊള്ളുന്നവനും — ആയവനെ ഞാൻ മടക്കി
അയക്കുന്നു — അവനെ എന്റെ കരൾ എന്ന പോലെ കൈക്കൊ
൧൩ ള്ളു — സുവിശേഷത്തിന്റെ ബന്ധനങ്ങളിൽ അവൻ നിണക്കു
പകരം എനിക്കു ശുശ്രൂഷ ചെയ്യേണ്ടതിന്നു ഞാൻ ഇവിടെ തന്നെ
൧൪ അവനെ പാൎപ്പിപ്പാൻ ഇച്ഛിച്ചാറെയും — നിന്റെ ഗുണം നിൎബ്ബ
ന്ധത്താൽ എന്ന പോലെ അല്ല മനഃപൂൎവ്വത്താൽ ആകെണ്ട
തിന്നു നിന്റെ അഭിപ്രായം കൂടാതെ ഒന്നും ചെയ്വാൻ എനിക്കു
൧൫ മനസ്സായില്ല — പക്ഷെ അവൻ ചെറുകാലം വേൎവ്വിട്ടു പോ
യതു അവൻ നിത്യനായി നിണക്കു ലഭിക്കേണ്ടതിന്നത്രെ ആ
൧൬ കുന്നു — ഇനി ദാസനായിട്ടല്ല ദാസന്നു മീതെ പ്രിയസഹോദര
നായിട്ടു വിശേഷാൽ എനിക്കും ജഡത്തിലും കൎത്താവിലും നിണക്കും
൧൭ എത്ര അധികം — ആകയാൽ നീ എന്നെ കൂട്ടാളി എന്നു വെ
൧൮ ച്ചാൽ അവനെ എന്നെ പോലെ ചേൎത്തുകൊൾ്ക — അവൻ നി
ണക്കു വല്ല കുറ്റം ചെയ്തവൻ എങ്കിലും കടം പെട്ടവൻ എങ്കിലും
ആയതു എന്റെ പേരിൽ കണക്കിടുക ഞാൻ തീൎത്തു തരാം എന്നി
ങ്ങിനെ പൌലായ എന്റെ കൈയെഴുത്തു — നീ തന്നെ എനിക്കു ക

ശുശ്രൂഷെക്ക അയക്കപ്പെട്ട സെവകാത്മാക്കൾ അല്ലയൊ.

## ൨. അദ്ധ്യായം

(൧) ഭാവിലൊകത്തിന്നു കർത്താവാകുന്ന ക്രിസ്തുവിൻ- ഗുണങ്ങളുടെ
ശ്രെഷ്ഠത്വത്തിലും കീഴിണങ്ങു ചമഞ്ഞു

അതുകൊണ്ടു നാം വല്ലപ്പൊഴും ഒഴുകിപ്പൊകാതെ ഇരിക്കെ ഞ
ങ്ങളിന്നു കെട്ടവയെ ഏറ്റം അത്യന്തം ശ്രദ്ധിക്കെണ്ടുന്നവരാ
കുന്നു— ദൂതരാൽ ചൊല്ലിയ വചനം ഒരൊരൊ ലംഘനത്തി
ന്നും അനുസരണക്കെടിന്നും ന്യായമായ പ്രതിഫലം ലഭിച്ചിരുന്നതിര
മാറ്റമില്ലാതെ ഇരിക്കെ— നാം ഇത്ര വലിയ രക്ഷയെ ഉപെക്ഷിച്ചാൽ എങ്ങിനെ
തെറ്റിപ്പൊകും— ആയത കർത്താവിനാൽ
ന്ത പറവാൻ തുടങ്ങിയത— ദൈവം അടയാളങ്ങളാലും അ
ൽഭുതങ്ങളാലും നാനാശക്തികളാലും തന്റെ ഇഷ്ടപ്രകാരം വി
ശുദ്ധാത്മാവിൻ വരഭാഗങ്ങളാലും കൂടെ സാക്ഷി ഇട്ടുകൊണ്ടു
കെട്ടവർ നമ്മുക്ക സ്ഥിരമാക്കി തന്നതും ആകുന്നുവല്ലൊ-
ഞങ്ങൾ പറയുന്ന ഭാവിലൊകത്തെ അവൻ സാക്ഷാൽ ദൂത
ന്മാർക്ക കീഴ്പ്പെടുത്തീട്ടില്ല— എന്നാൽ ഒരുവൻ ഒരു ദിക്കിൽ സാ
ക്ഷ്യം പറയുന്നത— മനുഷ്യനെ ഓർപ്പാനും മനുഷ്യപുത്രനെ ദർ
ശിപ്പാനും അവൻ എന്ത— നീ അവനെ ദൈവദൂതരിൽ അല്പം മാ
ത്രം താഴ്ത്തി വെച്ചു തെജസ്സും മാനവും അവനെ അണിയിച്ചു
[നിൻ കൈക്രിയകളിൽ അവനെ വാഴിച്ചു] സകലവും അവന്റെ കാല്ക്കീഴാ ക്കി
ക്കി വെച്ചു ഇരിക്കുന്നു എന്നു— എന്നാൽ സകലവും അവന്ന കീഴാ
ക്കിയതിൽ ഒന്നും അവന്ന അധീനമാക്കാതെ വിട്ടിട്ടില്ല— ഇപ്പൊഴൊ അവ
ന്ന സകലവും അധീനമാക്കപ്പെട്ടതു കാണുന്നില്ല- ദൂതരിൽ അല്പം താഴ്ത്തി
വെക്കപ്പെട്ടവനാകുന്ന യെശുവെ ദൈവകൃപയാൽ എല്ലാവർക്കും വെണ്ടി
മരണം ആസ്വദിപ്പാനായിട്ടു മരണ കഷ്ടത നിമിത്തം തെജസ്സും മാ
നവും അണിഞ്ഞവൻ എന്നു നാം കാണുന്നു— ആരന്നു സകലവും ആർ

ക്കായിട്ടും ആരാലും ഉണ്ടാകയൊ ആയവൻ അനെകം പുത്ര
ന്മാരെ തെജസ്സിലെക്ക നടത്തുമ്പൊൾ അവരുടെ ത്രാണനാ
യകനെ കഷ്ടവഴിയായി തികെക്കുന്നത യുക്തമായിരുന്നു-
൧൧ —ശുദ്ധീകരിക്കുന്നവനും ശുദ്ധീകരിക്കപ്പെടുന്നവരും
ഒക്കയും ഒരുവനിൽ നിന്നുള്ളവരല്ലൊ-അതിമൂലം അവ
൧൨ രെ സഹൊദരർ എന്നു വിളിപ്പാൻ ലജ്ജിക്കാതെ ഞാൻ നി
ന്റെ നാമം എന്റെ സഹൊദരന്മാരൊടു അറിയിക്കും സഭാമ
ദ്ധ്യത്തിൽ നിന്നെ വാഴ്ത്തും (സങ്കീ. ൨൨, ൨൨) എന്നും ഞാൻ അവനി
൧൩ ൽ തെറിയിരിക്കും (യെശ. ൮, ൧൭. ൨ ശമു. ൨൨, ൩) ഇതാ ഞാനും ദൈ
വം എനിക്കു തന്ന മക്കളും (യെശ. ൮, ൧൮) എന്നും ചൊ
൧൪ ല്ലുന്നു——ആകയാൽ മക്കൾ ജഡരക്തങ്ങൾക്കു കൂറുള്ള
വരാകകൊണ്ടു അവനും സമമായി വന്നു അവററെ കൂട്ടത്തൊ
മരണത്തിന്റെ അധികാരിയാകുന്ന പിശാചിനെ സ്വമ
൧൫ രണത്താൽ നീക്കെണ്ടതിന്നും—മരണഭീതിയാൽ ജീവപ
ര്യന്തം ദാസ്യത്തിൽ ഉൾപ്പെട്ടവരെ ഉദ്ധരിക്കെണ്ടതിന്നും ആകു
൧൬ ന്നു—ദൂതന്മാരെ അവൻ ഒരിക്കലും പിടിച്ചു ചെർത്തില്ല
ല്ലൊ അബ്രഹാം സന്തതിയെ പിടിച്ചു ചെർക്കെ ഉള്ളു (യെശ. ൪൧,
൧൭ ൮. ൯.) —അതുകൊണ്ടു ജനത്തിന്റെ പാപങ്ങൾക്കു പ്രായശ്ചി
ത്തം ഉണ്ടാവാനായി അവൻ കനിവുള്ളവനും ദൈവ
വിഷയം വിശ്വാസ്യമഹാപുരോഹിതനും ആകെണ്ടതിന്നു
സകലത്തിലും സഹൊദരന്മാരൊടു തുല്യനാകുവാൻ ആവശ്യമാ
൧൮ യിരുന്നു—താൻ തന്നെ പരീക്ഷിതനായി കഷ്ടം അനുഭവി
ച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവർക്കു സഹായിപ്പാൻ മ
തിയാകുന്നു—

൩. അദ്ധ്യായം.

മൊശയെക്കാളും ക്രിസ്തന്റെ ശ്രെഷ്ഠതൻ-(൧-൬,) ഇസ്രയെലരെ

പൊലെ അവിശ്വാസത്തിൽ വീഴുന്നത-
ന്നതുകൊണ്ടു വിശുദ്ധസഹോദരന്മാരെ സ്വൎഗ്ഗീയവിളിക്കു പങ്കാ-
ളികളായുള്ളവരെ. നമ്മുടെ സ്വീകാരത്തിലെ അപൊസ്തലനും മ-
ഹാപുരൊഹിതനും ആയി ക്രിസ്തുയെശുവെ ധ്യാനിപ്പിൻ—
മൊശെ അവന്റെ ഭവനത്തിൽ ഒക്കയും വിശ്വസ്തനായതു പൊ-
ലെ ഇവൻ തന്നെ ആക്കിവെച്ചവന്നു വിശ്വസ്തനായിരിക്കു-
ന്നു— ഭവനത്തെക്കാളും ഭവനം ചമെച്ചവന്നു അധികം ബഹുമാ-
നമുള്ളതു പൊലെ ഇവനും മൊശെയെക്കാൾ അധികം തെജസ്സി-
ന്നു പാത്രമാകുന്നു— ഏതു ഭവനം എങ്കിലും ചമെപ്പാൻ ആൾ ഉ-
ണ്ടു. സൎവ്വവും ചമെച്ചവനൊ ദൈവമത്രെ— അവന്റെ ഭ-
വനത്തിൽ ഒക്കയും മൊശെ വിശ്വസ്തനായി സത്യത്തിന്ന-
ായി പിന്നത്തതിൽ വിശെഷങ്ങളുടെ സാക്ഷ്യത്തിന്നായി സെ-
വിക്കുന്നവൻ ആയിട്ടത്രെ— ക്രിസ്തനൊ തൻ ഭവനത്തിന്മെൽ പു-
ത്രനെപ്പൊലെ ആക്കിട്ടു തന്നെ. അവന്റെ ഭവനം നാം ആകുന്നു
വിശ്വാസപ്രാഗത്ഭ്യവും ആശാപ്രശംസയും നാം അവസാ-
നത്തൊളം ഉറപ്പിച്ചു കൊണ്ടാൽ തന്നെ

ആകയാൽ പരിശുദ്ധാത്മാവ് കല്പിക്കുന്നതു പൊലെ— ഇന്നു നി-
ങ്ങൾ അവന്റെ ശബ്ദത്തെ കെട്ടാൽ (മറുപിണക്കത്തിലും എന്ന) മരുഭൂമിയിലെ മത്സ-
രത്തിലും (അന്നു എന്ന) പരീക്ഷാദിവസത്തിലും എന്ന പൊലെ ഹൃ-
ദയത്തെ കഠിനമാക്കരുതു— ആ മരുഭൂമിയിൽ നിങ്ങളുടെ അ-
പ്പന്മാർ എന്നെ പരീക്ഷിച്ചു ശൊധന ചെയ്തു എന്റെ ക്രി-
യകളെക്കൂടെ കണ്ടിരിക്കുന്നു— ആ തലമുറയൊടു ഞാൻ ൪൦ സം-
വത്സരം ക്രുദ്ധിച്ചു അവർ തെറ്റിപ്പൊകുന്ന ഹൃദയമുള്ളൊരു എ-
ന്റെ വഴികളെ അറിയാത്തവർ എന്നു ചൊല്ലി— അവർ എ-
ന്റെ സ്വസ്ഥതയിൽ പ്രവെശിക്കയില്ലെന്നു എന്റെ കൊപ-
ത്തിൽ ആണയിട്ടതും പൊലെ ആകുന്നു— സഹൊദരന്മാ-

സ്ഥതയിൽ പ്രവെശിക്കുന്നു എന്റെ സ്വസ്ഥതയിൽ അവർ പ്രവെശിക്കയില്ലെന്നു എന്റെ കൊപത്തിൽ ആണയിട്ടു എന്നു ചൊന്ന പ്രകാരം തന്നെ — ലൊകസൃഷ്ടിയിൽ ക്രിയകൾ ഉത്ഭവിച്ചതിന്നാൾ മുതൽ ദൈവസ്വസ്ഥത ഉണ്ടതാനും — എഴാം നാളിൽ ദൈവം തന്റെ സകല ക്രിയകളിൽനിന്നും സ്വസ്ഥനായിരുന്നു എന്നു ൨ മൊ. ൨൨ എന്നു എഴാമതെ കുറിച്ചു ചൊല്ലിയിട്ടുണ്ടല്ലൊ — എന്റെ സ്വസ്ഥതയിൽ അവർ പ്രവെശിക്കയില്ല എന്നു പിന്നെ ഇതിൽ ഉണ്ടു — ആകയാൽ മററവല്ലന്നവരും അതിൽ പ്രവെശിപ്പാൻ ഇട ശെഷിച്ചിരിക്കയാലും മുമ്പെ സുവിശെഷം കെട്ടവർ അവിശ്വാസത്താലെ പ്രവെശിക്കാതെ പൊകകൊണ്ടു ഇത്ര കാലത്തിന്റെ ശെഷം ദാവീദ്ദ്വാരത്തിൽ പിന്നെയും ഇന്നു എന്നൊരു ദിവസത്തെ കല്പിക്കുന്നു — ഇന്നു അവന്റെ ശബ്ദത്തെ കെട്ടാൽ നിങ്ങളുടെ ഹൃദയങ്ങളെ കഠിനമാക്കരുതെ എന്നു ചൊല്ലിയ പ്രകാരം തന്നെ — യൊശുവ അവർക്കു സ്വസ്ഥത വരുത്തിയെങ്കിൽ സാക്ഷാൽ മറെറാരു ദിവസം പിന്നെ കല്പിക്കുന്നില്ലയായിരുന്നു — ആകയാൽ ദൈവജനത്തിന്നു ശബ്ബത്തനുഭവം ശെഷിച്ചിരിക്കുന്നു — അവന്റെ സ്വസ്ഥതയിൽ പ്രവെശിച്ചവനും ദൈവം തൻ സ്വക്രിയകളിൽനിന്ന് എന്ന പൊലെ താനും തന്റെ ക്രിയകളിൽനിന്നു സ്വസ്ഥനാകുന്നു സത്യം.——

അതുകൊണ്ടു ഒരുവനും അവിശ്വാസത്തിന്റെ സദൃശ്യമായ ദൃഷ്ടാന്തമായി വീഴാതെ ഇരിപ്പാൻ നാം ആ സ്വസ്ഥതയിൽ പ്രവെശിപ്പാൻ ശ്രമിച്ചിരിക്ക — ദൈവവചനം അല്ലൊ ജീവനും ചൈതന്യവും ഉള്ളതും ഇരുവായ്ത്തലയുള്ള ഏതു വാളിനെക്കാളും മൂർച്ചയുള്ളതും ആത്മാവെയും ദെഹിയെയും സന്ധികളെയും മജ്ജകളെയും വെർപിരിക്കുംവരെ തുളെക്കുന്നതും ഹൃദയത്തിലെ

൧൩ ചിന്തനാഭാവങ്ങളെയും വകതിരിക്കുന്നതും ആകുന്നു— അവന്റെ
മുമ്പാകെ മറഞ്ഞിരിക്കുന്നൊരു സൃഷ്ടിയും ഇല്ല സകലവും അവന്റെ
കണ്ണുകൾക്കു നഗ്നവും മലൎന്നതും ആയിട്ടാകുന്നു— ആയവനോടാകി
നുക്കു കാൎയ്യം ഉണ്ടു—

൧൪ ആകയാൽ യെശുവെന്ന ദൈവപുത്രൻ വാനങ്ങളെ കടന്നു
പൊയൊരു ശ്രെഷ്ഠമഹാപുരൊഹിതനായി നമുക്കുണ്ടാക
൧൫ കൊണ്ടു നാം സ്വീകാരത്തെ പിടിച്ചുകൊള്ളുക— നമ്മുടെ ബല
ഹീനതകളിൽ കൂറനുഭാവം തൊന്നാത്ത മഹാപുരൊഹിത
നല്ലല്ലൊ— പാപം ഒഴികെ സൎവ്വത്തിലും സദൃശമായി പരീക്ഷി
൧൬ ക്കപ്പെട്ടവനത്രെ നമുക്കുള്ളു— അതുകൊണ്ടു കരുണ ലഭിക്ക
യും തൽകാലത്തിലെ സഹായത്തിന്നു കൃപ കണ്ടെത്തുകയും
വെണം എന്നു വെച്ചു നാം പ്രാഗത്ഭ്യത്തൊടെ കൃപാസനത്തി
ന്നണഞ്ഞു ചെല്ലുക—

൫. അദ്ധ്യായം

ക്രിസ്തൻ മഹാപുരൊഹിതൻ എന്നു കാട്ടുകയിൽ—[illegible]—
കേൾക്കുന്നവരുടെ മൌഢ്യത്തെ ആക്ഷെപിക്കുന്നു

൧ മനുഷ്യരിൽ നിന്നു ലഭിക്കുന്ന മഹാപുരൊഹിതൻ ഒക്കെയും
൨ താനും ബലഹീനത പൂണ്ടവനാകയാൽ— തെറ്റുന്നവരിലും
ഭ്രമമുള്ളവരിലും സമക്ഷാന്തി ഭാവിപ്പാൻ കഴിയുന്നവ
നായി മനുഷ്യൎക്കു വെണ്ടി ദൈവത്തെ കുറിച്ചുള്ളതിൽ സ്ഥാ
പിക്കപ്പെടുന്നു— പാപങ്ങൾക്കായി കാഴ്ചകളെയും ബലികളെയും
൩ കഴിപ്പാനായിട്ടത്രെ— ആ ബലഹീനത നിമിത്തം ജനത്തി
ന്നു വെണ്ടി എന്ന പൊലെ തനിക്കും വെണ്ടി പാപബലികൾ
൪ കഴിക്കെണ്ടിയവനും ആകുന്നു— വിശെഷിച്ച് ആരും മാനത്തെ
അങ്ങു താനായിട്ടു എടുക്കുന്നില്ല അഹറൊനെ പൊലെ ദൈ
൫ വവിളിയാൽ അത്രെ— അപ്രകാരം ക്രിസ്തനും മഹാപുരൊ

## ൬. അദ്ധ്യായം

ക്രിസ്തുവെ പൊകവിടുന്നവർക്കു നാശം — നിങ്ങൾ എബ്രയക്കാർ ഇടവി
ടാതെ നന്മയിൽ നില്പാൻ — അബ്രഹാമൊടു ചെയ്ത സത്യത്താ
ൽ പ്രബൊധിപ്പിക്കുന്നു.

൧ അതുകൊണ്ടു ചത്ത ക്രിയകളിൽനിന്നുള്ള മാനസാന്തരം
൨ ദൈവത്തിങ്കലെ വിശ്വാസവും — ഉപദേശസ്നാനങ്ങൾ, ഹസ്ത
ക്ഷെപവും മരിച്ചവരുടെ എഴുനീല്പും നിത്യവിസ്താരവും എന്നി
ങ്ങിനെ ഉള്ള അടിസ്ഥാനത്തെ പിന്നെയും വെക്കാതെ ക്രി
സ്തന്റെ വചനത്തെ വിട്ടു തികവിലെക്കു പ്രവെശിക്ക
൩ ചെല്ലുക — ദൈവം അനുവദിച്ചു എങ്കിലെ നാം അതു ചെയ്യും.
൪ — ഒരിക്കൽ പ്രകാശിക്കപ്പെട്ടു സ്വർഗ്ഗീയ ദാനത്തെ ആ
സ്വദിക്കയും ശുദ്ധാത്മാവിന്നു പങ്കാളികൾ ആകയും —
൫ — നല്ല ദൈവവചനത്തെയും വരുവാനുള്ള ലോകത്തിന്റെ ശ
ക്തികളെയും ആസ്വദിക്കയും ചെയ്തവർ വഴി പിഴച്ചു പൊ
൬ യാൽ — തങ്ങൾക്കു തന്നെ ദൈവപുത്രനെ പിന്നെയും ക്രൂശിൽ തറെ
ക്കുന്നവരും ലൊകാപവാദമാക്കുന്നവരും ആകയാൽ അ
വരെ പിന്നെയും മാനസാന്തരത്തിലെക്കു പുതുക്കുവാൻ കഴി
൭ കയില്ല സത്യം — പലപ്പൊഴും പെയ്യുന്ന മഴയെ കുടിച്ചിട്ടുള്ള നി
ലമാകട്ടെ കൃഷി നടത്തുന്നവർക്കു ഹിതമായ സസ്യാദികളെ
മുളപ്പിച്ചാൽ ദൈവത്തിൽനിന്നു അനുഗ്രഹത്തെ പ്രാപി
൮ ക്കുന്നു — മുള്ളും പുല്ലുകളെയും മുളപ്പിച്ചാലൊ കൊള്ളരുതാ
ത്തതും ശാപത്തിന്നടുത്തതും ആകുന്നു അതിന്റെ അവസാ
൯ നം ചുടുക തന്നെ — എങ്കിലും പ്രിയമുള്ളവരെ ഞങ്ങൾ ഇ
പ്രകാരം പറഞ്ഞാലും നിങ്ങളെക്കുറിച്ചു നല്ലതും രക്ഷ
൧൦ ക്കൊള്ളുന്നതും തെറിക്കുന്നു — ദൈവം നിങ്ങളുടെ വിശ്വാ
സപ്രവൃത്തിയെയും ആശ്രയിക്കുന്ന വിശുദ്ധന്മാരെ ശുശ്രൂഷിച്ചതിനാലും

ശ്രെഷ്ഠമുള്ള നിയമത്തിന്നു യെശു ജാമ്യനായി വന്നിരിക്കു
൨൩ ന്നു— പിന്നെ അവർ പാർപ്പാൻ മരണത്താൽ മുടക്കം വരിക
൨൪ കൊണ്ടു പല പുരൊഹിതന്മാർ ഉണ്ടു— ഇവനൊ എന്നെന്നെക്കും ഇരിക്ക
കകൊണ്ടു മാറാത്ത ആചാര്യത്വത്തെ ഉടയവനാകുന്നു. ആകകൊണ്ടു
൨൫ ജീവിക്കുന്നു— എന്നതുകൊണ്ടു തന്മൂലമായി ദൈവത്തൊടു
അണയുന്നവരെ അവർക്കു വെണ്ടി പക്ഷവാദം ചെയ്വാൻ സദാ
ജീവിക്കുന്നവനായി അവൻ പൂർണ്ണമായി രക്ഷിപ്പാനും കഴിയും.— ഇങ്ങി
൨൬ നെയുള്ള പുരൊഹിതനല്ലൊ നമുക്കു പററിയ പവിത്രൻ നിർദ്ദൊ
ഷൻ നിർമ്മലൻ പാപികളൊടു വെർപ്പെട്ടവൻ വാനങ്ങളെക്കാ
൨൭ ൾ ഉയർന്നവനായവനും— മഹാപുരൊഹിതരെപ്പൊലെ മുമ്പെ
സ്വപാപങ്ങൾക്കും പിന്നെ ജനപാപങ്ങൾക്കും ദിവസ
മ്പ്രതി ബലികഴിപ്പാൻ ആവശ്യമില്ലാത്തവനും. അതു ഒരിക്കൽ
അവൻ തന്നെത്താൻ കഴിച്ചുകൊടുത്തതിൽ ചെയ്തിരിക്കുന്നുവല്ലൊ.
൨൮ — ബലഹീനതയുള്ള മനുഷ്യരെ ധർമ്മം മഹാപുരൊഹിതരാക്കു
ന്നു ധർമ്മത്തിൽ പിന്നൊന്നുണ്ടായ ആണയിട്ട വചനമൊ എന്നെക്കും തി
കഞ്ഞു ചമഞ്ഞ പുത്രനെ തന്നെ—

## ൮. അദ്ധ്യായം

ക്രിസ്തൻ സ്വർഗ്ഗീയ പുരൊഹിതൻ- ൭. പുതിയ നിയമത്തിന്നുള്ള
നിശ്ചയവാക്യം.

൧ ഈ പറഞ്ഞതിന്റെ സാരം എന്തെന്നാൽ വാനങ്ങളിൽ മഹത്വ
സ്ഥലത്തിന്നും മനുഷ്യനല്ല കർത്താവ് നിർമ്മിച്ച സത്യകൂടാരത്തിന്നും
൨ സെവകനായി മഹിമാസനത്തിന്റെ വലഭാഗത്തിരുന്നുകൊണ്ട
൩ മഹാപുരൊഹിതൻ നമുക്കുണ്ടു—— എല്ലാ മഹാപുരൊഹിതനും
കാഴ്ചകളെയും ബലികളെയും കഴിപ്പാൻ ആക്കപ്പെട്ടുകയാ
൪ ൽ കഴിപ്പാൻ ഇവന്നും വല്ലതും ഉണ്ടാകെണ്ടതു— അവൻ ഭൂമി
യിൽ ഇരിക്കുന്നു എങ്കിൽ ധർമ്മപ്രകാരം കാഴ്ചകളെ കഴിക്ക

നവർ ഉണ്ടാകകൊണ്ടു അവൻ ഒട്ടും പൊരൊഷിതനാകയില്ല-
—മൊശെ കൂടാരത്തെ തീൎപ്പാൻ ആരംഭിച്ചപ്പൊൾ പൎവ്വതത്തിൽ ഉ
ൽ നിനക്കു കാണിച്ചമാതൃകപ്രകാരം സകലവും ചെയ്യാൻ
നൊക്കു (൨ മൊശ. ൨൫, ൪൦) എന്ന് അവനൊടു അരുളിച്ചെയ്ത
പ്രകാരം അവർ സ്വൎഗ്ഗീയത്തിന്റെ ദൃഷ്ടാന്തവും നിഴലും ആ
യതിനെ ശുശ്രൂഷിക്കുന്നു— ഇപ്പൊഴൊ അവൻ ഏറെവും ന
ല്ല വാഗ്ദത്തങ്ങളിന്മെൽ സ്ഥാപിച്ച നിയമത്തിന്റെ മ
ദ്ധ്യസ്ഥനാകയാൽ അത് ശ്രെഷ്ഠം ഏറിയത് എന്നാൽ
അത്ര വിശെഷമുള്ള സെവയെയും പ്രാപിച്ചിരിക്കുന്നു—
ആദ്യനിയമം പഴിവരാത്തതായി എങ്കിൽ രണ്ടാമതിന്നു ഇ
ടം അന്വെഷിക്കയില്ലായിരുന്നു—  ൮
പഴിച്ചല്ലൊ അവരൊടു പറയുന്നിത്ര യഹൊവയുടെ അരു
ളപ്പാടാവിത് ഞാൻ ഇസ്രയെൽ ഗൃഹത്തൊടും യെഹൂദാഗൃ
ഹത്തൊടും പുതിയ നിയമത്തെ ചമെക്കുന്ന ദിവസങ്ങൾ
വരും— ഞാൻ പിതാക്കന്മാരെ കൈ പിടിച്ചു മിസ്രദെശത്തുനി
ന്നു പുറപ്പെടീച്ച നാളിൽ ചെയ്ത നിയമം പൊലെ അല്ല—
കാരണം അവർ ഭഞ്ജിച്ചു ഞാനും അവരെ തള്ളിവിട്ടു എന്നു യ
ഹൊവ കല്പിതം— ആ ദിവസങ്ങളുടെ ശെഷം ഞാൻ ഇസ്ര ൧൦
യെൽ ഗൃഹത്തൊടു ചെയ്യും നിയമം ഇതത്രെ എന്റെ
ധൎമ്മവെപ്പുകളെ ഞാൻ അവരുടെ ഉള്ളിലാക്കി അവരു
ടെ ഹൃദയങ്ങളിൽ എഴുതും— ഇപ്രകാരം ഞാൻ അവൎക്കു ദൈവവും
അവർ എനിക്കു ജനവും ആകും— ഇനി ആരും തന്റെ അയല്വ ൧൧
നെയും സഹൊദരനെയും യഹൊവയെ അറിഞ്ഞുകൊൾ്ക
എന്ന് പഠിപ്പിക്കയില്ല അവർ ആബാലവൃദ്ധം എല്ലാവ
രും എന്നെ അറിയും— കാരണം ഞാൻ അവരുടെ വഷ ൧൨
ളുകളൊടു കനിയും അവരുടെ [അധൎമ്മ] പാപങ്ങളെ

൧൨ ക്കും ഞാനിനിമേൽ ഓർക്കയില്ല - ൧൩ - ഇതിൽ പുതു
നിയമം എന്നു ചൊല്ലുന്നതിനാൽ മുമ്പിലത്തെ പഴതാക്കിയി
രിക്കുന്നു - എന്നാൽ പഴകുന്നതും മൂക്കുന്നതും എല്ലാം അന്തി
പ്പോൾ അടുത്തിരിക്കുന്നു -

## ൯. അദ്ധ്യായം

പൂർവ്വകൂടാരത്തിലെ സേവയെ പോലല്ല - ക്രിസ്തന്റെ
പാപയത്നപരിഹാരിപ്പു പൂർത്തിക്രമം.

൧ ആദ്യനിയമത്തിന്നു ലൌകികമായ വിശുദ്ധസ്ഥലവും ആ
൨ രാധനാന്യായങ്ങൾ ഉണ്ടായിരുന്നു - ഒരു കൂടാരമ
ല്ലൊ പൂർവ്വഭാഗത്തു നിർമ്മിക്കപ്പെട്ടു അതിൽ വിളക്കുതണ്ടും
൩ മേശയും കാഴ്ചയപ്പവും ഉണ്ടു - അതിന്നു വിശുദ്ധസ്ഥ
ലം എന്നു പറയുന്നു - രണ്ടാം തിരശ്ശീലെക്ക് പിന്നിലൊ
൪ അതിവിശുദ്ധം എന്നൊരു കൂടാരം ഉണ്ടു - അതിന്നുള്ളിൽ
സ്വർണ്ണം കൊണ്ടുള്ള ധൂപകലശവും മുഴുവനും പൊന്നു പൊതി
ഞ്ഞ നിയമപ്പെട്ടകവും ആം - ഇതിൽ മന്ന ഇട്ട പൊൻ
പാത്രവും അഹരോന്റെ തളിർത്ത ദണ്ഡും നിയമത്തിന്റെ
൫ കൽപലകകളും - മീതെ കൃപാസനത്തെ ആവരിക്കുന്ന
തേജസ്സിന്റെ കെരൂബുകളും ഉണ്ടു - ആയവറ്റെ ഇപ്പോൾ
൬ വകവെച്ചു വിവരിപ്പാൻ പാടില്ല - ഇങ്ങിനെ എല്ലാം
തീർത്തശേഷം പുരോഹിതർ ഉപാസനകളെ കഴിച്ചുകൊണ്ടു
൭ മുൻകൂടാരത്തിൽ പ്രവേശിക്കും - രണ്ടാമതിലൊ വർഷത്തിലെ
ഒരിക്കൽ മഹാപുരോഹിതൻ മാത്രം ചെല്ലും - രക്തം കൂടാ
തെ അല്ല - അതു തനിക്കും ജനത്തിന്റെ തെറ്റുകൾക്കും
൮ വേണ്ടി കഴിക്കുന്നു - അതിനാൽ വിശുദ്ധാത്മാവു സൂചി
പ്പിക്കുന്നിതു - മുൻകൂടാരം നിലനില്ക്കുംകാലം വിശുദ്ധ
൯ സ്ഥലത്തിലെ വഴി വെളിപ്പെട്ടതല്ല - ഉപമിക്കുന്നവനെ

മനോബോധത്തിൽ തികെക്കപ്പാൻ കഴികാത്ത കാഴ്ചകളും
ബലികളും കഴിച്ചും — ഭോജ്യപാനീയങ്ങളും നാനാസ്നാനാദികൾ എ-
ന്നീ ശരീരന്യായങ്ങളും ശോധിക്കരണകാലത്തോളം കല്പിച്ചുകിടക്കുന്നതെന്ന്യ
കണ്ടുനടന്നും — ഒക്കാളുന്നവർത്തമാനകാലത്തിന്നുള്ളുക്കു
ടാരം തന്നെ ഉപമയെന്നത്രെ — എങ്കിലും ക്രിസ്തൻ വരെ എ-
പ്പത്തിയൊന്നനുഷ്ഠിക്കുള്ളതൊ അല്ലാത്ത തിമഹത്വവും
തികവും ഉള്ളൊരു കൂടാരത്താലെ — ആട്ടുകാന്നുകുട്ടികളുടെ എ-
ന്നല്ല സ്വന്തരക്തത്താൽ തന്നെ — സാധിച്ച ഭാവിനന്മക-
ളുടെയൊരു മഹാപുരൊഹിതനായ്വന്നിട്ട ഒരുവട്ടം വിശുദ്ധ-
സ്ഥലത്തിൽ പ്രവെശിച്ചു ഇപ്രകാരം നിത്യവീണ്ടെടുപ്പിനെ
സാധിപ്പിച്ചു — ആട്ടുകാളകളുടെ രക്തവും പുലയുള്ളവരിൽ തെ-
ളിച്ച പശുഭസ്മവും ജഡശുദ്ധിയെ വരുത്തിപ്പുണ്യീകരി-
ക്കുന്നു എങ്കിൽ — നിഷ്കളങ്കനായി തന്നെത്താൻ ദൈവത്തി-
ന്നിത്യാത്മാവിനാൽ കഴിച്ചുതന്ന ക്രിസ്തന്റെ രക്തം എത്ര
അധികം നമ്മുടെ മനോബോധത്തെ ചത്തക്രിയകളിൽനി-
ന്നു ശുദ്ധീകരിച്ചു ജീവനുള്ള ദൈവത്തെ ഉപാസിപ്പാറാക്കും —

അതിനിമിത്തം അവൻ പുതുനിയമത്തിന്റെ മദ്ധ്യ-
സ്ഥനാകുന്നു — ഒന്നാം നിയമത്തിലെ ലംഘനങ്ങളുടെ വീണ്ടെ-
ടുപ്പിന്നായി ഒരു മരണം ഉണ്ടായിട്ട നിത്യാവകാശമാകുന്ന
വാഗ്ദത്തത്തെ വിളിക്കപ്പെട്ടവർ ലഭിപ്പാൻ തന്നെ —
എവിടെ അവകാശനിയമം അവിടെ നിയമിച്ചവന്റെ മ-
രണം തെളിഞ്ഞുവരിക ന്യായം — നിയമിച്ചവന്റെ ജീവകാ-
ലത്തോളം അതിന്നൊരുന്നാളും ഉറപ്പില്ലല്ലൊ ചത്തെടത്തുമാ-
ത്രം നിയമം പ്രബലമാം — അതുകൊണ്ടു ഒന്നാം നിയമവും ര-
ക്തം കൂടാതെ പ്രതിഷ്ഠിച്ചതല്ല — മൊശെ ന്യായപ്രമാണപ്രകാരം സകല
ജനത്തൊടും ധർമ്മകല്പനകളെ ഒക്കെയും അറിയിച്ചശെഷം എ-

ആട്ടുകൊറ്റൻകുട്ടികളുടെ രക്തത്തിൽ വെള്ളവും ചുവന്ന ആട്ടുരൊ
മവും ഈസൊപ്പും കലൎത്തി എടുത്തു പുസ്തകത്തിലും സകലജ
൨൦ നത്തിന്മെലും തളിച്ചു — ഇത ദൈവം നിങ്ങളൊടു കല്പിച്ച നി
൨൧ യമത്തിന്റെ രക്തം എന്നു പറഞ്ഞു അപ്രകാരം കൂടാ
രത്തിലും ഉപാസനാസാധനങ്ങളിലും എല്ലാം രക്തം തളിക്ക
൨൨ കയും ചെയ്തു — പിന്നെ ധൎമ്മപ്രകാരം ഏകദേശം രക്തത്താലെ
ശുദ്ധീകരിക്കപ്പെടുന്നു രക്തപകൎച്ച കൂടാതെ വിമൊച
൨൩ നവും ഇല്ല — ആകകൊണ്ടു സ്വൎഗ്ഗങ്ങളിലുള്ളവറ്റി
ന്റെ ദൃഷ്ടാന്തങ്ങൾക്കു ശുദ്ധിവരുത്തെണ്ടതു സത്യം — സ്വൎഗ്ഗീ
യമായവറ്റിന്നൊ അധികം നല്ല ബലികളെക്കൊണ്ടത്രെ —
൨൪ സത്യസ്ഥാനത്തിന്റെ പ്രതിബിംബവും കൈപ്പണിയും
ആയ വിശുദ്ധസ്ഥലത്തിൽ അല്ലല്ലൊ സ്വൎഗ്ഗത്തിൽ തന്നെ
ക്രിസ്തുൻ പ്രവെശിച്ചു ദൈവസന്നിധിയിൽ ഇപ്പൊൾ നമുക്ക
൨൫ വെണ്ടി പ്രത്യക്ഷനാവാനായിട്ടത്രെ — പിന്നെ മഹാപുരൊ
ഹിതൻ ആണ്ടുതൊറും അന്യരക്തത്തൊടും കൂടെ വിശുദ്ധ
സ്ഥലത്തിൽ പ്രവെശിക്കുന്നതുപൊലെ അവൻ പലപ്പൊഴും
൨൬ തന്നെത്താൻ കഴിക്കെണം എന്നു വെച്ചുമല്ല — അല്ലായ്കിൽ
ലൊകസ്ഥാപനം മുതൽ പലപ്പൊഴും കഷ്ടം അനുഭവി
ക്കെണ്ടതായിരുന്നു — ഇപ്പൊഴൊ അവൻ യുഗസമാപ്തിയിങ്ക
ൽ സ്വബലിയെക്കൊണ്ടു പാപത്തെ ഇല്ലാതാക്കുവാൻ
൨൭ ഒരിക്കൽ പ്രത്യക്ഷനായി — വിശെഷിച്ചു ഒരിക്കൽ
മരിക്കയും പിന്നെ ന്യായവിധിയും മനുഷ്യൎക്കു വെ
൨൮ ച്ചിരിക്കുന്നതുപൊലെ ക്രിസ്തുനും അപ്രകാരം അനെകരുടെ പാ
പങ്ങളെ ചുമപ്പാനായി ഒരിക്കൽ കഴിക്കപ്പെട്ടിട്ടു തന്നെ കാ
ത്തിരിക്കുന്നവൎക്കു പാപം കൂടാതെ രക്ഷക്കായി രണ്ടാ
മതു കാണപ്പെടുകയും ചെയ്യും —

## ൧൦. അദ്ധ്യായം

ക്രിസ്തന്റെ ബലിമാത്രം ദൈവപ്രസാദവും ശുദ്ധീകരണവും
വരുത്തുന്നു - ൧൯ ഇതിൽ നിലനില്പാൻ ശ്രദ്ധയും
൨൬ പിന്മാറുന്ന ദ്രോഹികൾക്ക് ഉഗ്രമായ ഭയത്തെയും
ഒപ്പിച്ചു പ്രബോധിപ്പിക്കുന്നതു

ധർമ്മം ആകട്ടെ വരുവാനുള്ള നന്മകളുടെ നിഴലല്ലാതെ കാര്യങ്ങ
ളുടെ സത്യസ്വരൂപമില്ലാത്തതാകകൊണ്ട് ആണ്ടുതോറും വി
ടാതെ ആ വിധ ബലികളെ തന്നെ കഴിച്ചു പോന്നിട്ട് അടു
ക്കുന്നവരെ ഒരുനാളും തികെക്കുവാൻ വഹിയാ — അല്ലാഞ്ഞാ ൨
ൽ ആരാധനക്കാർ ഒരിക്കൽ ശുദ്ധി വരുത്തിയശേഷം പാ
പബോധം ഇല്ലാത്തവരാകകൊണ്ട് ബലികഴിക്കുന്നതു
നിന്നു പോകുമായിരുന്നുവല്ലോ — അല്ലന്നുണ്ടു തോറും അവ ൩
റിൽ പാപസ്മരണം പിന്നെയും ഉണ്ടാകുന്നു — ആടുകാളകളു ൪
ടെ രക്തം പാപങ്ങളെ നീക്കുവാൻ കഴിയാത്തതത്രെ —
— ആകയാൽ ക്രിസ്തൻ ലോകത്തിൽ പ്രവേശിക്കുമ്പോൾ ൫
പറയുന്നിത ബലിയും വഴിപാടും ഇച്ഛിക്കാതെ എനിക്കു ദെ
ഹത്തെ ഒരുക്കി — ഹോമത്തിലും പാപബലികളിലും നിനക്കു ൬
രസം ഇല്ല — അപ്പോൾ ഞാൻ പറഞ്ഞു ഇതാ ഞാൻ വരുന്നു പു ൭
സ്തകച്ചുരുളിൽ എന്നെ കുറിച്ചെഴുതിക്കിടക്കുന്നതു ദൈവമെ
നിന്റെ ഇഷ്ടം ചെയ്വാൻ വരുന്നു എന്നത്രെ - സങ്കീ. ൪൦, ൭ -
— ധർമ്മപ്രകാരം കഴിക്കുന്ന ബലിവഴിപാടു ഹോമ പാപബലി ൮
കളെക്കും നീ ഇച്ഛിച്ചില്ല രസിച്ചതും ഇല്ല എന്നു മെൽ പറഞ്ഞ
ഉടനെ ഇതാ ഞാൻ നിന്റെ ഇഷ്ടം ചെയ്വാൻ വരുന്നു എ ൯
ന്നു ചൊല്ലുകയിൽ രണ്ടാമത്തേതിനെ സ്ഥാപിപ്പാനായി ഒന്നാമ
ത്തെ നീക്കുന്നു - ആ ഇഷ്ടത്തിൽ യേശുക്രിസ്തന്റെ ശരീരം ൧൦
ഒരിക്കലായി കഴിക്കയാൽ നാം ഒരിക്കൽ എന്നും വിശുദ്ധീകരിക്കപ്പെട്ടു

# എബ്രായർ

൰൧ ട്ടിരിക്കുന്നു—എല്ലാപുരൊഹിതനും ദിവസെന ഉപാസിച്ചും
പാപപരിഹാരത്തിന്നൊരുന്നാളും പൊരാത്തതാനാബലിക
൰൨ ളെ പലപ്പൊഴും കഴിച്ചും കൊണ്ടുനില്ക്കുന്നു—ഇവനൊ പാപ
ങ്ങൾക്കുവെണ്ടി ഒരുബലിയെ കഴിച്ചിട്ടു എന്നും ദൈവത്തിൻ
൰൩ വലഭാഗത്തിരുന്നു—ഇനി ശത്രുക്കൾ പാദപീഠമാകുവൊളവും
൰൪ കാത്തിരിക്കുന്നു—ഒരു കാഴ്ചകൊണ്ടല്ലൊ അവൻ ശുദ്ധീ
൰൫ കരിക്കപ്പെട്ടവരെ എന്നെക്കും തികെച്ചിരിക്കുന്നു—അതി
൰൬ ന്നപരിശുദ്ധാത്മാവും നമുക്കുസാക്ഷിചൊല്ലുന്നു—ഈദിവസങ്ങ
ളുടെശെഷം ഞാൻ അവരൊടു ഉറപ്പിക്കും നിയമം ഇതത്രെ
നഎന്നുരചെയ്തശെഷം എന്റെധർമ്മവെപ്പുകളെ അവ
൰൭ രുടെ ഉള്ളിലാക്കി അവരുടെ ഹൃദയത്തിൽ എഴുതും—അവരു
ടെ അധർമ്മങ്ങളെയും പാപങ്ങളെയും ഇനി ഓർക്കയും ഇല്ലെ
൰൮ ന്നു കർത്താവ് പറയുന്നു—എന്നാൽ ഇവറ്റിന്റെ മോചനം ഉ
ള്ളിടത്തിനി പാപബലി ഇനിമെൽ ഇല്ല—
൰൯ അതുകൊണ്ടു സഹൊദരന്മാരെ യെശുതന്റെ രക്തമാകു
ന്ന തിരശ്ശീലയൂടെ പുതുക്കിനമുക്കു പ്രതിഷ്ഠിച്ച ജീവനുള്ള പുതു
൨൰ വഴിയായി—സാരത്താൽ പരിശുദ്ധസ്ഥലത്തെക്കുള്ള പ്ര
൨൧ വെശനത്തിന്നു പ്രാഗത്ഭ്യവും—ദൈവഭവനത്തിന്മെൽ ഒരു മ
൨൨ ഹാപുരൊഹിതനും ഇരിക്കകൊണ്ടു നാം ദുർമ്മനസ്സാക്ഷി വെടി
ഞ്ഞു മാറു ഹൃദയങ്ങളിൽ തളിക്കപ്പെട്ടും ശുദ്ധവെള്ളത്താൽ ശ
രീരം കഴുകിയവരാകും വിശ്വാസത്തിന്റെ നിറപടിയിൽ നെരു
൨൩ ള്ള ഹൃദയത്തൊടെ അടുക്കുമാറാക—പ്രത്യാശയുടെ സ്വീ
കാരത്തെ ഇളകാതെ പിടിച്ചുകൊള്ളുകയും ചെയ്ക—വാഗ്ദ
ത്തം ചെയ്തവൻ വിശ്വസ്തനല്ലൊ—പിന്നെ നാം സഭയാകി
൨൪ ക്കൂടുന്നതിനെ ചിലരുടെ മൎയ്യാദ പൊലെ ഉപെക്ഷിയാതെ
൨൫ പ്രബൊധിപ്പിച്ചു കൊണ്ടു സ്നെഹത്തിന്നും സൽക്രിയകൾക്കും ഉത്സാ

ഹം വർദ്ധിപ്പിപ്പാൻ അന്യോന്യം സൂക്ഷിച്ചു നോക്കുക— അതാം
നാൾ സമീപിക്കുന്നതു കാണുന്തോറും അധികമധികം ചെയ്കേ കാ
ട്ടു— എന്തുകൊണ്ടെന്നാൽ സത്യത്തിൻ പരിജ്ഞാനം ലഭി ൨൬
ച്ചശേഷം നാം മനഃപൂർവ്വമായി പിഴെച്ചാൽ പാപങ്ങൾക്കു വേണ്ടി
ഇനി ബലി ശേഷിക്കാതെ— ന്യായവിധിയുടെ ഒരു ഭയങ്കര ൨൭
പ്രതീക്ഷയും എതിരികളെ ഭക്ഷിപ്പാനുള്ള അഗ്നിയുടെ എരിവും
അത്രെ ഉള്ളു— വല്ലവനും മോശധർമ്മത്തെ തള്ളിയാൽ അവ ൨൮
ന്നു കൃപാഭാവം കൂടാതെ രണ്ടു മൂന്നു സാക്ഷിമൊഴിമേൽ മരിക്കുന്നുവ
ല്ലൊ (൫ മൊ. ൧൭, ൬)— ദേവപുത്രനെ ചവിട്ടിക്കളകയും തന്നെ ൨൯
വിശുദ്ധനാക്കിയ നിയമരക്തത്തെ തീണ്ടൽ എന്നു നിരൂപി
ക്കയും കരുണാത്മാവെ നിന്ദിക്കയും ചെയ്തു പോയവൻ എത്ര
യൊരു ദണ്ഡനത്തിന്നു പാത്രമാകും എന്നു വിചാരിപ്പിൻ—
പ്രതികാരം എന്റേതു ഞാൻ പകരം വീട്ടും എന്നും കർത്താവ് ൩൦
സ്വജനത്തിന്നു ന്യായം വിധിക്കും എന്നും (൫ മൊ. ൩൨, ൩൫-൩൬)
ഉരെച്ചവനെ നാം അറിയുന്നുവല്ലൊ— ജീവനുള്ള ദൈവത്തി ൩൧
ന്റെ കൈകളിൽ വീഴുന്നതു ഭയങ്കരം തന്നെ—— എങ്കിലും ൩൨
നിങ്ങൾ പ്രകാശിക്കപ്പെട്ടുടനെ നിന്ദാവിധങ്ങളാൽ കൂത്തുകാ
ഴ്ചയാക്കപ്പെട്ടും താൻ— ആവകക്കാരിൽ പെരുമാറുന്നവർക്കു ൩൩
കൂട്ടാളികൾ ആയി തീർന്നും താൻ— കഷ്ടങ്ങളോടുള്ള പെരും പോ
രിൽ സഹിച്ചു പോന്ന പൂർവ്വദിവസങ്ങളെ ഓർത്തുകൊൾവിൻ—
അന്നു ബദ്ധന്മാരിൽ നിങ്ങൾക്കു സഹഭാവം തോന്നിയല്ലൊ ൩൪
അല്ലാതെ വാനങ്ങളിൽ നിലനില്ക്കുന്ന ഉത്തമസമ്പ
ത്തു നിങ്ങൾക്കുണ്ടെന്നറിഞ്ഞു സമ്പത്തുകളുടെ അപഹാരത്തെ
സന്തോഷത്തോടെ ഏറ്റുവല്ലൊ— അതുകൊണ്ടു മഹാ ൩൫
പ്രതിഫലമുള്ള നിങ്ങളുടെ പ്രാഗത്ഭ്യത്തെ തള്ളിക്കളയാ
ത— ദൈവേഷ്ടത്തെ ചെയ്തു വാഗ്ദത്തത്തെ കൈക്കൊൾവാ

൩൭ ക്കുവാൻ സഹിഷ്ണുത മാത്രം നിങ്ങൾക്കു ആവശ്യം — എത്രയും അല്പ
മായൊരിടയുള്ളത്തിൽ പിന്നെ വരുന്നവൻ വരും താമസിക്ക
൩൮ യും ഇല്ല — വിശ്വാസത്താലെ നീതിമാനായവൻ ജീവിക്കും
പിൻവാങ്ങുന്നവനിൽ എന്റെ ഉള്ളത്തിന്നു പ്രസാദം ഇല്ല
൩൯ (ഹബ. ൨, ൪.) — നാമൊ നാശത്തിന്നായി പിൻവാങ്ങുന്നവരി
ൽ അല്ലല്ലൊ ജീവസമ്പാദനത്തിന്നായി വിശ്വസിക്കുന്നവ
രിൽ അത്രെ ആകുന്നത്

## ൧൧. അദ്ധ്യായം

### വിശ്വാസവീരന്മാരുടെ മെഘം

൧ വിശ്വാസം ആകട്ടെ ആശിക്കുന്നവറ്റിന്റെ വസ്തുതയും കാണപ്പെ
൨ ടാത്തവറ്റിന്റെ പ്രമാണ്യവും ആകുന്നു — ഇതിനാൽ അല്ലൊ
മൂപ്പന്മാർക്ക ദേവസാക്ഷ്യം ലഭിച്ചു — ദൃശ്യത്തിൽ നിന്നല്ല ഈ കാ
൩ ണുന്നവ ഉണ്ടാകുവാനായി — ദൈവത്തിൻ ചൊല്ലാൽ ഉലകങ്ങ
ൾ പണിച്ചുകിടക്കുന്നു എന്നു വിശ്വാസത്താൽ നാം അറി
൪ യുന്നു — വിശ്വാസത്താൽ ഹബെൽ ദൈവത്തിന്നു കായീ
നെക്കാളും ഉത്തമബലിയെ കഴിച്ചു — അതിനാൽ ദൈവം
അവന്റെ കാഴ്ചകൾക്കു സാക്ഷി നിന്നു നീതിമാൻ എന്നുള്ള
സാക്ഷ്യം കൊടുത്തതിനാൽ അവൻ മരിച്ചശെഷവും
൫ പറയുന്നു — വിശ്വാസത്താൽ ഹനൊക്ക് മരണം കാണാ
തെ എടുക്കപ്പെട്ടു, "ദൈവം എടുക്ക കൊണ്ടു കാണാതെ ആയ
ന്" എന്നു അല്ലൊ (൧ മൊ. ൫, ൨൪) കാരണം ആ മാററത്തിന്നു
മുമ്പെ ദൈവപ്രസാദം വരുത്തി എന്നുള്ള സാക്ഷ്യം പ്രാപിച്ചു —
൬ എന്നാൽ വിശ്വാസം കൂടാതെ പ്രസാദം വരുത്തുവാൻ കഴി
കയില്ല — ദൈവം ഉണ്ടെന്നും തന്നെ തിരയുന്നവൎക്ക പ്രതിഫ
ലം കൊടുക്കുന്നവൻ എന്നും വിശ്വസിച്ചിട്ടു വെണമല്ലൊ ദൈ
൭ വത്തെ അണയുവാൻ — വിശ്വാസത്താൽ നൊഹ താൻ കാ

നൊത്തിനെ ദൈവം ബൊധിപ്പിച്ചതിന്നത്തിന്മെൽ കൊണ്ടെ ഭയപ്പെട്ടും
തന്റെ ഭവനത്തിന്റെ രക്ഷെക്കായി പെട്ടകം തീർത്തു അതിനാൽ അവൻ ലൊ
കത്തിന്നു കുറ്റം വിധിച്ചു വിശ്വാസപ്രകാരമുള്ള നീതിക്കു അ
വകാശിക്കാരനായി ——വിശ്വാസത്താൽ അബ്രഹാം അവ ൮
കാശമായി ലഭിപ്പാനിരിക്കുന്ന ദെശത്തെക്കു യാത്രയാവാൻ വിളിക്ക
പ്പെട്ടപ്പൊൾ അനുസരിച്ചു ഇന്നെടത്തു പൊകും എന്നറിയാതെ പു
റപ്പെട്ടു — വിശ്വാസത്താൽ അവൻ വാഗ്ദത്ത ദെശം തന്നിൽ ൯
അന്യദെശത്തിൽ എന്ന പൊലെ വാഗ്ദത്തത്തിന്റെ കൂട്ടവകാശികളാകുന്ന ഇസ
ഹാക്കൊടും യാക്കൊബിനൊടും കൂടെ പരദെശിയായി കൂടാരങ്ങ
ളിൽ പാർത്തു — ദൈവം ശില്പക്കാരനും നിർമ്മിക്കുന്നവനും ആയിട്ടുള്ള അടിസ്ഥാ ൧൦
നങ്ങളുള്ള ഒരു പട്ടണത്തെ അവൻ കാത്തിരുന്നല്ലൊ —
വിശ്വാസത്താൽ സാറയും വാഗ്ദത്തം ചെയ്തവനെ വിശ്വസ്ത ൧൧
ൻ എന്നു വെച്ചു തന്റെ പ്രായം കഴിഞ്ഞിട്ടും പുത്രൊല്പ
ത്തിക്കു ശക്തിയെ പ്രാപിച്ചു — അതുകൊണ്ടു മൃതപ്രായനാ ൧൨
യ ഒരുത്തനിൽ നിന്നു തന്നെ പെരുകത്താൽ വാനത്തിലെ
നക്ഷത്രങ്ങൾ കണക്കെയും കടല്പുറത്തു മണലെ പൊലെ
എണ്ണിക്കൂടാതെയും സന്തതി ഉണ്ടായി — വിശ്വാസപ്രകാ ൧൩
രം ഇവരെല്ലാവരും വാഗ്ദത്തങ്ങളെ പ്രാപിക്കാതെ മരിച്ചു —
ദൂരത്തുനിന്നു അവറ്റെ കണ്ടു വന്ദിച്ചു ഭൂമിക്കിൽ അ
ന്യന്മാരും പരദെശികളും എന്ന ഏറ്റുപറഞ്ഞവരത്രെ — ഈ ൧൪
വക പറയുന്നവർ ഒരു സ്വഭൂമിയെ കാംക്ഷിക്കുന്നു എന്ന
തെളിയിക്കുന്നു — അവർ വിട്ടിരുന്ന ഊരിനെ ഓർത്തു എങ്കിൽ മടങ്ങിപ്പൊ ൧൫
വാൻ അവസരമായിരുന്നുവല്ലൊ ഇപ്പൊഴൊ അധികം നല്ലതിനെ
സ്വർഗ്ഗീയമായതിനെ തന്നെ അവർ കാംക്ഷിക്കുന്നുവല്ലൊ — ൧൬
ആകയാൽ ദൈവം അവർക്കായി ഒരു പട്ടണം ഒരുക്കി അവ
രുടെ ദൈവം എന്ന പെർ ധരിപ്പാൻ ലജ്ജിക്കുന്നില്ല ——

വർ നമ്മെക്കൂടാതെ തികെക്കപ്പെടാതിരിപ്പാനായി ദൈവം
നമുക്കു വേണ്ടി ഏറവും നല്ലതൊന്നു മുൻകരുതിയിരുന്ന
തു—

## ൧൨. അദ്ധ്യായം

അപ്പോലെ പോരാടുകയും — ക്രൂശികാഠമേറ്റും കൊണ്ടു ക്രിസ്തു
ഉണ്ടാകയാലെ പ്രസംഗത്തിന്നു മനസ്സുവെച്ചു
കൊള്ളേണം

൧ എന്നതുകൊണ്ടു നാമും സാക്ഷികളുടെ ഇത്ര വലിയ മെഘം
ചുറ്റും നില്ക്കുന്നതു കണ്ടിട്ടു സകല ഭാരത്തെയും മുറുകെ പ
റ്റുന്ന പാപത്തെയും വെച്ചേച്ചു നമുക്കു മുൻകിടക്കുന്ന പൊർ
൨ പാച്ചലെ ക്ഷാന്തിയോടെ കഴിച്ചോട്ടുക — വിശ്വാസത്ത
ിൻ മുൻകിടക്കുന്ന സന്തോഷത്തിന്നായി അപമാനത്തെ
ധിക്കരിച്ചു ക്രൂശെ സഹിച്ചു ദൈവാസനത്തിന്റെ വലഭാ
ഗത്തിരിക്കുന്നതു കൊണ്ടു വിശ്വാസത്തിന്റെ നായകനും തികവു
വരുത്തുന്നവനും ആയ യേശുവെ നോക്കിക്കൊണ്ടു കൂടുക —
൩ നിങ്ങൾ ഉള്ളങ്ങളിൽ തളർന്നു മടുക്കാതെ പോരുവാനല്ലോ
പാപികളിൽ നിന്നു തന്റെ നെരെ ഇങ്ങനത്തെ വെപരീത്യം
൪ സഹിച്ചു പാർത്തവനെ ധ്യാനിക്കേണ്ടു — നിങ്ങളോ
വരെക്കും പാപത്തോടു എതിർ പൊരുതുകൊണ്ടു രക്തപ
൫ ര്യന്തം നിരോധിച്ചിട്ടില്ല — എൻ പുത്ര കർത്താവിന്റെ
ശിക്ഷയെ ലഘുവാക്കുകയും അവൻ ശാസിക്കുന്നൊളു മടു
൬ ത്തുപോകയും അരുതെ — കർത്താവ് സ്നേഹിക്കുന്നവനെ അ
ല്ലൊ ശിക്ഷിക്കുന്നതു താൻ കൈക്കൊള്ളുന്ന ഏതു മകനെ
യും അടിക്കുന്നു (സുഭ. ൩, ൧൧. ൧൨) എന്നിങ്ങിനെ കുട്ടികളോടു
എന്നപോലെ നിങ്ങളോടു സംഭാഷിക്കുന്ന പ്രബോധനെ
൭ അതുകൂടെ മറന്നിരിക്കുന്നുവൊ — ബാലശിക്ഷയെ സഹിച്ചു

പൊറുത്താൽ ദൈവം നിങ്ങളൊടു മക്കളൊടെന്നപൊലെ പെ
രുമാറുന്നു-അപ്പൻ ശിക്ഷിക്കാത്ത പുത്രൻ എവനുള്ളൂ ൮
പാൽ-എല്ലാവരും അനുഭവിച്ചു ബാലശിക്ഷ കൂടാത്തവ
ർ എങ്കിൽ നിങ്ങൾ മക്കൾ അല്ല കൌലടകന്മാരത്രെ-പിന്നെ ൯
നമ്മുടെ പിതാക്കന്മാർ നമ്മെ ശിക്ഷിക്കുന്നവരാകുമ്പൊൾ നാം വ
ണങ്ങിപ്പൊന്നുവല്ലൊ ആത്മാക്കളുടെ പിതാവിന്നു എറെവും
കീഴടങ്ങുകയും ജീവിക്കയും ചെയ്യെണ്ടതല്ലയൊ-അവർ ശി ൧൦
ക്ഷിച്ചു കുറെ ദിവസങ്ങൾക്കും തങ്ങൾക്കു ബൊധിച്ചപ്രകാര
വും അത്രെ-ഇവനൊ ഗുണത്തിന്നായി-അവന്റെ ശുദ്ധ
ിക്കു അംശികളാവാൻ തന്നെ-എതു ശിക്ഷയ്ക്കും തൽകാ ൧൧
ലത്തെക്ക സന്തൊഷകരമല്ലദുഃഖകരമത്രെ എന്നു കാണു
ന്നു-പിന്നെ മാത്രം അതിനാൽ അഭ്യാസം തികഞ്ഞവർക്കു നീ
തികാരകന്ന സമാധാനഫലത്തെ എത്തിക്കുന്നു—
അതുകൊണ്ടു തൂങ്ങുന്ന കൈകളെയും കുഴഞ്ഞുപൊയ മുഴങ്കാ ൧൨
ല്ക്കളെയും ഉയർത്തിപ്പിൻ (യശ. ൩൫, ൩)-മുടവുള്ളതു ഉളുക്കി
പൊകാതെ ഭെദമാകെണം എന്നു വെച്ചു പാദങ്ങൾക്കു നെരെക്കു
ള്ള ചാലിൽ കൂടെ നടക്കുക (സുഭ. ൪, ൨൬)--എല്ലാവരൊടും ൧൪
സമാധാനത്തെയും വിശുദ്ധീകരണത്തെയും പിന്തുടരുവി
ൻ അതു കൂടാതെ ആരും കർത്താവെ കാണുകയില്ലല്ലൊ-
കാലം വൈകി ദൈവകാരുണ്യത്തൊട് എത്താത്തവൻ ആ ൧൫
രെ വല്ലു കൈപ്പുള്ള വെര മുളെച്ചു ഉണ്ടായിട്ട് അനെകരെ തീ ൧൫
ണ്ടിക്കയും (അവർത്ത ൨൯, ൧൮)--വല്ലവനും പുലയാടിയായ്ക്കൊ ൧൬
ന്നു എശാവു ഒരു ഊണിന്നായിട്ടു ജ്യെഷ്ഠാവകാശത്തെ വിറ്റിട്ടുള്ള എസാവിന്നൊത്ത
ബാഹ്യനൊ ആക്കുകയും ചെയ്യാതവണ്ണം വിചാരണ നട
ത്തുവിൻ-ആയവനല്ലൊ പിന്നത്തെതിൽ അനുഗ്രഹത്തെ ൧൭
അനുഭവിപ്പാൻ മനസ്സായിട്ടും തള്ളപ്പെട്ടു എന്നും കണ്ണുനീ

കണ്ണുനീരോടു കൂടെ അന്വെഷിച്ചാറെയും മാനസാന്തരത്തിന്നു ഇട
൧൮ കണ്ടില്ല എന്നും അറിയുന്നുവല്ലൊ — തൊടാകുന്നതും അ
ഗ്നികത്തുന്നതും ആയ മലെക്കും മെഘത്തിന്നും ഇരുട്ടിന്നും കൊടു
൧൯ ങ്കാററിന്നും — കാഹളധ്വനിക്കും കെട്ടവർ മറിക്കാതെ ഇരിക്കെണം എന്ന
അപെക്ഷിച്ചു വചനശബ്ദത്തിന്നും അല്ലല്ലൊ നിങ്ങൾ അടുത്തുവ
൨൦ ന്നതു — ഒരു മൃഗം എങ്കിലും മലയെ തൊട്ടാൽ കല്ലെറിഞ്ഞൊ
അമ്പു എയ്തൊ കൊല്ലപ്പെടെണം എന്നു കല്പിക്കയാൽ അവർക്കു സഹി
൨൧ ച്ചുകൂടാഞ്ഞു — ഞാൻ ഭയപരവശനും കമ്പിതനും ആ
കുന്നു എന്നു മൊശെയും പറയത്തക്ക വണ്ണം ആ കാഴ്ച ഭയ
൨൨ ങ്കരമായിരുന്നു — സിയൊൻ മലെക്കും ജീവനുള്ള ദൈവത്തി
ന്റെ പട്ടണമായ സ്വർഗ്ഗീയ യരുശലെമിന്നും ദൂതസംഘമായി
൨൩ ലക്ഷങ്ങൾക്കും സ്വർഗ്ഗത്തിൽ പെർ എഴുതിയിരിക്കുന്ന ആദ്യജാ
തന്മാരുടെ സഭെക്കും എല്ലാവർക്കും ദൈവമാകുന്ന ന്യായാ
ധിപതിക്കും തികഞ്ഞുവന്ന നീതിമാന്മാരുടെ ആത്മാക്കൾക്കും —
൨൪ പുതിയനിയമത്തിന്റെ മദ്ധ്യസ്ഥനായ യെശുവിന്നും ഹാബെലി
ന്റെതിനെക്കാൾ നന്നായി പറയുന്ന തളിപ്പുരക്തത്തിന്നും അടുക്കുന്ന
൨൫ നിങ്ങൾ അടുത്തുവന്നിരിക്കുന്നതു — പറയുന്നവനെ നിങ്ങ
ൾ തിരസ്കരിക്കാതെ ഇരിപ്പാൻ നൊക്കുവിൻ — ഭൂമിമെൽ കൊ
ല്പിക്കുന്നവനെ മറുത്തവർ തെററിപ്പൊകാഞ്ഞു എ
ങ്കിൽ സ്വർഗ്ഗത്തിൽനിന്നു കല്പിക്കുന്നവനെ നാം വിട്ടൊഴിഞ്ഞാ
൨൬ ൽ എത്ര അധികം തെററുകയില്ല — അവന്റെ ശബ്ദം അന്നു ഭൂമി
യെ ഇളക്കി ഇനി ഒരിക്കൽ ഞാൻ ഇളക്കിയതു ഭൂമിയെ മാ
ത്രമല്ല വാനത്തെയും ഇളക്കും എന്നു പ്രതിജ്ഞാവാഗ്ദത്തം ചെ
൨൭ യ്തു — ഇനി ഒരിക്കൽ എന്നതു ഇളകുന്നവ പടെക്കപ്പെട്ടവ ആയാ
ൽ അവറ്റിന്നു മാററവും ഇളകാത്തവ നിലനില്പും വരും
൨൮ എന്നു സൂചിപ്പിക്കുന്നു — ആകയാൽ നാം ഇളകാത്ത രാജ്യ

ത്തെ പ്രാപിക്കുന്നതുകൊണ്ടു നാം ദൈവത്തിന്നു പ്രസാദം
വരുമാറു ശങ്കയോടും അച്ചടക്കത്തോടും ഉപാസിക്കത്തക്ക
കൃതജ്ഞതയുണ്ടാക കൊണ്ടു — നമ്മുടെ ദൈവവും ദഹിപ്പി
ക്കുന്ന അഗ്നിയാകുന്നു സത്യം —

൧൩. അദ്ധ്യായം

സമാപ്തത്തിന്നു ക്രിസ്ത്യാരാധനമര്യാദകളും ഉള്ള പ്ര
ബോധനം ൨൦ ആശിസ്സമാപ്തി —

സഹോദരസ്നേഹം നിലനില്ക്ക — അതിഥിസേവയെ മറക്കൊല്ല ൨. ഇ-
തിനാൽ ചിലർ അറിയാതെ കണ്ടു ദൂതന്മാരെ സല്ക്ക-
രിച്ചിരിക്കുന്നുവല്ലൊ — ബദ്ധന്മാരെ സഹബദ്ധരായും ൩ ന-
ഷ്ടിക്കുന്നവരെ ക്ലേശശരീരത്തിൽ ഇരിക്കുന്നവരായും ഓർ-
ക്കൊള്ളുവിൻ — വിവാഹം എല്ലാവരിലും മാനമുള്ളതും കിടക്ക നി ൪
ർമ്മലവും ആക പുലയാടികളെയും വ്യഭിചാരികളെയും ദൈവം
ന്യായം വിധിക്കും — നടപ്പു ദ്രവ്യാഗ്രഹമില്ലാത്തതാക ഉള്ള ൫
തുകൊണ്ടു അലംഭാവികൾ ആക — ഞാൻ നിന്നെ കൈവിടുകയില്ല
ഒരുനാളും ഉപേക്ഷിക്കയും ഇല്ല (യോശു. ൧, ൫) എന്നു താൻ
അരുളിച്ചെയ്കയാൽ — കർത്താവ് എനിക്കു തുണ ഞാൻ പേ ൬
ടിക്കയില്ല മനുഷ്യൻ എന്നോടു എന്തു ചെയ്യും എന്നു (സങ്കീ.)
൬ ആകയാൽ നാം ധൈര്യത്തോടെ പറയാം — നിങ്ങളോടു ദൈ ൭
വവചനത്തെ പറഞ്ഞുകൊണ്ടു നിങ്ങളെ നടത്തിയവരെ
ഓർത്തുകൊൾവിൻ അവരുടെ നടപ്പിന്റെ ഒടുക്കത്തെ ധ്യാനിച്ചു വി-
ശ്വാസത്തെ അനുകരിപ്പിൻ — യേശുക്രിസ്തൻ ഇന്നലെ ൮
യും ഇന്നും എന്നെന്നേക്കും അവൻ തന്നെ — പലവിധമാ ൯
യുള്ള ഉപദേശപുതുമകളാൽ വലിച്ചുകൊണ്ടുപോകപ്പെടരു-
ത — ആചരിച്ചുപോന്നവർക്കു പ്രയോജനം ഇല്ലാത്ത ഭക്ഷണ-
ങ്ങളാൽ അല്ല കൃപയാൽ തന്നെ ഹൃദയം ഉറപ്പിക്കനല്ലൂ — ൧൦

നമുക്കൊരു ബലിപീഠം ഉണ്ടു — അതിൽ നിന്നു ഭക്ഷിപ്പാൻ കൂ-
൧൧ ടാരത്തിൽ ഉപാസിക്കുന്നവർക്ക അവകാശം ഇല്ല — മഹാപുരൊ-
ഹിതനല്ലൊ പാപബലികളുടെ രക്തം വിശുദ്ധസ്ഥലത്തി-
ന്നകത്ത കൊണ്ടുപൊകുന്നു മൃഗങ്ങളുടെ ഉടലുകൾ പാളയത്തി-
൧൨ ന്നു പുറത്ത ചുടപ്പെടുന്നു — അതുകൊണ്ടു യെശുവും സ്വരക്ത-
ത്താൽ ജനത്തെ വിശുദ്ധീകരിക്കെണ്ടതിന്നു വാതില്ക്കു
൧൩ പുറത്തു വെച്ചു കഷ്ടപ്പെട്ടു — ആകയാൽ നാം അവന്റെ നിന്ദ-
യെ ചുമന്നുകൊണ്ടു പാളയത്തിൽ നിന്നു പുറപ്പെട്ടു അ-
൧൪ വന്റെ അടുക്കൽ പൊക — ഇവിടെ നമുക്കു നിലനില്ക്കുന്ന ന-
ഗരം ഇല്ലല്ലൊ വരുവാനുള്ളതിനെ അത്രെ അന്വെഷിക്കു-
൧൫ ന്നു — എന്നാൽ അവൻ മൂലം നാം ദൈവത്തിന്നു നിരന്ത-
രം സ്തൊത്രബലികളെ കഴിക്ക അതാകുന്നു നാമത്തെ ഏറ്റുപ-
൧൬ റയുന്ന അധരങ്ങളുടെ ഫലം തന്നെ — നന്മ ചെയ്കയും കൂറൊ-
ട്ടു കൊടുക്കയും മറക്കൊല്ലാ ഇതുവക ബലികളിൽ അല്ലൊ ദൈ-
൧൭ വം പ്രസാദം ഉണ്ടാകുന്നു — നിങ്ങളെ നടത്തുന്നവരെ അനുസ-
രിച്ചു അടങ്ങി ഇരിപ്പിൻ - അവർ കണക്കു ബൊധിപ്പിക്കെ-
ണ്ടുന്നവരായി നിങ്ങളുടെ ദെഹികൾക്കു വെണ്ടി ജാഗരിച്ചിരിക്കു-
ന്നുവല്ലൊ — ആയതു അവർ ഞരങ്ങീട്ടല്ല സന്തൊഷിച്ചു ചെ-
യ്യാൻ നൊക്കുവിൻ അല്ലാഞ്ഞാൽ നിങ്ങൾക്കു നന്നല്ല —
൧൮ ഞങ്ങൾക്കു വെണ്ടി പ്രാർത്ഥിപ്പിൻ - സകലത്തിലും നല്ലവണ്ണം ന-
ടപ്പാൻ ഇച്ഛിക്കകൊണ്ടു ഞങ്ങൾക്കു നല്ല മനൊബൊധം ഉണ്ടെ-
൧൯ ന്നു ഞങ്ങൾ തെറിയിരിക്കുന്നു സത്യം — ഞാൻ നിങ്ങൾക്കു
വെഗത്തിൽ തിരികെ കിട്ടെണ്ടതിന്നു നിങ്ങൾ ഇതു ചെ-
യ്യെണം എന്നു ഞാൻ വിശെഷാൽ പ്രബൊധിപ്പിക്കുന്നു —
൨൦ ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കർത്താവായ യെശു-
വെ നിത്യനിയമത്തിന്റെ രക്തത്താൽ മരിച്ചവരിൽ നി-

നമ്മുടെ കൎത്താവായ യേശുവിനെ ഉയിൎപ്പിച്ച സമാധാനത്തിന്റെ ദൈവം നി ൨൧
ങ്ങൾ അവന്റെ ഇഷ്ടം ചെയ്യേണ്ടുന്നതിന്നു അവന്നു സന്തോഷമുള്ള ക്രിയ
യിലും നിങ്ങളെ തികഞ്ഞവരാക്കുവാൻ പ്രസാദം
ഉള്ളതിനെ യേശുക്രിസ്തു മൂലം നടത്തിക്കൊണ്ട അവന്നു
എന്നെന്നേക്കും തേജസ്സ ഉണ്ടാവൂതാക ആമെൻ—
എന്നാൽ സഹോദരന്മാരെ ഈ പ്രബോധനവാക്യത്തെ ൨൨
പൊറുത്തുകൊൾവിൻ എന്ന അപേക്ഷിക്കുന്നു ഞാൻ സം
ക്ഷേപിച്ചല്ലൊ എഴുതിയിരിക്കുന്നു— സഹോദരനായ തി ൨൩
മൊഥെയൻ കെട്ടഴിഞ്ഞു വന്ന പ്രകാരം അറിവിൻ— അ
വൻ വേഗത്തിൽ വന്നാൽ ഞാൻ അവനുമായി നിങ്ങളെ
വന്നു കാണും— നിങ്ങളെ നടത്തുന്നവരെ എല്ലാവരെയും ൨൪
സകല വിശുദ്ധന്മാരെയും വന്ദിപ്പിൻ— ഇതല്യയിൽനിന്ന
ഉള്ളവർ നിങ്ങളെ വന്ദിക്കുന്നു— കൃപ നിങ്ങൾ എല്ലാവ ൨൫
രോടും ഉണ്ടാവൂതാക ആമെൻ—

---

# യാക്കോബിന്റെ ലേഖനം

## ൧ അദ്ധ്യായം

൧ പരീക്ഷകളിൽ സഹിഷ്ണുവായി പ്രാൎത്ഥിച്ചു നില്പതിനാലെ
൯ സുപരീക്ഷയുടെ മൂലവും ദൈവദാനവും ൧൯ തിരുവിശേ
ഷത്താൽ വിവാദമല്ല നല്ല നടപ്പു ആകുന്നത—

ദൈവത്തിന്നും കൎത്താവായ യേശുക്രിസ്തുവിന്നും ദാസനാ ൧
യുള്ള യാക്കോബ ചിതറിപ്പാൎക്കുന്ന ൧൨ ഗോത്രങ്ങൾക്കും വന്ദനം
ചൊല്ലുന്നു—
എന്റെ സഹോദരന്മാരെ നിങ്ങൾ പലവിധ പരീക്ഷകളിൽ ൨

൩ കൂട്ടങ്ങളിൽ വീഴുമ്പോൾ – നിങ്ങളുടെ വിശ്വാസത്തിന്റെ പരി
ശോധന സഹിഷ്ണുതയെ ഉളവാക്കുന്നു എന്നറിഞ്ഞുകൊൾക
൪ അശേഷം സന്തോഷം എന്ന് എണ്ണുവിൻ — എന്നാൽ നി
ങ്ങൾ ഒന്നിലും കുറവുവരാതെ തികഞ്ഞവരും സമ്പൂർണ്ണന്മാരും
ആകേണ്ടതിന്നു സഹിഷ്ണുതെക്കു തികഞ്ഞ ക്രിയ ഉണ്ടാകുക-
൫ നിങ്ങളിൽ ഒരുത്തന്നു ജ്ഞാനം കുറവായാൽ ഭർത്സിക്കാതെ
എല്ലാവർക്കും ഔദാര്യമായി കൊടുക്കുന്ന ദൈവത്തോടു
൬ യാചിക്കട്ടെ — അപ്പോൾ അവന്നു കൊടുക്കപ്പെടും — എന്നാൽ
ഒന്നും സംശയിക്കാതെ വിശ്വാസത്തോടെ യാചിക്കേണ്ടു-
സംശയിക്കുന്നവൻ കാററിളകി അലെക്കുന്ന കടൽതിരെ
൭ ക്കു സമനല്ലൊ — ആ മനുഷ്യൻ കർത്താവി
൮ നോടു വല്ലതും ലഭിക്കും എന്നു നിരൂപിക്കരുത് — ഇരുമ
നസ്സുള്ളവൻ തന്റെ വഴികളിൽ ഒക്കയും ചാപലൻ അ
൯ ത്രെ — — എന്നാൽ താഴ്മയുള്ള സഹോദരൻ തന്റെ ഉയർച്ച
൧൦ യിലും ധനവാനായവൻ പുല്ലിന്റെ പൂ പോലെ ഒഴിഞ്ഞു പോ
൧൧ കും എന്നോർത്തു തന്റെ എളിമയിലും പ്രശംസിച്ചു കൊൾ-
സൂര്യനല്ലൊ ഉഷ്ണത്തോടെ ഉദിച്ചുവരികയും പുല്ലുണ
ക്കി പൂവുതിർന്ന അതിന്റെ മുഖശോഭയും കെട്ടുന്നതു പ്രകാ
൧൨ രം ധനവാനും തന്റെ നടപ്പുകളിൽ വാടിപ്പോകും — പരീ
ക്ഷ സഹിക്കുന്ന മനുഷ്യൻ ധന്യൻ — അവൻ കൊള്ളാകുന്നവനാ
യി തെളിഞ്ഞശേഷം കർത്താവ് തന്നെ സ്നേഹിക്കുന്നവർക്കു
വാഗ്ദത്തം ചെയ്തുള്ള ജീവകിരീടത്തെ പ്രാപിക്കും സത്യം-
൧൩ പരീക്ഷിക്കപ്പെടുമ്പോൾ – ഞാൻ പരീക്ഷ ദൈവത്തിൽ
നിന്നു വരുന്നു എന്നു ആരും പറയരുത് – ദൈവം ദോഷ
ങ്ങളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു താൻ ഒരുത്ത
൧൪ നെയും പരീക്ഷിക്കുന്നില്ല – ഒരോരുത്തൻ പരീക്ഷിക്കപ്പെ

ട്ടുന്നത സ്വന്തമൊഹത്താൽ ആകൎഷിച്ചു വശീകരിക്കപ്പെട്ടു
മയാൽ ആകുന്നു — പിന്നെ മൊഹം ഗൎഭം ധരിച്ചു പാപത്തെ പ്ര ൧൫
സവിക്കുന്നു പാപം മുഴുത്തു ചമഞ്ഞു മരണത്തെ ജനിപ്പിക്കു
ന്നു — എന്റെ പ്രിയ സഹൊദരരെ ഭ്രമിച്ചു പൊകരുതെ — എല്ലാ ൧൬
ഉയരത്തിൽ നിന്നു ഇറങ്ങുന്ന അശെഷം നല്ല ദാനവും തികഞ്ഞ ൧൭
വരവും വെളിച്ചങ്ങളുടെ പിതാവിൽ നിന്നു ഇറങ്ങി വരു
ന്നുള്ളു — ആയവനിൽ വികാരവും ഗതിഭെദത്താലുള്ള ആ
ഛാദനവും ഒട്ടും ഇല്ല — താൻ ഇച്ഛിച്ചു നാം അവന്റെ സൃഷ്ടി ൧൮
കളിൽ ഒരു വിധം ആദ്യഫലങ്ങൾ ആകെണ്ടതിന്നു സത്യവചന
ത്താൽ നമ്മെ ജനിപ്പിച്ചു — എന്നതുകൊണ്ടു പ്രിയ സഹൊ ൧൯
ദരന്മാരെ ഒരൊരൊ മനുഷ്യൻ കെൾക്കുന്നതിന്നു വെഗത്തും
പറയുന്നതിന്നു താമസവും കൊപത്തിന്നു താമസവും ഉള്ള
വനാക — പുരുഷന്റെ കൊപം ദൈവനീതിയെ നടത്തു ൨൦
ന്നില്ലല്ലൊ — ആകയാൽ സകല അഴുക്കിനെയും വെണ്ടാ ൨൧
തനത്തിന്റെ ആധിക്യത്തെയും വിട്ടെച്ചു നിങ്ങളുടെ ദെഹി
കളെ രക്ഷിപ്പാൻ ശക്തവും ഉൾനട്ടതും ആയ വചനത്തെ
സൌമ്യതയൊടെ കൈക്കൊൾവിൻ — എങ്കിലും നിങ്ങളെ ൨൨
തന്നെ ചതിച്ചു കൊണ്ടു കെൾക്കുന്നവരായിരിക്കമാത്രമല്ല
അതിനെ ചെയ്യുന്നവരായും ഇരിപ്പിൻ — ഒരുത്തൻ വ ൨൩
ചനത്തെ കെൾക്കയല്ലാതെ അതിനെ ചെയ്യാത്തവനായാ
ൽ അവൻ സ്വഭാവമുഖത്തെ കണ്ണാടിയിൽ നൊക്കി
കാണുന്ന പുരുഷനൊടു ഒക്കും — ആയവൻ തന്നെ കണ്ടു ൨൪
ഒഴിഞ്ഞു പുറപ്പെട്ടു ഉടനെ ഞാൻ ഇന്ന രൂപമായിരുന്നെന്നു മറന്നു —
സ്വാതന്ത്ര്യത്തിന്റെ തികഞ്ഞ ധൎമ്മത്തിലെക്കു കുനിഞ്ഞു ൨൫
നൊക്കീട്ടു പാൎത്തുകൊണ്ടവനൊ കെട്ടു മറക്കുന്നവനല്ല ക്രിയ
ചെയ്യുന്നവനായിട്ടിരിക്കുന്നതിനാൽ ചെയ്യുന്നതിൽ ധന്യനാം

൨൬ ക്കം—നാവിന്നു കടിഞ്ഞാണിടാതെ അവനവൻ സ്വഹൃദയത്തെ
വഞ്ചിച്ചു ആരാധനക്കാരനാകുന്നു എന്നു നിരൂപിച്ചാൽ അവ
൨൭ ന്റെ ആരാധന വ്യർത്ഥം—പിതാവായ ദൈവത്തിന്നു മുമ്പാ
കെ ശുദ്ധവും നിർമ്മലവും ഉള്ള ആരാധനയൊ അനാഥരെ
യും വിധവമാരെയും അവരുടെ സങ്കടത്തിൽ ചെന്നു കാണു
ന്നതും തന്നെത്താൻ ലോകത്തിൽനിന്നു കളങ്കമില്ലാത്ത
വനായി കാത്തിരിക്കുന്നതും അത്രെ.

## ൨. അദ്ധ്യായം

പക്ഷപാതം കൂടാത്ത സഹോദരസ്നേഹത്താലെ വിശ്വാസം
തെളിയുന്നുള്ളു—പ്രവൃത്തികൾ കൂടാത്ത വിശ്വാസം
ചത്തതു—

൧ എൻ സഹോദരന്മാരെ—തേജസ്സുള്ളവനായ നമ്മുടെ കർത്താവാ
കുന്ന യേശുക്രിസ്തന്റെ വിശ്വാസത്തെ നിങ്ങൾ മുഖപക്ഷ
൨ ങ്ങളൊടു ചേർത്തു കൊള്ളുന്നവരാ—എങ്ങിനെ എന്നാൽ നി
ങ്ങളുടെ പള്ളികളിൽ അലങ്കാരവസ്ത്രം ഉടുത്ത പൊന്മോതിരക്കാ
രൻ വരികയും മുഷിഞ്ഞ വസ്ത്രമുള്ള ദരിദ്രനും പ്രവേശിക്ക
൩ യും ചെയ്യുമ്പോൾ—നിങ്ങൾ അലങ്കാരവസ്ത്രമുള്ളവനെ നോക്കി
ത്താങ്കൾ ഇവിടെ ഇരുന്നുകൊണ്ടാലും എന്നും ദരിദ്രനോടു
നീ അവിടെ നില്ക്ക അല്ലെങ്കിൽ ഇവിടെ എൻ പാദപീഠത്തി
൪ ൻ കീഴിൽ ഇരിക്ക എന്നും പറഞ്ഞാൽ—നിങ്ങളുടെ ഉള്ളം ത
ന്നിടഞ്ഞു പോയി നിങ്ങൾ ദുർവ്വിചാരങ്ങളുള്ള ന്യായകർത്താക്ക
൫ ന്മാരായിരിക്കുന്നില്ലയോ—എൻ സഹോദരന്മാരെ കേൾപ്പി
ൻ ദൈവം ലോകത്തിലെ ദരിദ്രന്മാരെ വിശ്വാസത്തിൽ സ
മ്പന്നരും തന്നെ സ്നേഹിക്കുന്നവർക്കു വാഗ്ദത്തം ചെയ്ത രാജ്യ
ത്തിന്റെ അവകാശികളും ആക്കേണ്ടതിന്നു തെരിഞ്ഞെ
൬ ടുത്തില്ലയോ—നിങ്ങളോ ദരിദ്രനെ അവമാനിച്ചു—ധന

വാന്മാർനിങ്ങളെപീഡിപ്പിച്ചുന്യായക്കൂട്ടങ്ങളിലെക്കിഴെക്കുന്നി
ല്ലയൊ—നിങ്ങളുടെമെൽവിളിക്കപ്പെട്ടനല്ലനാമത്തെഅവർദു ൭
ഷിച്ചുപറകുന്നില്ലയൊ——എന്നാൽകൂട്ടുകാരനെനി ൮
ന്നെപൊലെതന്നെസ്നെഹിക്കെണംഎന്നവെദപ്രകാ
രംരാജകീയധർമ്മത്തെനിങ്ങൾനിവൃത്തിക്കുന്നുഎങ്കിൽ
നന്നായിചെയ്യുന്നു—മുഖപക്ഷംകാട്ടിയാലൊപാപംചെയ്യുന്നു— ൯
നിങ്ങൾലംഘനക്കാർഎന്നധർമ്മത്താൽതെളിഞ്ഞുവരു
ന്നുവല്ലൊ—എങ്ങിനെഎന്നാൽയാതൊരുത്തൻധർമ്മ ൧൦
ത്തെമുഴുവനുംപ്രമാണിച്ചുനടന്നുഒന്നിൽഎങ്കിലുംതെറ്റി
കാൽഅവൻസകലത്തിന്നുംകുറ്റമുള്ളവനാകുന്നു—വ്യ ൧൧
ഭിചാരംചെയ്യരുത്എന്നുപറഞ്ഞവൻകുലചെയ്യരുത്
എന്നുംപറഞ്ഞു—നീവ്യഭിചരംഅല്ലകുലചെയ്കുംഎങ്കിൽ
ധർമ്മലംഘിയാകുന്നു—സ്വാതന്ത്ര്യധർമ്മത്താൽവിസ്താരംവ ൧൨
രെണ്ടുന്നവർഎന്നപൊലെനിങ്ങൾപറവിൻഅങ്ങിനെ
ചെയ്വിൻ—കനിവുചെയ്യാത്തവന്നുന്യായവിസ്താരംകനി ൧൩
വില്ലാത്തതത്രെവിസ്താരത്തിലുംകനിവുപ്രശംസിക്കയും
ചെയ്യുന്നു—

എന്റെസഹോദരന്മാരെഒരുത്തൻവിശ്വാസംഉ ൧൪
ണ്ടെന്നുപറഞ്ഞുക്രിയകൾഇല്ലാത്തവൻആയാൽഉപകാ
രംഎന്ത—ആവിശ്വാസത്തിന്നുഅവനെരക്ഷിപ്പാൻകൂടുമൊ
—ഒരുസഹോദരനൊസഹോദരിയൊനഗ്നരുംദിവ ൧൫
സവൃത്തിഇല്ലാത്തവരുംആകുംകാലം—നിങ്ങളിൽഒരുത്ത ൧൬
ൻഅവരൊടുസമാധാനത്തൊടെപൊവിൻഉഷ്ണവുംതൃപ്തി
യുംവരട്ടെഎന്നുചൊല്ലുകഅല്ലാതെദെഹത്തിന്നുമുട്ടുള്ള
തുകൊടാതെഇരുന്നാൽഉപകാരംഎന്ത—ഇപ്രകാരംക്രി ൧൭
യകളില്ലാത്തതാകിൽവെറുംവിശ്വാസംമൃതമത്രെ——

൧൮ അതിന്നു ഒരുത്തൻ നിണക്കു വിശ്വാസം ഉണ്ടെങ്കിൽ എ
നിക്കു ക്രിയയും ഉണ്ടു എന്നു പറഞ്ഞാലൊ നിന്റെ വിശ്വാസ
ത്തെ ക്രിയകൾ കൂടാതെ കാണിക്ക എന്നാൽ എന്റെ വിശ്വാ
൧൯ സത്തെ ഞാൻ ക്രിയകളാൽ കാട്ടിത്തരാം — ദൈവം ഏ
കൻ എന്നു നീ വിശ്വസിക്കുന്നു നല്ലതു ഭൂതങ്ങളും വിശ്വ
൨൦ സിച്ചു വിറെക്കുന്നു — പിന്നെ വ്യർത്ഥമനുഷ്യനാകുന്നുള്ളോ
വെ ക്രിയകൾ ഇല്ലാത്ത വിശ്വാസം ചത്തത് എന്നു അറി
൨൧ വാൻ മനസ്സുണ്ടൊ — നമ്മുടെ പിതാവായ അബ്രഹാം സ്വപു
ത്രനായ ഇസ്ഹാക്കെ യാഗപീഠത്തിന്മേൽ ബലികഴിച്ചിട്ടു ക്രിയക
൨൨ ളാൽ നീതിമാനായല്ലൊ — അവന്റെ ക്രിയകളുമായി വിശ്വാ
സം കൂടെ വ്യാപരിച്ചു എന്നും ക്രിയകളാൽ വിശ്വാസം തിക
൨൩ ഞ്ഞു ചമഞ്ഞു എന്നും — അത് അവന്നു നീതിയായി എണ്ണ
പ്പെട്ടു (൧ മൊ. ൧൫, ൬) എന്നുള്ള വാക്യം പൂരിച്ചു വന്നു അ
വൻ (യശ. ൪൧, ൮) ദൈവസ്നേഹിതൻ എന്നു വിളിക്കപ്പെ
൨൪ ട്ടു എന്നും കാണ്മാൻ അല്ലൊ — മനുഷ്യൻ വിശ്വാസത്താൽ
മാത്രമല്ല ക്രിയകളാലും നീതീകരിക്കപ്പെടുന്നു എന്നു തി
൨൫ ട്ടു കാണുന്നു — അപ്രകാരം വേശ്യയായ രഹാബും ദൂതരെ
കൈക്കൊണ്ടു വെറെ വഴിക്ക പറഞ്ഞയച്ചിട്ടു ക്രിയക
൨൬ ളാൽ നീതീകരിക്കപ്പെട്ടില്ലയൊ — ആത്മാവില്ലാത്ത
ശരീരം ചത്തതാകുന്നതു പോലെ ക്രിയകളില്ലാത്ത വിശ്വാസവും ചത്തതത്രെ —

## ൩. അദ്ധ്യായം.

വിശ്വാസവാദത്തിൽ പ്രത്യേകം നാവിനെ സൂക്ഷിച്ചു (൧൩)
സൌമ്യതയാൽ ജ്ഞാനത്തെ കാണിക്കേണം.

൧ എന്റെ സഹോദരരെ നമ്മുക്ക് അധികം ന്യായവിധി വ
രും എന്നറിഞ്ഞു അനേകർ ഉപദേഷ്ടാക്കന്മാർ ആകരുതെ —
൨ നാം എല്ലാവരും പലതിലും തെറ്റുന്നവരല്ലൊ ഒരുത്തൻ

൧൩—നിങ്ങളിൽ ജ്ഞാനിയും ബോധിയും ആർ ഉള്ളു—അവൻ
നല്ല നടപ്പിനാൽ സ്വക്രിയകളെ ജ്ഞാനസൌമ്യതയിൽ കാ
ണിക്കട്ടെ—എങ്കിലും നിങ്ങൾക്കു കൈപ്പുള്ള എരിവും ശാഠ്യ
൧൪ വും ഹൃദയത്തിൽ ഉണ്ടെങ്കിൽ സത്യത്തിന്നെതിരെ പ്രശം
൧൫ സിച്ചു ഭോഷ്കു പറയരുതെ—ഇത് ഉയരത്തിൽനിന്നിറങ്ങു
ന്ന ജ്ഞാനമല്ല ഭൌമവും പ്രാണമയവും പൈശാചിക
൧൬ വും ആയുള്ള ജ്ഞാനമത്രെ—എരിവും ശാഠ്യവും എവിടെയൊ
൧൭ അവിടെ കലക്കവും സകല ദുഷ്പ്രവൃത്തിയും ഉണ്ടു—ഉയരത്തിൽ
നിന്നുള്ള ജ്ഞാനമൊ മുമ്പിൽ നിർമ്മലമായിട്ടും പിന്നെ സമാ
ധാനവും ശാന്തതയും ഉപദേശവഴിപ്പെടുന്നതും കനിവും സൽഫ
ലങ്ങളും നിറഞ്ഞതും പക്ഷപാതവും വ്യാജവും ഇല്ലാത്ത
൧൮ തും ആകുന്നു—എന്നാൽ സമാധാനത്തിലെ നീതിഫലം സ
മാധാനത്തെ നടത്തുന്നവരാൽ വിതെക്കപ്പെടുന്നു—

൪. അദ്ധ്യായം

ക്രിസ്തികളിൽ പക്ഷഭേദങ്ങൾക്കു ഹേതുവായതിനെ അവർ ആക്കയാൽ
(൭) ദൈവത്തോടു ചേർന്നു പിശാചെ വെറുത്തും താണും കൊ
ണ്ടു അഹംഭാവപ്രശംസയെ ഒഴിക്കേണം.

൧ നിങ്ങളിൽ യുദ്ധകലഹങ്ങൾ എവിടെനിന്നു—ഇതിൽനിന്നല്ലൊ
നിങ്ങളുടെ അവയവങ്ങളിൽ പടവെട്ടുന്ന ഭോഗേച്ഛകളിൽനി
൨—ന്നത്രെ—നിങ്ങൾ കൊതിക്കുന്നു സാധിക്കുന്നതും ഇല്ല നിങ്ങ
ൾ കൊല്ലുകയും മത്സരിക്കയും ചെയ്യുന്നു പ്രാപിപ്പാൻ കഴിയു
ന്നതും ഇല്ല നിങ്ങൾ കലഹിച്ചു യുദ്ധം ചെയ്യുന്നു യാചിക്കായ്കകൊ
൩—ണ്ടു കിട്ടുന്നതും ഇല്ല—നിങ്ങൾ യാചിക്കുന്നു എങ്കിലും നിങ്ങളു
ടെ ഭോഗങ്ങളിൽ ചെലവിടേണ്ടതിന്നല്ലാതെ യാചിക്കകൊ
൪ ണ്ടു ലഭിക്കുന്നതും ഇല്ല——വ്യഭിചാരികളും വ്യഭിചാരിണി
കളും ആയുള്ളോരെ ലോകസ്നേഹം ദൈവശത്രുത്വം ആകു

അവനെന്നു നിങ്ങൾ അറിയുന്നില്ലയൊ — എന്നാൽ ലൊകത്തിന്റെ സ്നെ
ഹിതനാകുവാൻ ഇച്ശിക്കുന്നവനെല്ലാം ദൈവശത്രുവാകുന്നു
— അല്ലെങ്കിൽ അവൻ നമ്മിൽ വസിപ്പിച്ച ആത്മാവു ൫
അസൂയയൊടെ കാംക്ഷിക്കുന്നു എന്നു വെദം വെറുതെ പറ
യുന്നു എന്നു തൊന്നുന്നുവൊ — എങ്കിലും അവൻ അധി ൬
കം കൃപ നല്കുന്നു — ആകയാൽ ദൈവം ഗർവ്വികളൊടു
എതിർത്തു താഴ്മയുള്ളവർക്കു കൃപയെ കൊടുക്കുന്നു എ
ന്നു പറയുന്നു (സുഭ. ൩. ൩൪) — ആകയാൽ നിങ്ങൾ ദൈവ ൭
ത്തിന്നു കീഴടങ്ങി കൊൾവിൻ പിശാചിനൊടു എതിർത്തു നില്പിൻ എ
ന്നാൽ അവൻ നിങ്ങളെ വിട്ടു ഓടി പൊകും — ദൈവത്തൊ ൮
ടണഞ്ഞു കൊൾവിൻ എന്നാൽ അവൻ നിങ്ങളൊടണയും ഹെ
പാപികളെ കൈകളെ വെടിപ്പാക്കുവിൻ ഇരുമനസ്സുള്ള
വരെ ഹൃദയങ്ങളെ ശുദ്ധീകരിപ്പിൻ — സങ്കടപ്പെട്ടു ദുഃ ൯
ഖിച്ചു കരവിൻ — നിങ്ങളുടെ ചിരി വെദനയായും സന്തൊഷം
വിഷാദമായും മാറിവരട്ടെ — കർത്താവിൻ മുമ്പാകെ താഴ്മപ്പെ ൧൦
ടുവിൻ എന്നാൽ അവൻ നിങ്ങളെ ഉയർത്തും — സഹൊ ൧൧
ദരന്മാരെ തമ്മിൽ തമ്മിൽ ദൂഷ്യം പറയരുതെ തന്റെ സഹൊ
ദരനെ ദൂഷ്യം പറകയും ന്യായം വിധിക്കയും ചെയ്യുന്നവ
ൻ ധർമ്മത്തെ ദൂഷ്യം പറഞ്ഞു വിധിക്കയും ചെയ്യുന്നു — എ
ങ്കിലും ധർമ്മത്തെ വിധിക്കുന്നു എങ്കിൽ നീ ധർമ്മത്തെ അനുഷ്ഠി
ക്കുന്നവനല്ല വിധിക്കുന്നവനത്രെ ആകുന്നു — ധർമ്മകർത്താ ൧൨
വും ന്യായാധിപതിയും ഒരുവനെ ഉള്ളു രക്ഷിപ്പാനും നശി
പ്പിപ്പാനും ശക്തനായവൻ തന്നെ — അന്യനെ വിധി
ക്കുന്ന നീ ആരാകുന്നു — —

അല്ലയൊ ഇന്നും നാളെയും ഇന്നിന്ന പട്ടണത്തിൽ പൊ ൧൩
കി അതിൽ ഒരാണ്ടു കഴിച്ചു വ്യാപാരം ചെയ്തു ലാഭം ഉണ്ടാ

൧൪ ലാഭം എന്നു ചൊല്ലുന്നൊരെ കെൾപ്പിൻ നാളെത്തെതു നിങ്ങൾ
അറിയുന്നില്ലല്ലൊ. നിങ്ങടെ ജീവൻ എന്തു പൊൽ കുറഞ്ഞൊ
രു നെരത്തെക്കു കാണ്ടും പിന്നെ മറഞ്ഞും പൊകുന്ന ആവിയ
൧൫ ല്ലൊ — കൎത്താവിന്നിഷ്ടം ഉണ്ടെങ്കിൽ ഞങ്ങൾ ജീവിക്കുന്നു
എങ്കിൽ ഇതും അതും ചെയ്യും എന്നു പറകെണ്ടതല്ലയൊ —
൧൬ — ഇപ്പൊൾ നിങ്ങടെ വമ്പുകളിൽ നിങ്ങൾ പ്രശംസിക്കുന്നുണ്ടു —
൧൭ ഈ വക പ്രശംസ എല്ലാം ദൊഷം — അതുകൊണ്ടു നല്ല
തു ചെയ്വാൻ അറിഞ്ഞിട്ടും ചെയ്യാത്തവന്നു അതു പാ
പം ആകുന്നു —

## ൫. അദ്ധ്യായം

ധനവാന്മാൎക്കു ഭയവിധിയെയും ദീൎഘസഹൊദരരക്ഷ
ക്ഷാന്തിയെയും ചൊല്ലിയ ശപഥം ഒഴിപ്പാനും
ദീനപ്രാൎത്ഥനകളിൽ ഉത്സാഹിപ്പാനും തെറ്റിയ സഹൊ
ദരനെ രക്ഷിപ്പാനും പ്രബൊധനം —

൧ അല്ലയൊ ധനവാന്മാരായുള്ളൊരെ നിങ്ങടെ മെൽ വരു
൨ ന്ന സങ്കടങ്ങൾ നിമിത്തം അലറി കരവിൻ — നിങ്ങടെ ധനം
ദ്രവിച്ചും ഉടുപ്പുകൾ പുഴുവരിച്ചും പൊയി — നിങ്ങടെ പൊന്നും
൩ — വെള്ളിയും കറ പിടിച്ചു ആ കറ നിങ്ങടെ നെരെ സാക്ഷി
യാകും അഗ്നി പൊലെ നിങ്ങടെ ജഡത്തെ തിന്നുകയും
ചെയ്യും — അവസാന ദിവസങ്ങളിൽ നിങ്ങൾ നിക്ഷെപ
൪ ങ്ങളെ ശെഖരിച്ചു — കണ്ടാലും നിങ്ങടെ നിലങ്ങളെ കൊ
യ്തിട്ടുള്ള പണിക്കാരുടെ കൂലിയെ നിങ്ങൾ പിടിച്ചു കളഞ്ഞ
തിനാൽ നിലവിളിക്കുന്നു കൊയ്തവരുടെ മുറവിളികളും സൈന്യങ്ങളു
ടെ കൎത്താവിന്റെ ചെവികളിൽ എത്തി — നിങ്ങൾ ഭൂമിമെ
൫ ൽ സുഖം അനുഭവിച്ചു പുളെച്ചു ഉടച്ചു കുലദിവസത്തി
ൽ എന്നപൊലെ നിങ്ങടെ ഹൃദയങ്ങളെ പൊഷിപ്പിച്ചു

—നീതിമാനെ കുററം വിധിച്ചു കൊന്നു അവൻ നിങ്ങളൊടു എതി ൬
ർക്കുന്നതും ഇല്ല—— എന്നാൽ സഹൊദരന്മാരെ കർത്താ ൭
വിന്റെ വരവുവരെ ദീർഘക്ഷമയൊടിരിപ്പിൻ- കണ്ടാലും കൃ
ഷിക്കാരൻ ഭൂമിയുടെ മാന്യമായ ഫലത്തിന്നു കാത്തുകൊണ്ടു
മുന്മഴയും പിന്മഴയും അതിന്നു കിട്ടുവൊളം ദീർഘക്ഷമയൊ
ടിരിക്കുന്നു— നിങ്ങളും ദീർഘക്ഷമയൊടിരിപ്പിൻ ഹൃദയങ്ങ ൮
ളെ ഉറപ്പിച്ചിരിപ്പിൻ- കർത്താവിന്റെ വരവു സമീപിച്ചിരിക്കു
ന്നുവല്ലൊ— സഹൊദരന്മാരെ കുററം വിധിക്കപ്പെടാതെ ൯
ഇരിപ്പാൻ അന്യൊന്യം ഞരങ്ങിപ്പൊകരുതെ ഇതാ ന്യാ
യാധിപതി വാതിൽക്കൽ നില്ക്കുന്നു— എൻ സഹൊദര ൧൦
ന്മാരെ കർത്താവിന്റെ നാമത്തിൽ ഉരെചെയ്ത പ്രവാചകന്മാരെ
കഷ്ടാനുഭവത്തിന്നും ദീർഘക്ഷമെക്കും ദൃഷ്ടാന്തമാക്കി വിചാരി
പ്പിൻ— ഇതാ സഹിക്കുന്നവരെ നാം ധന്യർ എന്നുവാ ൧൧
ക്കുന്നു- യൊബിന്റെ സഹിഷ്ണുതയെ നിങ്ങൾ കെട്ടും കർത്താ
വ് വരുത്തിയ അവസാനത്തെ കണ്ടും ഇരിക്കുന്നു- കർത്താവ്
കനിവും അക്ഷൊഭാവവും പെരുകിയവൻ സത്യം-

വിശെഷിച്ചു സഹൊദരന്മാരെ സ്വർഗ്ഗത്തെ എങ്കിലും ഭൂ ൧൨
മിയെ എങ്കിലും മററ് ഒന്നെങ്കിലും ചൊല്ലി ആണയിടരുത്- നി
ങ്ങൾ ശിക്ഷാവിധിയിൽ വീഴാതിരിപ്പാൻ നിങ്ങളുടെ വച
നത്തിൽ അതെ എന്നുള്ളത് അതെ എന്നും ഇല്ല എന്നുള്ളത്
ഇല്ല എന്നും ഇരിക്കട്ടെ—

നിങ്ങളിൽ ഒരുവൻ കഷ്ടമനുഭവിക്കുന്നുവൊ അവൻ ൧൩
പ്രാർത്ഥിക്ക— സുഖമനസ്സായാൽ കീർത്തനം പാടുക—— നിങ്ങളി ൧൪
ൽ ഒരുത്തൻ രൊഗിയായാൽ അവൻ സഭയിലെ മൂപ്പന്മാ
രെ വരുത്തട്ടെ- അവരും കർത്താവിന്റെ നാമത്തിൽ അവനെ
എണ്ണ തെച്ചു അവന്മെൽ പ്രാർത്ഥിക്ക—- എന്നാൽ വിശ്വാസ ൧൫

പ്രാർത്ഥന വലഞ്ഞവനെ രക്ഷിക്കും. കർത്താവ് അവനെ എഴു
ന്നീല്പിക്കയും ചെയ്യും. അവൻ പാപങ്ങൾ ചെയ്തവൻ ആകിൽ
൧൬ അവ അവനോടു ക്ഷമിക്കപ്പെട്ടും — നിങ്ങൾ രോഗശാന്തി വരെണ്ട
തിന്ന് പിഴകളെ തമ്മിൽ തമ്മിൽ ഏറ്റുപറഞ്ഞു അന്യോ
ന്യം പ്രാർത്ഥിപ്പിൻ. നീതിമാന്റെ ശൌര്യമുള്ള പ്രാ
൧൭ ർത്ഥന വളരെ ഫലിക്കുന്നു — ഏലിയാ നമ്മുടെ സമഭാവമുള്ള
മനുഷ്യനായിരുന്നു മഴ പെയ്യാതെ ഇരിക്കെണ്ടതിന്ന് അവ
ൻ പ്രാർത്ഥനയിൽ അപെക്ഷിച്ചു മൂന്നു സംവത്സരവും ആറുമാസ
൧൮ വും ദേശത്തിൽ പെയ്തതും ഇല്ല — പിന്നെ പ്രാർത്ഥിച്ചപ്പോൾ
ആകാശം മഴ തന്നു ഭൂമി തന്റെ ഫലത്തെ മുളപ്പിക്കയും
൧൯ ചെയ്തു — സഹോദരന്മാരെ നിങ്ങളിൽ ഒരുത്തൻ സത്യ
ത്തെ വിട്ടു ഭ്രമിക്കയും അന്യൻ അവനെ തിരിക്കയും
൨൦ ചെയ്താൽ — പാപിയെ മാർഗ്ഗഭ്രമത്തിൽ നിന്നു തിരി
ക്കുന്നവൻ ഒരു ദെഹിയെ മരണത്തിൽ നിന്നു രക്ഷിക്കയും
പാപസംഖ്യയെ മറെക്കയും ചെയ്യും എന്ന് അവൻ അറിക.

---

# ൧. പെത്രൊസ

## ൧. അദ്ധ്യായം

ദൈവകരുണയാൽ പുത്രത്വം ലഭിച്ചവർ ക്രിസ്ത്യാനികൾ ഉപദ്ര
വത്തിൽ വെച്ചും വിശ്വാസ ഫലങ്ങളെ കാട്ടുന്നതിന്നും
ശുദ്ധഹൃദയത്താൽ സ്നെഹിച്ചും ദെവാലയമായി വർദ്ധിപ്പാൻ
പ്രബൊധനം.

൧ യെശുക്രിസ്തുവിന്റെ അപ്പൊസ്തലനായ പെത്രൊസ് പൊന്തൊസ് ഗലാത്യ
കപ്പദൊക്യ ആസ്യ ബിഥുന്യ എന്നവറ്റിലും ചിതറിപാർക്കുന്നവര

ദെശികളൊടു — പിതാവായ ദൈവത്തിന്റെ മുന്നറിവിൻ പ്ര-
പ്രകാരം ആത്മാവിൻ ശുദ്ധീകരണത്തിൽ തന്നെ അനുസര
ണത്തിനും യെശുക്രിസ്തന്റെ രക്ത തളിക്കും ആയിട്ടു തിരി
ഞ്ഞെടുക്കപ്പെട്ടവൎക്കു എഴുതുന്നതു — നിങ്ങൾക്കു കരുണയും സ
മാധാനവും വൎദ്ധിക്കുമാറാക —

നമ്മുടെ കൎത്താവായ യെശുക്രിസ്തന്റെ പിതാവായുള്ള ദൈ
വത്തിന്നു സ്തൊത്രം — അവൻ തന്റെ കനിവിന്റെ ആധിക്യ
പ്രകാരം യെശുക്രിസ്തൻ മരിച്ചവരിൽനിന്നു എഴുനീറ്റതിനാ
ൽ നമ്മെ വീണ്ടും ജനിപ്പിച്ചതു — ജീവനുള്ള പ്രത്യാശെക്കും — വി
ശ്വാസത്താൽ ദൈവശക്തിയിൽ കാക്കപ്പെടുന്ന നിങ്ങൾക്കായി സ്വ
ൎഗ്ഗത്തിൽ സൂക്ഷിച്ചുവെച്ചതും കെട്ടുമാലിന്യം വാട്ടം എന്നിവ
ഇല്ലാത്തതുമായുള്ള അവകാശത്തിന്നും — അന്ത്യകാലത്തിൽ വെ
ളിപ്പെടുവാൻ ഒരുങ്ങിയ രക്ഷെക്കും തന്നെ — — ആയതിൽ നി
ങ്ങൾ ആനന്ദിക്കുന്നു — വെണ്ടുകിൽ നാനാ പരീക്ഷകളാ
ൽ ഇപ്പൊൾ അല്പം ദുഃഖിതരായിട്ടും ആനന്ദിക്കുന്നു — അഴി
വുള്ള പൊന്നു തീയാൽ ശൊധന ചെയ്യുന്നതിനെക്കാളും
നിങ്ങളുടെ വിശ്വാസത്തിന്റെ ശൊധന വിലയെറിയതാകു
ന്നതാകകൊണ്ടു അവ രണ്ടിന്നും യെശുക്രിസ്തന്റെ വെളിപ്പാ
ടുകളിൽ സ്തുതിമാനതെജസ്സുകൾക്കായി പ്രശംസി
ക്കപ്പെടുന്നതു — — ആയവനെ നിങ്ങൾ കണ്ടറിയാ ത്ര
തെ സ്നെഹിച്ചും ഇപ്പൊൾ കാണാതെ വിശ്വസിച്ചും കൊണ്ടു
— ദെഹികളുടെ രക്ഷ ആകുന്ന വിശ്വാസത്തിന്റെ അന്ത്യത്തെ അ
പ്രാപിക്കയാൽ ചൊല്ലികൂടാത്ത തെജൊമയ സന്തൊഷ
ത്തൊടെ ആനന്ദിക്കുന്നു — നിങ്ങളിലെക്കുള്ള കരുണയെ ൧൦
കൊണ്ടു പ്രവചിച്ച പ്രവാചകന്മാർ ഈ രക്ഷയെ കുറിച്ചു
ആരാഞ്ഞന്വെഷിച്ചിരുന്നു — ആയവരിൽ ഉള്ള ക്രിസ്താത്മാ

ആയവല്ലൊ ക്രിസ്തന്നു വരെണ്ടുന്ന കഷ്ടങ്ങളെയും വഴിയെയു
ള്ള തെജസ്സുകളെയും മുമ്പിൽ ക്രിസ്തു സാക്ഷ്യം പറയുമ്പൊൾ അ
വരിൽ ഇരിക്കുന്ന സമയം ഏതൊ എങ്കിലെങ്ങിനെ ഉള്ളതൊ എന്ന അവർ
൧൨ ആരാഞ്ഞു നൊക്കി യത്നം അല്ലാതെ — തങ്ങൾക്കായല്ല നമുക്കായിട്ടു
ശുശ്രൂഷിച്ച് അവറ്റെ ഘൊഷിക്കകൊണ്ടു സ്വർഗ്ഗത്തിൽ നിന്ന അ
യക്കപ്പെട്ട ശുദ്ധാത്മാവിന്മൂലം നിങ്ങളൊടു സുവിശെഷിച്ചവ
ർകളെ ഗ്രഹിപ്പിച്ച വിശെഷങ്ങൾ അവർക്കു വെളിപ്പെട്ടു
വന്നത് — ആയവറ്റെ ദൂതന്മാരും ചരിഞ്ഞു നൊക്കുവാൻ ആഗ്രഹി
ക്കുന്നു —
൧൩ ആകയാൽ നിങ്ങളുടെ മനസ്സിന്റെ അരകെട്ടികൊ
ണ്ടു നിർമ്മദന്മാരായി യെശുക്രിസ്തൻ വെളിപ്പെട്ടുകയിൽ നിങ്ങ
൧൪ ൾക്കു എത്തുന്ന കൃപയെ മുറ്റും ആശിച്ചു കാത്തിരിപ്പിൻ — പണ്ടു
നിങ്ങളുടെ അജ്ഞാനത്തിൽ ഉള്ള മൊഹങ്ങളെ മാതിരിയാ
൧൫ ക്കാതെ — നിങ്ങളെ വിളിച്ച വിശുദ്ധനെ കണക്കെ വണ്ണം അനുസരണ
൧൬ മുള്ളവരായി തങ്ങൾ എല്ലാ നടപ്പിലും വിശുദ്ധരാകുവിൻ — ഞാ
ൻ വിശുദ്ധനാകയാൽ വിശുദ്ധരാകുവിൻ എന്നു ലെവ. ൧൧,
൧൭ ൪൪ എഴുതിയിരിക്കുന്നുവല്ലൊ — പിന്നെ മുഖപക്ഷം കൂടാ
തെ ഒരൊരുത്തന്റെ ക്രിയകൾക്കു തക്കവണ്ണം ന്യായം വിധിക്കുന്ന
വനെ നിങ്ങൾ അച്ഛൻ എന്നു വിളിച്ചിരിക്കെ — നിങ്ങളുടെ പ
൧൮ രദെശവാസകാലം ഭയത്തൊടെ നടന്നു കഴിപ്പിൻ — പിതൃപാ
രമ്പര്യത്താലെ നിസ്സാരമായ നടപ്പിൽ നിന്നു നിങ്ങളെ വീ
ണ്ടെടുത്തത് പൊൻ വെള്ളി മുതലായ അഴിവുള്ള വസ്തുക്കളെ
൧൯ ക്കൊണ്ടല്ല — നിർദ്ദൊഷവും നിഷ്കളങ്കവുമായ കുഞ്ഞാടു എന്നപൊലെ
ക്രിസ്തന്റെ വിലയെറിയ രക്തം കൊണ്ടത്രെ എന്നറി
൨൦ യുന്നുവല്ലൊ — അവൻ ലൊകസ്ഥാപനത്തിൻ മുമ്പെ മുന്നറി
യപ്പെട്ടു ഈ അവസാനകാലങ്ങളിൽ വെളിപ്പെട്ടുവന്നത് —

൫ ഞ്ഞു വന്നതായെൻ നിങ്ങളും— ജീവനുള്ള കല്ലുകൾ എന്ന
പൊലെ ആത്മിക ഗൃഹവും യെശുക്രിസ്തുമൂലം ദൈവത്തിന്ന
സുഗ്രാഹ്യമായ ആത്മികബലികളെ കഴിപ്പാനായി പരിശുദ്ധ
൬ പുരൊഹിതകുലവുമായി പണിചെയ്യപ്പെട്ടിരിക്കിൻ— ഇതാ
തെരിഞ്ഞെടുക്കപ്പെട്ടതും മാന്യവും ആയ മൂലക്കല്ലിനെ ഞാൻ
സിയൊനിൽ സ്ഥാപിക്കുന്നു അവനിൽ വിശ്വസിക്കുന്നവൻ
നാണിച്ചുപൊകയില്ല എന്ന (യെശ. ൨൮. ൧൬) വെദത്തിൽ
൭ അടങ്ങുന്നുണ്ടല്ലൊ— ആയതുകൊണ്ടു വിശ്വസിക്കുന്ന നിങ്ങൾക്ക അവൻ മാ
നം ഉണ്ടു അനുസരിക്കാത്തവർക്കൊ വീടുപണിക്കുന്നവർ തള്ളി
൮ കളഞ്ഞ കല്ലു തന്നെ കൊണിൻ തലയായി— ഇടറു
ന്ന കല്ലും വിരുദ്ധപാറയും ആയി (സങ്കീ. ൧൧൮, ൨൨—
യെശ. ൮, ൧൪)— അവർ വചനത്തിന്ന അനുസരിക്കായ്കയാൽ
൯ ഇടറുന്നു— ആയതിന്ന അവർ വെക്കപ്പെട്ടും ഇരിക്കുന്നു— നി
ങ്ങളൊ അന്ധകാരത്തിൽ നിന്നു തന്റെ അത്ഭുതപ്രകാശ
ത്തിലെക്ക നിങ്ങളെ വിളിച്ചവന്റെ സല്ഗുണങ്ങളെ വർണ്ണിപ്പാ
നായിട്ടു തെരിഞ്ഞെടുത്ത ജാതിയും രാജകീയ പുരൊ
ഹിതകുലവും വിശുദ്ധവംശവും പ്രത്യെകം സമ്പാദിച്ച പ്ര
൧൦ ജകളും ആകുന്നു— പണ്ടു പ്രജയല്ലാതെ ഇപ്പൊൾ ദൈവപ്രജയും മുമ്പി
ൽ കരുണ ലഭിക്കാത്തവർ ഇപ്പൊൾ കരുണ ലഭിച്ചവർ ആ
കുന്നു (ഹൊശ. ൨, ൨൩)
൧൧ പ്രിയമുള്ളവരെ ഞാൻ നിങ്ങളെ പരദെശികളും പരവാ
സികളും എന്നപൊലെ പ്രബൊധിപ്പിക്കുന്നതു— ദെഹിയൊടു
൧൨ പൊരാടുന്ന ജഡമൊഹങ്ങളെ വിടുവിൻ— ജാതികളുടെ ഇട
യിൽ നിങ്ങളുടെ നല്ല നടപ്പിനെ കാട്ടെണം— അവർ നിങ്ങളെ
ദുഷ്പ്രവൃത്തിക്കാർ എന്നു ദുഷിച്ചു പറയുന്നതിൽ നല്ല ക്രിയക
ളെ കണ്ടുകൊണ്ടിരിക്കുകയാൽ ദർശനദിവസത്തിൽ ദൈവ

ത്തമഹത്വികരിപ്പാനായിട്ടുതന്നെ——എങ്കിലൊമാനുഷ ൧൩
സൃഷ്ടികളൊക്കെക്കും കൎത്താവിനിമിത്തമായികീഴടങ്ങുവിൻ-
-ശ്രെഷ്ഠാധികാരിഎന്നവെച്ചുരാജാവിന്നും ആകിലവൻ ൧൪
ദുഷ്പ്രവൃത്തിക്കാരുടെദണ്ഡനത്തിന്നുംസൽപ്രവൃത്തിക്കാ
രുടെമാനത്തിന്നും അയച്ചിട്ടുള്ളവർഎന്നിട്ടുനാടുവാഴികൾക്കും-
—മറ്റുംസ്വതന്ത്രരായുംസ്വാതന്ത്ര്യത്തെവെണ്ടാതനത്തി ൧൫
ന്നുപുതപ്പാക്കാതെദൈവദാസരായിട്ടുതന്നെകീഴടങ്ങു
ങ്ങിൻ—ബുദ്ധിയില്ലാത്തമനുഷ്യരുടെഅജ്ഞാനത്തെഗുണം ൧൬
ചെയ്തുകൊണ്ടുമിണ്ടാതെആക്കിവെക്കതാതന്നെദൈവെഷ്ടം
അല്ലൊആകുന്നു—എല്ലാവരെയുംബഹുമാനിപ്പിൻസഹൊ ൧൭
ദരതയെസ്നെഹിപ്പിൻദൈവത്തെഭയപ്പെടുവിൻരാജാ
വെമാനിപ്പിൻ——വെലക്കാരെസകലഭയത്തൊടുംകൂടയജ ൧൮
മാനന്മാൎക്കുകീഴടങ്ങിയിരിപ്പിൻനല്ലവരിലുംശാന്തന്മാരിലും
മാത്രമല്ലമുഷ്കന്മാരിലുംഅതുപൊലെതന്നെ—കാരണം-ഒരു ൧൯
ത്തൻദൈവബൊധംനിമിത്തംദുഃഖങ്ങളെസഹിച്ചുംപാ
ത്തഅന്യായമായികഷ്ടപ്പെട്ടാൽഅതുതന്നെകരുണയാ
കുന്നു—നിങ്ങൾപാപംചെയ്തുകൊണ്ടുസഹിച്ചാൽഎന്തു ൨൦
കീൎത്തിഉണ്ടു-അല്ലഗുണംചെയ്തുകഷ്ടപ്പെട്ടുസഹിച്ചാൽഅ
തുദൈവമുമ്പാകെകരുണയാകുന്നു—ഇതിന്നായിട്ടുനിങ്ങൾ ൨൧
വിളിക്കപ്പെട്ടുവല്ലൊ-കാരണംക്രിസ്തുവുംനിങ്ങൾക്കുവെണ്ടിക
ഷ്ടപ്പെട്ടുനിങ്ങൾഅവന്റെകാൽവടുക്കളിൽപിൻചെല്ലു
വാനായിഒരുപ്രമാണംവെച്ചിട്ടിരിക്കുന്നു—അവൻപാപം ൨൨
ചെയ്തില്ലഅവന്റെവായിൽചതികാണപ്പെട്ടതുംഇല്ലഅവ
ൻശപിച്ചപ്പൊൾ—ശകാരിക്കപ്പെട്ടുംശകാരിക്കാതെയുംകഷ്ടമ ൨൩
നുഭവിച്ചുംദ്വെഷണംചൊല്ലാതെയുംഞായത്തെനരക്ഷിപ്പവനിക്കു
തായതിൽതന്നെഎല്പിച്ചു—നാംപാപങ്ങൾക്കുമരിച്ചുനീതിക്കു ൨൪

ത്തിന്നായി ജീവിക്കെണ്ടതിന്ന നമ്മുടെ പാപങ്ങളെ തന്റെ ശരീരത്തി
ൽ ക്രൂശിന്മെൽ താൻ തന്നെ ചുമന്നു-- അവന്റെ അടിപ്പി
൨൫ ണരാൽ നിങ്ങൾക്ക സൗഖ്യപ്പെട്ടിരിക്കുന്നു-- നിങ്ങൾ തെറ്റി ഉഴ
ന്നു നടക്കുന്ന ആടുകളെ പൊലെ ആയിരുന്നു സത്യം എന്നാൽ ഇപ്പൊൾ നിങ്ങളുടെ
ആത്മാക്കളുടെ ഇടയനും അദ്ധ്യക്ഷനുമായവങ്കലെക്ക തിരി
൩ അ ഞ്ഞുവന്നിരിക്കുന്നു-- അപ്രകാരം തന്നെ ഭാര്യമാരെ സ്വ
ഭർത്താക്കന്മാർക്ക കീഴടങ്ങിയിരിപ്പിൻ. വല്ല പുരുഷന്മാർ വചന
ത്തെ അനുസരിക്കുന്നില്ലെങ്കിൽ ഭയത്തൊടു കൂടിയ നിങ്ങ
൨ ളുടെ നിർമ്മല ചാരിത്രത്തെ കണ്ടിട്ട-- വചനം കൂടാതെ ഭാര്യ
൩ മാരുടെ നടപ്പിനാൽ നെടപ്പെടെണ്ടതിന്ന തന്നെ-- അവർക്ക അ
ലങ്കാരം മുടിപിന്നുന്നതും പൊന്നാഭരണം ചാർത്തുന്നതും
൪ വസ്ത്രം ധരിക്കുന്നതും ആയ പുറമെ ഉള്ളതല്ല-- ദൈവത്തിന്നു വിലയെറിയതായി
രിക്കുന്ന സൗമ്യതയും സാവധാനവും ഉള്ള ആത്മാവിന്റെ കെടാ
ത്തതിൽ ഹൃദയത്തിന്റെ ഗൂഢമനുഷ്യൻ തന്നെ അലങ്കാരമാകു
൫ ന്നു-- ഇപ്രകാരം അല്ലൊ പണ്ടു ദൈവത്തിൽ ആശ വെച്ചിരുന്ന ഭ
ക്തിയുള്ള സ്ത്രീകളും തങ്ങളുടെ ഭർത്താക്കന്മാർക്ക കീഴടങ്ങി തങ്ങളെ തന്നെ
൬ അലങ്കരിച്ചു-- സാറ അബ്രഹാമിനെ കർത്താ
വെ എന്ന വിളിച്ചു അവന്ന അനുസരിച്ച പ്രകാരം തന്നെ-- നിങ്ങളും ന
ന്മ ചെയ്കയും ഒരു ഭീഷണിക്കും പെടിക്കാതെയും ഇരുന്നാൽ
൭ നിങ്ങൾ അവളുടെ മക്കളായി തീരുന്നു-- പുരുഷന്മാരെ നിങ്ങ
ളും അപ്രകാരം തന്നെ നിങ്ങളുടെ പ്രാർത്ഥന
കൾക്ക മുടക്കം വരാതിരിക്കെണ്ടതിന്ന സ്ത്രീകളെ ബലം കുറഞ്ഞ പാത്രം
എന്ന ഓർത്തു അവരൊടു ജ്ഞാനപ്രകാരം സഹവാസം ചെ
യ്തു ജീവന്റെ കൃപെക്ക അവരും കൂട്ടവകാശികൾ എന്നു ക
ണ്ടു മാനം കൊടുത്തുകൊൾവിൻ.

ഇനി ശിഷ്യവൻ എന്നുള്ള ആ ഭാവനയെ തന്നെ ആയുധമാക്കി-
-ക്കൊള്ളുവിൻ — ജഡത്തിൽ ഇനിയുള്ള കാലശെഷം ഇനി മനുഷ്യ ൨
രുടെ മൊഹങ്ങൾക്കല്ല ദൈവെഷ്ടത്തിന്നായ്ക്കൊണ്ട് കഴിച്ചു കൊ-
ള്ളെണ്ടുന്നതിന്നു — കാമാതിമൊഹങ്ങളിലും മദ്യാസക്തി ൩
കൂത്തുകളിൽ കുടിക്കളികളിലും അധർമ്മവിഗ്രഹാരാധനകളിലും ന-
ടന്നു ജാതികളുടെ ഇഷ്ടത്തെ ആചരിച്ചു കൊണ്ടതു ആയുഷ്കാ-
ലം പൊരുമല്ലൊ യാതൊന്നു നിമിത്തം ആയത് അവരുടെ ദുർന്നടപ്പി ൪
ന്റെ കവിച്ചിലൊളം തന്നെ നിങ്ങൾ കൂടെ ഓടാത്തത് അവർ
ആശ്ചര്യം എന്നു വെച്ചു ദൂഷണം പറയുന്നു — ജീവിക്കുന്നവർക്കും മ ൫
രിച്ചവർക്കും ന്യായം വിസ്തരിപ്പാൻ ഒരുങ്ങി ഇരിക്കുന്നവന്നു അ-
വർ കണക്കു ബൊധിപ്പിക്കെണ്ടിവരും — മരിച്ചവർക്കും അ ൬
ല്ലാസുവിശെഷം അറിയിക്കപ്പെട്ടതു അവർ മനുഷ്യപ്രകാ-
രം ജഡത്തിൽ വിധി പ്രാപിച്ചു ആത്മാവിൽ ദൈവപ്രകാരം
ജീവിക്കെണ്ടതിന്നു തന്നെ —

എന്നാൽ എല്ലാറ്റിന്റെ അവസാനം സമീപിച്ചിരിക്കു ൭
ന്നു — ആകയാൽ നിങ്ങൾ ദമരാകി പ്രാർത്ഥനകൾക്കു വെണ്ടി സുബൊ-
ധം പൂണ്ടുണർന്നിരിപ്പിൻ — സകലത്തിന്നും മുമ്പെ തമ്മിൽ തമ്മിൽ ഉറ്റ സ്നെ-
ഹമുള്ളവരായിരിപ്പിൻ — സ്നെഹമല്ലൊ പാപങ്ങളുടെ സമൂഹത്തെ
മറെക്കുന്നു. സുഭ. ൧൦, ൧൨ — പിറുപിറുപ്പു കൂടാതെ തങ്ങളിൽ തങ്ങളിൽ ൯
അതിഥിസല്ക്കാരം ആചരിപ്പിൻ — ഒരൊരുത്തൻ വരം പ്രാപി ൧൦
ച്ചപ്രകാരം അനെക വിധമുള്ള ദൈവകൃപയുടെ നല്ല വിചാരി-
കന്മാരായിട്ടു അതിനെ തങ്ങളിൽ ശുശ്രൂഷിച്ചു നടത്തുവിൻ —
-ഒരുത്തൻ ചൊല്ലിയാൽ ദൈവത്തിന്റെ അരുളപ്പാടുകൾ ൧൧
കണക്കെ എന്നു ആവശ്യമിത്രെ — ഒരുത്തൻ ശുശ്രൂഷിച്ചാൽ ദൈ-
വം കൊടുക്കുന്ന പ്രാപ്തികൊണ്ടു എന്നും പൊലെ - എല്ലാവറ്റിലും
ദൈവം യെശുക്രിസ്തു മൂലം മഹത്വപ്പെടുവാനാകിട്ടത്രെ — ആ-

യവന്നു യുഗാദിയുഗങ്ങളിലും തെജസ്സും ബലവും ഉണ്ടാകുമാറാ
ക—ആമെൻ

൧൨ പ്രിയമുള്ളവരെ നിങ്ങൾക്കു പരീക്ഷെക്കായിട്ട ഉണ്ടാകുന്ന
ഉലത്തീയിൽ അപൂൎവ്വമായത് ഒന്നു സംഭവിച്ചു എന്നു അ
൧൩ തിശയിച്ചുപൊകരുത്—ക്രിസ്തുവിന്റെ കഷ്ടങ്ങൾക്കു പങ്കുള്ളവ
രാകുംതോറും അവന്റെ തെജസ്സു വെളിവാകുമ്പൊൾ ഉല്ലസി
ച്ചാനന്ദിപ്പാനായി ഇന്നു സന്തോഷിച്ചുകൊൾകയാവു—
൧൪ നിങ്ങൾ ക്രിസ്തുനാമത്തിൽ നിന്ദപ്പെട്ടാൽ ധന്യരത്രെ—തെ
ജസ്സിന്റെയും ശക്തിയുടെയും ആത്മാവായ ദൈവാത്മാവ്
നിങ്ങളുടെ മെൽ ആവസിക്കയാൽ തന്നെ അത് അവരിൽ
ദൂഷണപ്പെട്ടും നിങ്ങളിൽ മഹത്വപ്പെട്ടും ഇരിക്കുന്നു—
൧൫ —നിങ്ങളിൽ ആരും കുലപാതകനൊ കള്ളനൊ ദുഷ്പ്രവൃത്തി
ക്കാരനൊ ആയിട്ടു കഷ്ടപ്പെടരുത് അപരകാൎയ്യശൊധി
൧൬ യാകുമരുത—ക്രിസ്ത്യാനനായിട്ടു എന്നുവരികിലൊ ലജ്ജി
യരുത് ഈ കാൎയ്യം ചൊല്ലി ദൈവത്തെ മഹത്വീകരിക്കെ
൧൭ യാവു—കാരണം ന്യായവിധി ദൈവഗൃഹത്തിൽ നിന്നു
ആരംഭിപ്പാൻ സമയമായി—അത മുമ്പെ നമ്മിൽ എന്നു വന്നാ
ൽ ദൈവസുവിശെഷത്തെ അനുസരിക്കാത്തവരുടെ ഒടുവ്
൧൮ എന്തു—പിന്നെ നീതിമാൻ ദുഃഖേന രക്ഷപ്പെടുന്നു എങ്കി
ൽ അഭക്തനും പാപിയും എവിടെ കാണപ്പെടും—സുഭ. ൧൧,
൧൯ ൩൧—അതുകൊണ്ടു ദൈവെഷ്ടപ്രകാരം കഷ്ടപ്പെടുന്നവ
രും ഗുണങ്ങൾ ചെയ്കയിൽ തങ്ങളുടെ ദെഹികളെ വിശ്വാസ്യനാ
യ സ്രഷ്ടാവിൽ എന്നു വെച്ചു ഭരമെല്പിക്കുമാറാക—

൫. അദ്ധ്യായം.

മൂപ്പന്മാൎക്കും ഇളയവൎക്കും മറ്റും പ്രബൊധനം (൧൦)

അനുഗ്രഹം.

നിങ്ങളിലുള്ള മൂപ്പന്മാരൊടു കൂട്ടുമൂപ്പനും ക്രിസ്തന്റെ കഷ്ടങ്ങൾക്കു ൧
സാക്ഷിയും വിശെഷാൽ വെളിപ്പെടുവാനുള്ള തെജസ്സിന്നു പ
ങ്കാളിയും ആയുള്ള ഞാൻ പ്രബൊധിപ്പിക്കുന്നതു — നിങ്ങളിലു ൨
ള്ള ദൈവത്തിൻ കൂട്ടത്തെ മെയ്ച്ചുകൊണ്ടു അദ്ധ്യക്ഷ
ത്വത്തിൽ — നിർബ്ബന്ധത്താലല്ല സ്വമനസ്സാലത്രെ ദുർല്ലാഭ
ത്താലല്ല മനഃപൂർവ്വമായിത്തന്നെ — സമ്പാദിത്തിൽ കർത്തൃ ൩
ത്വം നടത്തുന്നവരായുമല്ല കൂട്ടത്തിന്നു മാതൃകകളായിത്തീ
ൎന്നത്രെ അദ്ധ്യക്ഷത ചെയ്യെണ്ടു — എന്നാൽ ഇടയശ്രെഷ്ഠ ൪
ൻ പ്രത്യക്ഷനാകുമ്പൊൾ തെജസ്സിന്റെ വാടാത്ത
കിരീടം പ്രാപിക്കും — അപ്രകാരം ഇളയവരെ മൂപ്പന്മാ ൫
ൎക്കു കീഴടങ്ങുവിൻ — എല്ലാവരും തങ്ങളിൽ കീഴടങ്ങി മനത്താ
ഴ്മയെ പട്ടയായി ധരിപ്പിൻ — ദൈവമല്ലൊ ഡംഭികളൊ
ടു എതിർത്തു നിന്നു താഴ്മയുള്ളവൎക്കു കൃപ നല്കുന്നു — അ
തു — അതുകൊണ്ടു അവൻ തക്കത്തിൽ നിങ്ങളെ ഉയ ൬
ൎത്തുവാനായിട്ടു ദൈവത്തിന്റെ ബലമുള്ള കൈക്കീഴ് താ
ണുകൊണ്ടു — നിങ്ങളുടെ സകല ചിന്തയും അവൻ നിങ്ങൾക്കാ ൭
യി കരുതുന്നവനാകയാൽ അവന്റെ മെൽ ഇട്ടുവിൻ —
— നിൎമ്മദരാകുവിൻ ഉണൎന്നുകൊൾവിൻ നിങ്ങളുടെ പ്രതി ൮
യോഗിയാകുന്ന പിശാച് അലറുന്ന സിംഹം പൊലെ ആരെ
വിഴുങ്ങെണ്ടു എന്നു തിരഞ്ഞു ചുറ്റി നടക്കുന്നു — അവനൊ ൯
ടു എതിർത്തിട്ടും ലൊകത്തിലുള്ള നിങ്ങളുടെ സഹൊദരത്വ
വക കഷ്ടപ്പാടുകൾ തന്നെ നിവൃത്തിച്ചു വരുന്നു എന്നറിഞ്ഞു
വിശ്വാസത്തിൽ സ്ഥിരരായും നില്പിൻ — എന്നാൽ നമ്മെ ൧൦
കുറയകാലം കഷ്ടപ്പെട്ടെങ്കിൽ ക്രിസ്തുയെശുവിങ്കൽ തന്റെ നിത്യ
തെജസ്സിലെക്കു വിളിച്ചവനായി സൎവ്വകൃപാവരമുടയ ദൈ
വം താൻ നിങ്ങളെ യഥാസ്ഥാനപ്പെടുത്തി ഉറപ്പിച്ചു ബലപ്പെ

൧൧ സ്ഥിരപ്പെടുത്തി ബലപ്പെടുത്തുകയുമാം — അവന്നു മഹത്വവും
ബലവും യുഗാദിയുഗങ്ങളിൽ ഉണ്ടാവുമാക - ആമെൻ -
൧൨ നിങ്ങൾക്കുവണ്ടെന്നതൊന്നു വിശ്വസ്തസഹോദരനായ
സില്വാനൊകൊണ്ടു ഞാൻ ചുരുക്കത്തിൽ നിങ്ങൾക്കെഴുതി
സ്ഥിതിയുള്ളതിനാൽ പ്രബൊധിപ്പിച്ചും നിങ്ങൾ ഇതിനെ
കൊണ്ടെത്ത് ദൈവത്തിന്റെ സത്യകരുണതന്നെ എന്നു സാ
൧൩ ക്ഷ്യം കൊടുത്തും ഇരിക്കുന്നു — ബാബെലിൽ കൂടവരിക്കപ്പെട്ട
ട (സഭയൊ) ഉള്ളും എന്റെ പുത്രനായ മർക്കൊസും നിങ്ങളെ വന്ദിക്കു
൧൪ ന്നു — സ്നെഹചുംബനത്താൽ അന്യൊന്യം വന്ദിപ്പിൻ — ക്രി
സ്തുയെശുവിലുള്ള നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടാക —
ആമെൻ

# ൨. പെത്രൻ

## ൧. അദ്ധ്യായം

തെരിഞ്ഞെടുപ്പിന്നു സ്ഥിരതവരുത്തുവാൻ പ്രയത്നപ്പൊ
സ്തലൻ മരണത്തിന്മുമ്പെ പ്രബൊധിപ്പിച്ചു ക്രിസ്തുവി
ന്റെ പ്രത്യക്ഷതയെ ഉറപ്പിച്ചുകൊടുക്കുന്നു -

൧ ക്രിസ്തുവിന്റെ ദാസനും അപൊസ്തലനുമാകുന്ന ശിമൊൻ
പെത്രൻ നമ്മുടെ ദൈവത്തിന്നും ക്രിസ്തുവിന്റെ രക്ഷി
താവിന്നും ഉള്ള നീതിയിൽ ഞങ്ങളൊടു സമമാനമുള്ള വി
൨ ശ്വാസം കിട്ടിയവർക്കു എഴുതുന്നത് — ദൈവത്തിന്റെയും
നമ്മുടെ കർത്താവായ യെശുവിന്റെയും പരിജ്ഞാനത്താ
ൽ നിങ്ങൾക്കു കരുണയും സമാധാനവും വർദ്ധിക്കുമാറാക -
൩ തെജസ്സിനാലും വീര്യത്താലും നമ്മെ വിളിച്ചവന്റെ പരി
ജ്ഞാനം മൂലം അവന്റെ ദിവ്യശക്തി നമുക്കു ജീവനൊടും

ദൈവഭക്തിയൊടും ചെരുന്നവകൾ ഒക്കയും സമ്മാനിച്ചിരിക്കു
ന്നുവല്ലൊ— അവററാൽ നിങ്ങൾ ലൊകത്തിൽ മൊഹങ്ങളാലു ൪
ള്ള കെടിനെ തെററി പൊയിട്ടു ദിവ്യസ്വഭാവത്തിന്നു കൂട്ടുളി
കാർ ആകുമാറ് ഏററം ശ്രെഷ്ഠതെയും മുഖ്യങ്ങളും ആയവൻ അതി
മഹത്വം വിലയെറിയതുമായ വാഗ്ദത്തങ്ങളെ നമ്മുക്കു സ
മ്മാനിച്ചിരിക്കുന്നു— എന്നാൽ അതിനിമിത്തം തന്നെ നി ൫
ങ്ങൾ എല്ലാ പ്രയത്നവും കഴിച്ചു നിങ്ങളുടെ വിശ്വാസത്തിൽ
വിശുദ്ധിയും വിശുദ്ധിയിൽ ജ്ഞാനവും— ജ്ഞാനത്തിൽ ഇന്ദ്രി ൬
യജയവും ഇന്ദ്രിയജയത്തിൽ ക്ഷാന്തിയെയും ക്ഷാന്തിയിൽ
ദൈവഭക്തിയും— ദൈവഭക്തിയിൽ സഹോദരപ്രീതിയെയും ൭
സഹോദരപ്രീതിയിൽ സ്നെഹവും ഉണ്ടെന്നു കാട്ടികൊ
ള്ളുവിൻ— കാരണം ഇവ നിങ്ങൾക്കുണ്ടായി വർദ്ധിച്ചാൽ നമ്മു ൮
ടെ കർത്താവായ യെശുക്രിസ്തന്റെ പരിജ്ഞാനത്തിന്നായി
മടിവുള്ളവരും അഫലരും ആക്കിവെക്കുകയില്ലു— ഇവ ൯
കൂടാതെ ഉള്ളവനൊ കുരുടനും ദൂരദൃഷ്ടിയില്ലാത്തവനും പഴ
ങ്ങ പാപങ്ങളുടെ ശുദ്ധീകരണത്തെ മറന്നവനും ആകു
ന്നു— ആകകൊണ്ടു സഹോദരന്മാരെ ഏറ്റവും അധികമാ ൧൦
യി നിങ്ങളുടെ വിളിയെയും തെരിഞ്ഞെടുപ്പിനെയും സ്ഥിര
മാക്കുവാൻ ശ്രമിച്ചു കൊള്ളുവിൻ- ഇവ ചെയ്തുവന്നാൽ ഒരുനാ
ളും ഇടറുകയില്ലു— നമ്മുടെ കർത്താവും രക്ഷിതാവുമായ യെശു ൧൧
ക്രിസ്തന്റെ നിത്യരാജ്യത്തിലെ പ്രവെശം ഇപ്രകാരം നി
ങ്ങൾക്കു സമൃദ്ധിയായി നല്കപ്പെടും—

ആകകൊണ്ടു നിങ്ങൾ ഇവ അറിഞ്ഞു കിട്ടിയ സത്യ ൧൨
ത്തിൽ ഉറെച്ചവരും ആകിലും ഇവയെ നിങ്ങളൊട് എപ്പൊ
ഴും ഓർപ്പിപ്പാൻ ഞാൻ കരുതിക്കൊള്ളും— ഈ കൂടാരത്തിൽ ൧൩
ഇരിക്കുമ്പൊളം നിങ്ങളെ ഓർപ്പിച്ചുണർത്തുക ന്യായമാക

൧൪ അതൊന്നു — നമ്മുടെ കൎത്താവായ യെശുക്രിസ്തുവൻ എനി
ക്കറിയിച്ചപ്രകാരം എന്റെ കുടിയിരിപ്പു കളവാൻ അടു
൧൫ ത്തിരിക്കുന്നു എന്നു ഞാൻ അറിഞ്ഞുവല്ലൊ — എന്റെ നിൎഗ്ഗമ
നത്തിന്റെ ശെഷവും നിങ്ങൾ ഇവറ്റിന്റെ ഓൎമ്മ തന്നെ
പിന്നെക്കും പിന്നെക്കും ചെയ്യുമാറാകെണ്ടതിന്നും ഞാൻ ശ്രമി
൧൬ ക്കും — ഞങ്ങൾ അല്ലൊ നമ്മുടെ കൎത്താവായ യെശുക്രിസ്തുവി
ന്റെ ശക്തിയെയും വരവിനെയും നിങ്ങളെ അറിയിച്ചത് ക
റ്റുണ്ടാക്കിയ കഥകളെ പ്രമാണിച്ചിട്ടല്ല അവന്റെ മഹിമ
൧൭ യുടെ കാഴ്ചക്കാരായിട്ടത്രെ ആകുന്നു — എങ്ങിനെ
എന്നാൽ ഇവൻ എന്റെ ഇഷ്ടപുത്രൻ ആകുന്നു ഇവനാ
ൽ ഞാൻ പ്രസാദിച്ചു എന്നുള്ള ശബ്ദം പ്രതാപമുള്ള മഹത്വ
ത്താൽ അവനൊട് ചെൎക്കപ്പെട്ടപ്പൊൾ പിതാവായ ദൈ
൧൮ വത്തിൽനിന്നു മാനവും തെജസ്സും ലഭിച്ചു — ആ ശബ്ദം ഞ
ങ്ങൾ അവനൊട് കൂട വിശുദ്ധമലയിൽ ഇരിക്കുമ്പൊ
൧൯ ൾ വാനത്തിൽനിന്നു വന്നതു കെട്ടു — പിന്നെ പ്രവാചക
വാക്യം നമുക്ക് അധികം സ്ഥിരമായിട്ടുണ്ടു — ഇരുണ്ട സ്ഥല
ത്തു പ്രകാശിക്കുന്ന വിളക്ക് എന്നപൊലെ ആയതിനെ നി
ങ്ങൾ ഹൃദയങ്ങളിൽ നെരം പുലൎന്നു വെള്ളി ഉദിക്കുവൊളം ക
൨൦ ണ്ടുകൊണ്ടാൽ നല്ലവണ്ണം ചെയ്യുന്നു — തിരുവെഴുത്തിലെ
പ്രവാചകം ഒന്നും സ്വകാൎയ്യവ്യാഖ്യാനത്തൊടു ചെരുക
൨൧ യില്ല എന്നു മുമ്പെ അറിഞ്ഞിരിക്കുന്നല്ലൊ — പ്രവാചകം അ
ല്ലൊ ഒരിക്കലും മനുഷ്യന്റെ ഇഷ്ടത്താൽ കൊണ്ടുവരപ്പെട്ട
തില്ല വിശുദ്ധാത്മാവിനാൽ വഹിക്കപ്പെട്ടത്രെ വിശുദ്ധ
രായ ദൈവമനുഷ്യർ ചൊല്ലിയതുള്ളു

൨. അദ്ധ്യായം

സഭയിലെ കള്ളഉപദെഷ്ടാക്കന്മാരുടെ ലക്ഷണം.

അന്ത്ര കള്ളഗുരുക്കൾ പ്രവാചകരും ജനത്തിൽ ഉണ്ടായിരുന്നത് ൧
പ്രകാരം നിങ്ങളിലും കള്ളഉപദേഷ്ടാക്കന്മാർ ഉണ്ടാകി നാശ
മുള്ള മതഭേദങ്ങളെ കടത്തിച്ചു തങ്ങളെ വിലെക്കു വാങ്ങിയനാ
ഥനെ തള്ളിപ്പറഞ്ഞും കൊണ്ടു തങ്ങൾക്കു താനെ വിരഞ്ഞനാശ
ത്തെ വരുത്തും — ഇങ്ങിനെ സത്യത്തിന്റെ വഴിക്കു ദൂഷണം ൨
വരുവാൻ ഹേതുവാകുന്നവരുടെ കാമഭോഗങ്ങളെ പലരും
പിന്തുടരും — ലോഭത്താൽ ചിത്രവാക്കുകളെ കൊണ്ടു നിങ്ങ ൩
ളെ വാണിഭം ആക്കും — ആയവർക്കു പണ്ടു തന്നെ ന്യായവിധി താ
മസിയാതെയും നാശം ഉറങ്ങാതെയും ഇരിക്കുന്നു — എ ൪
ങ്ങിനെ എന്നാൽ പിഴച്ച ദൂതരെ ദൈവം ആദരിയാതെ അന്ധ
കാരത്തിൻ ചങ്ങലകളാൽ നരകത്തിൽ ആക്കി ന്യായവിധിക്കായി
കാപ്പാൻ ഏല്പിക്കയും — പഴയ ലോകത്തെയും ആദരിയാ ൫
തെ അഭക്തരുടെ ലോകത്തിൽ ജലപ്രളയം വരുത്തി കൊണ്ടു
നീതിയെ ഘോഷകനായ നൊഹയെ ഏഴുവരൊടെ പാലിക്കയും —
— സദൊം ഘമൊറ പട്ടണങ്ങളെ ഭസ്മീകരിച്ചു ഉന്മൂലമഥി ൬
നാൽ ശിക്ഷിച്ചും കൊണ്ടു ഭാവിയിലെ ഭക്തിഹീനർക്കു ദൃഷ്ടാ
ന്തമാക്കി വെക്കയും — അധൎമ്മികളിൽ വസിക്കയാൽ ൭
നാൾതോറും അക്രമക്രിയകളെ കണ്ടും കേട്ടും കൊണ്ടു നീതിയു
ള്ള ദേഹിയിൽ പീഡയേറ്റു — കാമഭോഗങ്ങളിലുള്ളവ ൮
രുടെ നടപ്പിനാൽ വലഞ്ഞു വെച്ച നീതിമാനായ ലോത്തെ
ഉദ്ധരിക്കയും ചെയ്തിരിക്കെ — കൎത്താവ് ഭക്തരെ പരീക്ഷയിൽ ൯
നിന്നു ഉദ്ധരിപ്പാനും അനീതിക്കാരെ ന്യായവിധിനാളിലെ ദ
ണ്ഡത്തിന്നു കാപ്പാനും അറിഞ്ഞിരിക്കുന്നു — വിശേഷാ
ൽ മാലിന്യം മോഹിച്ചു ജഡത്തിൻ പിന്നാലെ നടന്നും കൎത്തൃ
ത്വത്തെ നിന്ദിച്ചും പോരുന്നവരെ തന്നെ — ധാഷ്ട്യമുള്ള ൧൦
ൻ തന്നിഷ്ടക്കാർ തേജസ്സുകളെ ദുഷിപ്പാൻ അഞ്ചുന്നില്ല — ഊ ൧൧

ബലത്തിലും ശക്തിയിലും എറെവിശെഷമുള്ള ദൂതന്മാർ അവരിൽ
ദൂഷണമുള്ള വിധിയെ കൎത്താവിൻ മുമ്പിൽ ഉച്ചരിക്കാതെ
൧൨ ഇരിക്കുന്നെടത്തിൽ — ഇവർ ബുദ്ധിയില്ലാതെ പിടിക്കും ഒടുക്കും
ജനിച്ചിട്ടു പിറന്ന പ്രാകൃതമൃഗങ്ങളെ പൊലെ തങ്ങൾക്ക് അറിയാ
ത്തവറ്റെ ദുഷിച്ചു കൊള്ളുകയാൽ അനീതിയുടെ കൂലി ലഭിച്ചു
൧൩ തങ്ങളുടെ ക്ഷയത്തിൽ കെട്ടുപൊകും.—— തല്ക്കാലത്തെ ഭൊ
ഗതൃപ്തിയെ സുഖം എന്നു വെച്ചു തങ്ങളുടെ ചതിസ്നെഹങ്ങളി
ൽ പുളെച്ചു നിങ്ങളൊടു കൂട വിരുന്നിരിക്കുന്ന കറകളും കളങ്ക
൧൪ ങ്ങളും — പാപതൃപ്തി കാണാതെ വ്യഭിചാരിണിയെക്കൊണ്ടു നിറഞ്ഞ
കണ്ണുകളുള്ളവരും സ്ഥിരതപൊരാത്ത ദെഹികളെ ഒരക്കാട്ടി
ക്കുന്നവരും — ഹൃദയം ലൊഭത്തിൽ അഭ്യാസം തികഞ്ഞ
൧൫ വരും ശാപമക്കൾ — നെർവഴിയെ വിട്ടു ബൊസൊരിൻ
൧൬ നായകൻ ബിലയാമിൻ വഴിയെ ചെന്നു ഭ്രമിച്ചു പൊയി — ആയ
വൻ അനീതിയുടെ കൂലിയെ സ്നെഹിച്ചു തന്റെ അതിക്ര
മത്തിൽ ബൊധം വരുമാറു ശാസിക്കപ്പെട്ടു വാക്കില്ലാത്ത
വാഹനം മനുഷ്യശബ്ദത്താൽ ഉരിയാടി പ്രവാചകന്റെ
൧൭ മൌഢ്യത്തെ തടുത്തു —— ഇവർ നീരില്ലാത്ത ഉറവുകളും കൊടു
ങ്കാറ്റു തെളിക്കുന്ന മഞ്ഞുമെഘങ്ങൾക്കും ഇരിട്ടു അവൎക്കു എ
ന്നെക്കും കാക്കപ്പെട്ടിരിക്കുന്നു — കാരണം ഭ്രമത്തിൽ
൧൮ നടക്കുന്നവരെ വിട്ടു അല്പം വെർപ്പിട്ടു ഒടുന്നവരെ ഇവർ മായ
ളിത്തുള്ള പൊങ്ങിയവാക്കുകളെ ഉരിയാടി ജഡമൊഹങ്ങളിലും കാ
൧൯ മഭൊഗങ്ങളിലും കുടുക്കുന്നു — അവൎക്കു സ്വാതന്ത്ര്യത്തെ വാ
ഗ്ദത്തം ചെയ്യുന്ന തങ്ങളൊ കെടിന്റെ ദാസരായിരിക്കുന്നു-
൨൦ യാതൊന്നാൽ തൊറ്റിരിക്കുന്നു അടിമപ്പെട്ടുപൊകുന്നവല്ലൊ — കൎത്താ
വും രക്ഷിതാവുമായ യെശുക്രിസ്തുവിന്റെ പരിജ്ഞാനത്താ
ൽ ലൊകത്തിൻ മലിനതകളെ വിട്ടൊഴിഞ്ഞവർ അവറ്റിൽ

വീണ്ടും കുടുങ്ങി തൊറ്റുപൊയാൽ അവൎക്കു മുമ്പിനെക്കാൾ പിമ്പി
ലത്തെ സ്ഥിതി വഷളാകുന്നു — നീതിമാൎഗ്ഗം അറിഞ്ഞശെഷം ത
ങ്ങൾക്കു ഏല്പിച്ചുകിട്ടിയ വിശുദ്ധകാൎയ്യയൊഗത്തിൽനിന്നു മാറിപ്പൊകു
ന്നതിനെക്കാൾ അതു പരിജ്ഞാനം വരാഞ്ഞു എങ്കിൽ കൊള്ളാ
യിരുന്നു — അവൎക്കു സംഭവിച്ചതൊ താൻ ഛൎദ്ദിച്ചതിലെക്കു തി
രിഞ്ഞ നായി എന്നും പന്നി കുളിപ്പിച്ചിട്ടു ചെളിയിൽ ഉരുളുവാ
ൻ എന്നും മെയ്യുള്ള പഴഞ്ചൊല്ലിൻ്റെ ന്യായം തന്നെ.

## ൩. അദ്ധ്യായം

ക്രിസ്തുവിൻ്റെ വരവു നിശ്ചയമാകയും ലൊകാവസാനം വരുത്തുന്നതും
ആകയാൽ (൧൪) ഒരുങ്ങുവാനുള്ള പ്രബൊധനം.

പ്രിയമുള്ളവരെ ഇപ്പൊൾ ഞാൻ എഴുതുന്നതു രണ്ടാം ലെ
ഖനം ആകുന്നു അവ രണ്ടിനാലും ഞാൻ ഓൎമ്മവരുത്തിക്കൊ
ണ്ടു നിങ്ങളുടെ സ്വച്ഛമനസ്സിനെ ഉണൎത്തുന്നിതു — വിശുദ്ധപ്ര ൨
വാചകരാൽ മുൻചൊല്ലപ്പെട്ട വചനങ്ങളെയും നിങ്ങളുടെ
അപൊസ്തലരാൽ (കൎത്താവും രക്ഷിതാവും ആയ
വൻ്റെ കല്പനയെയും ഓൎത്തുകൊള്ളുകയും — ദിവസങ്ങളുടെ ൩
അന്ത്യത്തിൽ സ്വന്തമൊഹങ്ങളിൻപ്രകാരം നടക്കുന്ന പരി
ഹാസക്കാർ അവൻ്റെ പ്രത്യക്ഷതയുടെ വാഗ്ദത്തം എവിടെ-
-പിതാക്കന്മാർ നിദ്രകൊണ്ടനാൾ മുതൽ സകലവും സൃഷ്ടിയു ൪
ടെ ആരംഭം തൊട്ടു ഒരുപൊലെ പാൎത്തിരിക്കുന്നുവല്ലൊ എന്നു
ചൊല്ലി പരിഹാസത്തൊടെ വരും എന്നു വിശെഷാൽ അ
റികയും ചെയ്ക — എങ്ങിനെ എന്നാൽ ദൈവത്തിൻ്റെ ൫
വചനത്താൽ പണ്ടു വാനങ്ങളും വെള്ളത്തിൽനിന്നും വെള്ള
ത്തൂടെയും നിന്നു ചമഞ്ഞ ഭൂമിയും ആയശെഷം — അന്നുള്ള ൬
ലൊകം അവററാൽ ജലപ്രളയത്തിൽ മുങ്ങി നശിച്ചു എന്നും —
ഇപ്പൊഴത്തെ വാനങ്ങളും ഭൂമിയും ആ വചനത്താൽ തന്നെ ൭

നായിരിക്കാനിട്ടുതിരെക്കപ്പെട്ടു ന്യായവിധിയും ഭക്തിഹീ
നമനുഷ്യരുടെ നാശവും സംഭവിക്കുന്ന ദിവസത്തിലെക്കാ
ക്കപ്പെട്ടിരിക്കുന്നു എന്നും അവൎക്കു താനാത്ത മനസ്സില്ലാ
൮ യ്കയാൽ അറിയുന്നില്ല — എങ്കിലും പ്രിയമുള്ളവ
രെ കൎത്താവിന്മുമ്പിൽ ഒരു നാൾ ൧൦൦൦ വൎഷം പോലെയും
൧൦൦൦ വൎഷം ഒരു നാൾ പോലെയും ആകുന്നു, ഈ ഒന്നു നി
൯ ങ്ങൾ അറിയാതിരിക്കരുതു — ചിലർ എണ്ണുന്ന താമസം എന്ന
വിചാരിക്കുന്ന പ്രകാരം കൎത്താവ് വാഗ്ദത്തത്തെ കുറിച്ചു താ
മസിക്കുന്നില്ല — ഒരുത്തരും നശിച്ചു പോകാതെ എല്ലാവരും
മനസ്സാന്തരത്തിലെക്കു വരുവാൻ അവൻ ഇച്ഛിച്ചു നമ്മൊ
൧൦ ടു ദീൎഘക്ഷമയായിരിക്കുന്നതെയുള്ളു — കൎത്താവിന്റെ ദിവസമൊ
രാത്രിയിൽ കള്ളനെ പോലെ വരും അതിൽ വാനങ്ങൾ മു
ഴങ്ങി അഴിഞ്ഞും മൂലഭൂതങ്ങൾ കത്തി അഴിഞ്ഞും ഭൂമിയും
അതിലുള്ള പണികളും വെന്തുപോകും — ഇങ്ങിനെ ഇവ ഒ
൧൧ ക്കെയും അഴിയെണ്ടതാകകൊണ്ടു നിങ്ങൾ ശുദ്ധ നടപ്പുകളിലും
൧൨ ഭക്തികളിലും എത്ര മതിയായിരിക്കെണ്ടു — വാനങ്ങൾ ചുട്ടഴിഞ്ഞു
മൂലഭൂതങ്ങൾ വെന്തുരുകുന്ന ദൈവദിവസത്തിന്റെ വരവി
൧൩ നെ പാൎത്തും ഉഴറിച്ചും കൊണ്ടു തന്നെ — അവന്റെ വാഗ്ദത്ത
പ്രകാരമൊ നീതി വസിക്കുന്ന പുതുവാനങ്ങളെയും പുതുഭൂമിയെയും നാം
പാൎത്തിരിക്കുന്നു —

൧൪ അതുകൊണ്ടു പ്രിയമുള്ളവരെ നിങ്ങൾ ഇവയെ കാത്തി
രിക്കെ സമാധാനത്തോടെ അവന്മുമ്പിൽ കറയും കളങ്കവും
൧൫ ഇല്ലാതെ കാണപ്പെടുവാൻ ശ്രമിച്ചു — നമ്മുടെ കൎത്താവിന്റെ
ദീൎഘക്ഷമ രക്ഷ എന്നു വിചാരിപ്പിൻ — അപ്രകാരം ന
മ്മുടെ പ്രിയസഹോദരനായ പൌലും തനിക്കു നല്കപ്പെട്ട ജ്ഞാ
൧൬ നത്തിന്നു ഒത്തവണ്ണം നിങ്ങൾക്കും — എഴുതിയനുസരിച്ചു കൊണ്ടു

ചൊല്ലുന്ന സകല ലെഖനങ്ങളിലും എഴുതിയല്ലൊ— അവ
റ്റിൽ അറിവാൻ പ്രയാസം ഉള്ളവ ചില ഉണ്ടു— അഭ്യാസി
ക്കാത്തവരും ഉറെക്കാത്തവരും ശെഷം തിരുവെ
ഴുത്തുകളെ എന്നപൊലെ തങ്ങടെ നാശത്തിന്നായി കൊട്ടി
ക്കളയുന്നു— ആകയാൽ പ്രിയമുള്ളവരെ നിങ്ങൾ ബൊധം ൧൭
ഉണ്ടായിട്ടു നിങ്ങൾ അധൎമ്മികളുടെ ഭ്രമത്താൽ കൂടെ വലിക്ക
പ്പെട്ടു ഉറെക്കിൽ നിന്നു വിഴുകി പൊകാതിരിപ്പാൻ
കാത്തുകൊണ്ടു നമ്മുടെ കൎത്താവും രക്ഷിതാവും ആയ യെശുക്രിസ്തുവി ൧൮
ന്റെ കരുണയിലും അറിവിലും വളൎന്നു വരുവിൻ— അവ
ന്നു ഇപ്പൊഴും യുഗാന്ത ദിവസത്തിലെക്കും തെജസ്സ ഉണ്ടാവു
താക—

---

# ൧ യൊഹന്നാൻ

## ൧. അദ്ധ്യായം

ദൈവത്തൊടെ കൂട്ടായ്മ ക്രിസ്തുവെളിച്ചത്തിൽ നടക്കുന്ന സത്യ
ത്താലും പാപം ഏറ്റുപറക എന്നതിനാലും തന്നെ.

ആദിമുതൽ ഉള്ളതായി ഞങ്ങൾ ജീവന്റെ വചനം സംബന്ധിച്ചു ൧
കെട്ടതും കണ്ണുകളാൽ കണ്ടതും നൊക്കിയതും ഞങ്ങടെ കൈകൾ തൊട്ടതും ഉ
ള്ളതിനെ തന്നെ അറിയിക്കുന്നു— ജീവനല്ലൊ പ്രത്യക്ഷ ൨
മായി ഞങ്ങളും കണ്ടു സാക്ഷ്യം ചൊല്ലുന്നു പിതാവൊടു ഇരുന്നു
ഞങ്ങൾക്ക പ്രത്യക്ഷമായ നിത്യജീവനെ നിങ്ങളൊടു അറി
യിക്കുന്നു— ഞങ്ങൾ കണ്ടും കെട്ടും ഉള്ളതിനെ നിങ്ങൾക്കും ഞാ ൩
ങ്ങളൊടു കൂട്ടായ്മ ഉണ്ടാകെണ്ടതിന്നായി നിങ്ങളൊടു അറിയി
ക്കുന്നു— ഞങ്ങളുടെ കൂട്ടായ്മ പിതാവിനൊടും അവ ൪

൪ ൻറെ പുത്രനായ യെശുക്രിസ്തനൊടും ആകുന്നു — നിങ്ങളുടെ സ
ന്തൊഷം പൂൎണ്ണമാവാൻ ഞങ്ങൾ തന്നെ ഇവ നിങ്ങൾക്ക എഴുതു
ന്നു
൫ അവങ്കൽനിന്നു ഞങ്ങൾ കെട്ടു നിങ്ങളൊട അറിയിക്കുന്ന ദൂ
തായിത — ദൈവം വെളിച്ചം ആകുന്നു അവങ്കൽ ഇരുട്ടൊ
൬ ട്ടും ഇല്ല എന്നത്രെ — അവനൊടു കൂട്ടായ്മ ഉണ്ട എന്നു ചൊല്ലി
നാം ഇരുട്ടിൽ നടന്നാൽ കളവു പറയുന്നു സത്യം ചെയ്യുന്നതു
൭ മില്ല — അവൻ വെളിച്ചത്തിൽ ഇരിക്കും പൊലെ നാം വെളിച്ച
ത്തിൽ നടക്കിലൊ അന്യൊന്യം കൂട്ടായ്മ ഉണ്ടു അവന്റെ പുത്ര
നായ യെശുക്രിസ്തന്റെ രക്തം നമ്മെ സകല പാപത്തിൽ
൮ നിന്നും ശുദ്ധികരിക്കുന്നു — ഞങ്ങൾക്കു പാപം ഇല്ല എന്നു പറ
ഞ്ഞാൽ നമ്മെ നാം തെറ്റിക്കുന്നു നമ്മിൽ സത്യവും ഇല്ലാതാ
൯ കുന്നു — നമ്മുടെ പാപങ്ങളെ ഏറ്റുപറഞ്ഞാൽ അവൻ പാ
പങ്ങളെ നമുക്കു ക്ഷമിച്ചു വിട്ടു സകല അനീതിയിൽ നിന്നും
നമ്മെ ശുദ്ധികരിക്കും വണ്ണം വിശ്വാസ്യനും നീതിമാനും ആ
൧൦ കുന്നു — നാം പാപം ചെയ്തില്ല എന്നു പറകിൽ അവനെ കള്ള
നാക്കുന്നു പിന്നെ അവന്റെ വചനം നമ്മിൽ ഇല്ല — —
൨ ൧ എൻ പൈതങ്ങളെ നിങ്ങൾ പാപം ചെയ്യാതിരിപ്പാൻ ഞാൻ ഇ
വറ്റെ നിങ്ങൾക്ക എഴുതുന്നു — ഒരുത്തൻ പാപം ചെയ്തെങ്കി
ലൊ നീതിമാനാകുന്ന യെശുക്രിസ്തൻ എന്നൊരു കാൎയ്യസ്ഥ
൨ ൻ നമുക്കു പിതാവിൻ സന്നിധിയിങ്കൽ ഉണ്ടു — അവൻ നമ്മു
ടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുന്നു നമ്മുടെവറ്റിന്നു മാ
ത്രമല്ല സൎവ്വലൊകത്തിൻ പാപങ്ങൾക്കും കൂടെ തന്നെ —

## ൨. അദ്ധ്യായം.

(൩) ദൈവത്തെ അറികുന്നവർ കല്പനകളെ പ്രമാണി
ക്കുന്നു - (൧൨) പിതാക്കൾ (൧൩) ബാല്യക്കാർ (൧൮) കുഞ്ഞങ്ങൾ

ന്റെ അവരവർക്ക ഉള്ള ഉപദേശം.

നാം അവനെ അറിഞ്ഞു എന്നത് അവന്റെ കല്പനകളെ ൩
പ്രമാണിച്ചാൽ അറിയുന്നു— അവനെ അറിഞ്ഞു എന്നു ചൊ ൪
ല്ലിയും കല്പനകളെ പ്രമാണിക്കാത്തവൻ കള്ളനാകുന്നു അവ
നിൽ സത്യവും ഇല്ല— അവന്റെ വചനം പ്രമാണിക്കുന്നവനിൽ ൫
എല്ലാം ദൈവസ്നേഹം ഉള്ളവണ്ണം തികഞ്ഞിരിക്കുന്നു— നാം
അവനിൽ ഇരിക്കുന്നു എന്നു ഇതിനാൽ അറിയുന്നു—
അവനിൽ വസിക്കുന്നു എന്നു ചൊല്ലുന്നവൻ അവൻ നട ൬
ന്ന പ്രകാരം താനും നടക്കേണ്ടിയത്— പ്രിയമുള്ളവരെ ൭
പുതിയ കല്പന അല്ല ഞാൻ നിങ്ങൾക്കെഴുതുന്നത്— ആദി
മുതൽ നിങ്ങൾക്കുള്ള പഴയ കല്പന അത്രെ— പഴയ കല്പന ൮
കേൾ നിങ്ങൾ ആദിമുതൽ കേട്ട വചനം തന്നെ— പിന്നെ
ഞാൻ പുതിയ കല്പനയെ നിങ്ങൾക്കെഴുതുന്നു— അ
ന്നത് അവനിലും നിങ്ങളിലും സത്യം തന്നെ— ഇരിട്ടല്ലൊ
കഴിഞ്ഞുപൊകുന്നു സത്യവെളിച്ചം ഇതാ പ്രകാശിക്കുന്നു—
—വെളിച്ചത്തിൽ ഇരിക്കുന്നു എന്നു ചൊല്ലീട്ടും തൻ സഹൊ ൯
ദരനെ പകെക്കുന്നവൻ ഇന്നെവരെ ഇരിട്ടിൽ ആകുന്നു—
—തൻ സഹൊദരനെ സ്നേഹിക്കുന്നവൻ വെളിച്ചത്തിൽ വസി ൧൦
ക്കുന്നു അവനിൽ ഇടർച്ചയും ഇല്ല— സഹൊദരനെ പകെക്കു ൧൧
ന്നവൻ ഇരിട്ടിൽ ആകുന്നു ഇരിട്ടിൽ നടക്കുന്നു ഇരിട്ട് അ
വന്റെ കണ്ണുകളെ കുരുടാക്കുകയാൽ എവിടെക്കു ചെല്ലു
ന്നു എന്നു അറിയുന്നതും ഇല്ല—
പൈതങ്ങളെ നിങ്ങൾക്ക അവന്റെ നാമം നിമിത്തം പാപ ൧൨
ങ്ങൾ മോചിക്കപ്പെടുകയാൽ ഞാൻ നിങ്ങൾക്കെഴുതുന്നു—
പിതാക്കന്മാരെ ആദിമുതൽ ഉള്ളവനെ നിങ്ങൾ അറിഞ്ഞിരി ൧൩
ക്കകൊണ്ട് നിങ്ങൾക്കെഴുതുന്നു— ബാല്യക്കാരെ നിങ്ങൾ ദുഷ്ട

നെ ജയിച്ചിരിക്കയാൽ നിങ്ങൾക്കു എഴുതുന്നു — കുഞ്ഞങ്ങളെ
നിങ്ങൾ പിതാവെ അറിഞ്ഞിരിക്കയാൽ ഞാൻ നിങ്ങ
൧൪ ൾക്കു എഴുതി — പിതാക്കളെ ആദിമുതൽ ഉള്ളവനെ നിങ്ങൾ
അറിഞ്ഞിരിക്കയാൽ ഞാൻ നിങ്ങൾക്കു എഴുതി — ബാല്യക്കാ
രെ ദൈവവചനം നിങ്ങളിൽ വസിക്കയാലും നിങ്ങൾ ഉരക്കാരാ
൧൫ യിട്ടും ദുഷ്ടനെ ജയിച്ചിരിക്കയാലും നിങ്ങൾക്കു എഴുതി — ലോക
ത്തെയും ലോകത്തിലുള്ളവറ്റെയും സ്നേഹിക്കൊല്ലാ — ഒരു
വൻ ലോകത്തെ സ്നേഹിച്ചാൽ അവനിൽ പിതാവിൻ സ്നേ
൧൬ ഹമില്ല — ജഡമോഹം കൺമോഹം സംസാരത്തിൻ വമ്പു
ഇങ്ങിനെ ലോകത്തിൽ ഉള്ളതെല്ലാം പിതാവിൽനിന്നല്ല
൧൭ ലോകത്തിൽനിന്നത്രെ ആകുന്നു — ലോകവും അതിൻ മോഹ
വും കഴിഞ്ഞുപോകുന്നു ദൈവേഷ്ടത്തെ ചെയ്യുന്നവനൊ എ
൧൮ ന്നേക്കും വസിക്കുന്നു — — കുഞ്ഞങ്ങളെ ഒടുക്കത്തെ നാഴിക
ആകുന്നു — എതിർക്രിസ്തൻ വരും എന്നു നിങ്ങൾ കേട്ടപ്രകാ
രം ഇപ്പൊൾ കൂടെ അനെകം എതിർക്രിസ്തന്മാർ ഉളവായതി
നാൽ ഒടുക്കത്തെ നാഴിക ആകുന്നു എന്നു നാം അറിയുന്നു —
൧൯ — അവർ നമ്മിൽനിന്നു പുറപ്പെട്ടിട്ടും നമ്മിലുള്ളവരായില്ല —
നമ്മിലുള്ളവരായി എങ്കിൽ നമ്മോടു കൂടെ വസിക്കുമായിരു
ന്നുവല്ലൊ — എല്ലാവരും നമ്മിൽനിന്നുള്ളവരല്ല എന്നു ഇവരാ
൨൦ ൽ പ്രസിദ്ധമാകേണ്ടി വന്നുപോൽ — — നിങ്ങളൊ വിശു
ദ്ധനിൽനിന്ന് അഭിഷേകമുള്ളവരായി സകലവും അറി
൨൧ യുന്നു — നിങ്ങൾ സത്യത്തെ അറിയാത്തവർ എന്നു വെച്ചല്ല
നിങ്ങൾ അതിനെ അറികയാലും സത്യത്തിൽനിന്ന് ഒരു
ഭോഷ്കും ഉണ്ടാകായ്കയാലും ഞാൻ നിങ്ങൾക്കു എഴുതിയത് —
൨൨ യേശു അഭിഷിക്തനല്ല എന്നു തള്ളുന്നവനല്ലാതെ കള്ള
ൻ ആരാകുന്നു — ഇവൻ തന്നെ പിതാവെയും പുത്രനെയും

ത്തിരിപ്പറയുന്നവൻ പിതാവില്ലാത്തവനാകുന്നു— പുത്രനെ ഉള്ളവാ ൨൩
ന്നു പിതാവും ഇല്ല— പുത്രനെ സ്വീകരിക്കുന്നവന്നു പിതാവും ഉണ്ടു
—നിങ്ങൾ ആദിമുതൽ കെട്ടത് നിങ്ങളിൽ വസിക്കട്ടെ. ആദി ൨൪
മുതൽ കെട്ടത് നിങ്ങളിൽ വസിച്ചാൽ നിങ്ങളും പുത്രനിലും പി
താവിലും വസിക്കും— ഇതു ആകുന്നു അവൻ നമുക്കു ൨൫
പറഞ്ഞുതന്ന വാഗ്ദത്തം ആകുന്നു— നിങ്ങളെ തെറ്റിക്കു ൨൬
ന്നവരെക്കുറിച്ചു ഞാൻ ഇവ നിങ്ങൾക്കു എഴുതി— പിന്നെ ൨൭
അവനിൽനിന്നു പ്രാപിച്ച അഭിഷേകം നിങ്ങളിൽ തന്നെ വ
സിക്കുന്നു ആരും നിങ്ങളെ പഠിപ്പിപ്പാൻ ആവശ്യവും
ഇല്ല— ആ അഭിഷേകം തന്നെ നിങ്ങളെ സകലത്തെയും കു
റിച്ചു പഠിപ്പിക്കയും ഒരു വ്യാജം അല്ല സത്യം ആകയും ചെയ്യും പ്രകാ
രമത്രെ ആയതു— അതു നിങ്ങളെ പഠിപ്പിച്ചപ്രകാരം
നിങ്ങൾ അവനിൽ വസിക്കും— ഇനിക്കും പൈതങ്ങളെ അ ൨൮
വനിൽ വസിപ്പിൻ— അവൻ പ്രത്യക്ഷനാകുമ്പോൾ നാം
അവൻ മുമ്പാകെ നാണിച്ചു പൊകാതെ അവന്റെ വരവിൽ
പ്രാഗത്ഭ്യം ഉണ്ടായിരിപ്പാൻ തന്നെ—

൩. അദ്ധ്യായം

ദൈവമക്കളായവർ [illegible] ലൊകവിശ
[illegible]ക്കളാൽ ദ്വെഷിക്കപ്പെട്ടിട്ടും സ്നേഹിച്ചും പൊന്നു
തന്റെ പ്രാഗത്ഭ്യം ലഭിക്കുന്നവർ—

അവൻ നീതിമാൻ എന്നു അറിയുന്നു എങ്കിൽ നീതിയെ ൨൯
ചെയ്യുന്നവൻ എല്ലാവനും അവനിൽനിന്നു ജനിച്ചിരിക്കുന്നു
എന്നു അറിവിൻ— നാം ദൈവമക്കൾ എന്നു വിളിക്കപ്പെ ൩.൧
ടെണ്ടതിന്നു പിതാവ് നമ്മുക്കു ഏതുവിധം സ്നേഹത്തെ ത
ന്നിരിക്കുന്നു എന്നു കാണ്മിൻ— ആയതുകൊണ്ടു ലോകം നമ്മെ അറി
യുന്നില്ല— അത് അവനെയും അറിയാതെ ഇരിക്കുന്നുവല്ലൊ

൨ — പ്രിയമുള്ളവരെ നാം ഇപ്പോൾ ദൈവമക്കൾ ആകുന്നു — ഇനി
നാം ആകും എന്നുള്ളത ഇതുവരെ പ്രസിദ്ധമായതും ഇല്ല പ്രസിദ്ധ
മായാലൊ നാം അവനെ ഉള്ളവണ്ണം കാണ്കയാൽ അവ
൩ നൊടു സദൃശന്മാർ ആകും എന്നറിയുന്നു — അവനിൽ ഈ
പ്രത്യാശ ഉള്ളവനെല്ലാം ആ അവൻ നിർമ്മലൻ ആകുമ്പൊലെ
൪ തന്നെയും നിർമ്മലീകരിക്കുന്നു — പാപം ചെയ്യുന്നവൻ എല്ലാം
൫ അധർമ്മത്തെയും ചെയ്യുന്നു - പാപം അധർമ്മം തന്നെ — നമ്മുടെ
പാപങ്ങളെ എടുത്തുകൊൾവാൻ അവൻ പ്രത്യക്ഷനായി എ
൬ ന്നും പാപം അവനിൽ ഇല്ല എന്നും നിങ്ങൾ അറിയുന്നു — അ
വനിൽ വസിക്കുന്നവൻ എല്ലാം പാപം ചെയ്യുന്നില്ല പാപം ചെ
യ്യുന്നവൻ എല്ലാം അവനെ കണ്ടതും ഇല്ല അവനെ അറി
൭ ഞ്ഞതും ഇല്ല — പൈതങ്ങളെ ആരും നിങ്ങളെ തെറ്റിക്ക
രുത — നീതിയെ ചെയ്യുന്നവൻ ആയവൻ നീതിമാനാകുന്ന
൮ പോലെ നീതിമാനാകുന്നു — പാപത്തെ ചെയ്യുന്നവൻ പിശാ
ചിൽ നിന്നാകുന്നു ആദിമുതൽ അല്ലൊ പിശാചു പാപം ചെ
യ്യുന്നു - പിശാചിന്റെ ക്രിയകളെ അഴിപ്പാനായി തന്നെ ദൈ
൯ വപുത്രൻ പ്രത്യക്ഷനായി — ദൈവത്തിൽ നിന്നു ജനിച്ച
വൻ എല്ലാം അവന്റെ വിത്തു ഉള്ളിൽ വസിക്കയാൽ പാപം
ചെയ്യാതിരിക്കുന്നു — ദൈവത്തിൽ നിന്നു ജനിച്ചതാൽ പാ
൧൦ പം ചെയ്വാൻ കഴികയും ഇല്ല — ദൈവമക്കളും പിശാചിൻ മക്കളും
൧൧ ഇതിൽ തന്നെ വെളിവാകുന്നു — നീതിയെ ചെയ്യാത്തവൻ
ഒവനും തന്റെ സഹോദരനെ സ്നേഹിക്കാത്തവനും ദൈ
വത്തിൽ നിന്നുള്ളവനല്ല - നിങ്ങൾ ആദിമുതൽ കേട്ടുള്ളതാം
൧൨ അന്യോന്യം സ്നേഹിക്കേണം എന്നല്ലൊ ആകുന്നു - കായിൻ
ദുഷ്ടനിൽ നിന്നുള്ളവനായി തൻ സഹോദരനെ കൊന്നതു
പോലെ അല്ല — അവനെ കൊന്നത എന്തു നിമിത്തം - അ

വന്റെ ക്രിയകൾ ദോഷവും സഹോദരന്റെവ നീതിയു
ള്ളവയുമാകകൊണ്ടത്രെ — എന്റെ സഹോദരന്മാരെ ലോകം ൧൩
ങ്ങളെ പകെക്കിൽ ആശ്ചര്യപ്പെടരുതെ — നാം ൧൪
മരണത്തെ വിട്ടു ജീവനിൽ കടന്നിരിക്കുന്നു എന്നു സഹോ
ദരരെ സ്നേഹിക്കുന്നതുകൊണ്ടത്രെ നാം അറിയുന്നു — സ
ഹോദരനെ സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു —
തൻ സഹോദരനെ പകെക്കുന്നവൻ എല്ലാം കുലപാത ൧൫
കനാകുന്നു — കുലപാതകന്മാർക്കു നിത്യജീവൻ ഉള്ളിൽ
വസിച്ചിരിക്കുന്നതും ഇല്ല എന്നു നിങ്ങൾ അറിയുന്നു —
അവൻ നമുക്കു വേണ്ടി തന്റെ പ്രാണനെ വെച്ചുകളഞ്ഞ ൧൬
തിനാൽ അത്രെ നാം സ്നേഹത്തെ അറിഞ്ഞിരിക്കുന്നു — നാ
മും സഹോദരർക്കു വേണ്ടി പ്രാണങ്ങളെ വെച്ചുകളയേണ്ട
താകുന്നു — ഇഹലോകത്തിലെ ജീവനം ഉള്ളവൻ ആരും തൻ ൧൭
സഹോദരന്നു മുട്ടുള്ള പ്രകാരം കണ്ടു അവനിൽനിന്നു ത
ന്റെ ഉള്ളുരളെ അടെച്ചുവെച്ചാലൊ ദൈവസ്നേഹം അവനി
ൽ എങ്ങിനെ വസിക്കും — എൻ പൈതങ്ങളെ നാം വാക്കിനാ ൧൮
ലും നാവിനാലും അല്ല ക്രിയകളിലും സത്യത്തിലും സ്നേഹിക്കാ
ക — നാം സത്യത്തിൽ നിന്നുള്ളവരാകുന്നു എന്നു ഇതിനാലും അ ൧൯
റിയുന്നു നമ്മുടെ ഹൃദയങ്ങളെ അവന്റെ മുമ്പാകെ തേറുമാറാക്കു
കയും ആം — കാരണം ഹൃദയം തന്നെ നമുക്കു കുറ്റം വിധിച്ചാൽ ന ൨൦
മ്മുടെ ഹൃദയത്തെക്കാൾ ദൈവം വലിയവൻ ആകുന്നു എല്ലാം
അറികയും ചെയ്യുന്നു — പ്രിയമുള്ളവരെ നമ്മുടെ ഹൃദയം നമു ൨൧
ക്കു കുറ്റം വിധിക്കാഞ്ഞാൽ ദൈവത്തോടു നമുക്കു പ്രാഗ
ത്ഭ്യം ഉണ്ടാകിന്നു അവന്റെ കല്പനകളെ നാം സൂക്ഷിച്ചു ൨൨
അവന്നു പ്രസാദമുള്ളവ ചെയ്യുകയാൽ എന്തു യാചിച്ചാലും അ
വനിൽ നിന്നു ലഭിക്കും — അവന്റെ കല്പനയൊ. അവ ൨൩

ന്റെ പുത്രനായ യെശുക്രിസ്തന്റെ നാമത്തിൽ വിശ്വസിക്ക
യും അവൻ നമുക്കു കല്പന തന്നപൊലെ നമ്മൾ തമ്മിൽ സ്നെ
൨൪ ഹിക്കയും വെണം എന്നത്രെ — അവന്റെ കല്പനകളെ പ്രമാ
ണിക്കുന്നവൻ അവനിൽ വസിക്കുന്നു അവനും അവനിൽ വ
സിക്കുന്നു — അവൻ നമ്മിൽ വസിക്കുന്നു എന്നത് അവൻ നമു
ക്കു തന്നിട്ടുള്ള ആത്മാവിനാലെ അറിയുന്നു —

## ൪. അദ്ധ്യായം

കള്ളഗുരുക്കന്മാരെ ശൊധിക്കയും ദൈവസ്നെഹത്തെ അറിഞ്ഞും
അന്യൊന്യം സ്നെഹത്തിൽ വർദ്ധിക്കയും വെണം —

൧ പ്രിയമുള്ളവരെ എല്ലാ ആത്മാവിനെയും വിശ്വസിക്കാതെ
ആത്മാക്കൾ ദൈവത്തിൽനിന്നുള്ളവയൊ എന്ന ശൊധന ചെ
യ്വിൻ — കള്ളപ്രവാചകർ പലരും ലൊകത്തിലെക്കു പുറപ്പെട്ടു
൨ ഇതിനാൽ എല്ലാം — ദൈവാത്മാവെ അറിവിൻ — ജഡ
ത്തിൽ വന്നവൻ എന്ന യെശുക്രിസ്തനെ സ്വീകരിക്കുന്ന
ആത്മാവെല്ലാം ദൈവത്തിൽനിന്നാകുന്നു — ജഡത്തിൽ വന്നവ
൩ ൻ എന്ന യെശുക്രിസ്തനെ സ്വീകരിക്കാത്ത ആത്മാവെല്ലാം ദൈ
വത്തിൽനിന്നുള്ളതല്ല — വരുന്നു എന്ന നിങ്ങൾ കെട്ടിരി
ക്കുന്ന ക്രിസ്തന്റെ വിരൊധിയുടെ ആത്മാവ് ഇത് തന്നെ ആകുന്നു ഇപ്പൊൾ തന്നെ
൪ ലൊകത്തിൽ ഇരിക്കുന്നു — കുഞ്ഞുങ്ങളെ നിങ്ങൾ
ദൈവത്തിൽനിന്നുള്ളവരാകുന്നു അവരെ ജയിച്ചും ഇരിക്കു
ന്നു — ലൊകത്തിൽ ഇരിക്കുന്നവനെക്കാൾ നിങ്ങളിൽ ഉള്ളവ
൫ ൻ വലിയവനല്ലൊ ആകുന്നു — അവർ ലൊകത്തിൽനിന്നാ
കയാൽ ലൊകത്തിൽനിന്നുള്ളതിനെ പറയുന്നു ലൊകം അവ
൬ രെ കെൾക്കുന്നു — നാം ദൈവത്തിൽനിന്നാകുന്നു
ദൈവത്തെ അറിയുന്നവൻ നമ്മെ കെൾക്കുന്നു ദൈവത്തിൽ
നിന്നല്ലാത്തവൻ നമ്മെ കെൾക്കുന്നില്ല — സത്യത്തിന്റെ ആത്മ

ത്താവെയും ഭ്രമത്തിൻ്റെ ആത്മാവെയും ഇതിനാൽ നാം
അറിയുന്നു—
പ്രിയമുള്ളവരെ നാം അന്യോന്യം സ്നേഹിക്ക—സ്നേഹമെ ൭
ല്ലാം ദൈവത്തിൽനിന്നാകുന്നു സ്നേഹിക്കുന്നവൻ എല്ലാം
ദൈവത്തിൽനിന്നുളവായി ദൈവത്തെ അറിയു
ന്നു—ദൈവം സ്നേഹം തന്നെ ആകയാൽ സ്നേഹിക്കാത്തവ
ൻ ദൈവത്തെ അറിഞ്ഞിട്ടില്ല—ദൈവം തൻ്റെ ഏകജാ
തനാകുന്ന പുത്രനെ നാം അവനാൽ ജീവിക്കേണ്ടതിന്നു ലോ
കത്തിൽ അയച്ചിരിക്കകൊണ്ടു നമ്മിൽ ദൈവസ്നേഹം പ്ര
സിദ്ധമായി—നാം ദൈവത്തെ സ്നേഹിച്ചതല്ല അവൻ ൧൦
നമ്മെ സ്നേഹിച്ചു തൻ്റെ പുത്രനെ നമ്മുടെ പാപങ്ങൾക്കു പ്രായ
ശ്ചിത്തമാവാൻ അയച്ചു എന്നതിൽ തന്നെ സ്നേഹം ആകു
ന്നതു—പ്രിയമുള്ളവരെ ദൈവം നമ്മെ ഇപ്രകാരം ൧൧
സ്നേഹിച്ചു എന്നാൽ നാമും അന്യോന്യം സ്നേഹിക്കേണ്ടതു
—ദൈവത്തെ ഒരുത്തനും ഒരുനാളും കണ്ടിട്ടില്ല നാം അ ൧൨
ന്യോന്യം സ്നേഹിച്ചാൽ ദൈവം നമ്മിൽ വസിക്കുന്നു അവൻ്റെ
സ്നേഹം നമ്മിൽ തികഞ്ഞും ഇരിക്കുന്നു—നാം അവനിലും അ ൧൩
വൻ നമ്മിലും വസിക്കുന്നു എന്നതിനെ അവൻ തൻ്റെ ആത്മാ
വിൽനിന്നു നമുക്കു തന്നതിനാൽ അറിയുന്നു—പിതാവു ത ൧൪
ൻ്റെ പുത്രനെ ലോകരക്ഷിതാവാവാൻ അയച്ചിരിക്കു
ന്നു എന്നു ഞങ്ങൾ കണ്ടിട്ടു സാക്ഷ്യം ചൊല്ലുന്നു—യേശു ൧൫
ദൈവപുത്രൻ എന്നു ആരാനും സ്വീകരിച്ചാൽ ദൈവം അ
വനിലും അവൻ ദൈവത്തിലും വസിക്കുന്നു—ഇങ്ങിനെ
ദൈവത്തിന്നു നമ്മിലുള്ള സ്നേഹത്തെ നാം അറിഞ്ഞും
വിശ്വസിച്ചും ഇരിക്കുന്നു—ദൈവം സ്നേഹം തന്നെ ആകു ൧൬
ന്നു—സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും ദൈ

൧൭ വംതാവനിലും വസിക്കുന്നു — നമുക്കു ന്യായവിധിദിവസത്തി
ൽ പ്രാഗത്ഭ്യം ഉണ്ടാവാനായിട്ടും അവൻ ഇരിക്കുന്നതുപോലെ
നാം ഈ ലോകത്തിൽ ഇരിക്കുന്നതിനാൽ സ്നേഹം നമ്മുടെ
൧൮ ഉള്ളിൽ തികഞ്ഞിരിക്കുന്നു — സ്നേഹത്തിൽ ഭയം ഇല്ല ഭയ
ത്തിന്നു ദണ്ഡനം ഉണ്ടാകയാൽ തികഞ്ഞ സ്നേഹം ഭയത്തെ
പുറത്താക്കി കളയുന്നു ഭയപ്പെടുന്നവൻ സ്നേഹത്തിൽ തി
൧൯ കഞ്ഞവനല്ല — അവൻ മുമ്പെ നമ്മെ സ്നേഹിച്ചതുകൊ
൨൦ ണ്ടു നാം അവനെ സ്നേഹിക്കുക — ഒരുവൻ ഞാൻ ദൈവ
ത്തെ സ്നേഹിക്കുന്നു എന്നു ചൊല്ലി തന്റെ സഹോദരനെ
പകെക്കുന്നു എങ്കിൽ അവൻ കള്ളനാകുന്നു — താൻ കണ്ട സഹോദ
രനെ സ്നേഹിക്കാത്തവൻ കാണാത്ത ദൈവത്തെ എങ്ങി
൨൧ നെ സ്നേഹിക്കും — ദൈവത്തെ സ്നേഹിക്കുന്നവൻ ത
ന്റെ സഹോദരനെയും സ്നേഹിക്കേണം എന്ന കല്പന നമുക്ക്
അവങ്കൽ നിന്നു ഉണ്ടു —

## ൫. അദ്ധ്യായം

യേശു താൻ ക്രിസ്തൻ എന്ന ദൈവസാക്ഷ്യത്തെ പ്രമാണിക്കുന്ന വി
ശ്വാസത്തിന്നും (൧-൧൨) അതിൽ ഉൽഭവിച്ച പ്രാർത്ഥനാ
നിശ്ചയത്തിന്നും മറ്റും —

൧ യേശു താൻ ക്രിസ്തൻ എന്നു വിശ്വസിക്കുന്നവൻ എല്ലാം
ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നു — ജനിപ്പിച്ചവനെ
സ്നേഹിക്കുന്നവൻ എല്ലാം അവനാൽ ജനിച്ചവനെ
൨ യും സ്നേഹിക്കുന്നു — നാം ദൈവത്തെ സ്നേഹിച്ചു അവന്റെ
കല്പനകളെ സൂക്ഷിക്കുമ്പോൾ ദൈവമക്കളെ നാം സ്നേഹിക്കു
൩ ന്നു എന്നറിയുന്നു — അവന്റെ കല്പനകളെ സൂക്ഷിക്കുന്ന
തല്ലൊ ദൈവസ്നേഹം ആകുന്നതു അവന്റെ കല്പനകൾ ഭാരം
൪ ഉള്ളവയും അല്ല — കാരണം ദൈവത്തിൽ നിന്നു ജനിച്ചത്

ഒക്കയും ലൊകത്തെ ജയിക്കുന്നു ലൊകത്തെ ജയിച്ചജ
യമൊ നമ്മുടെ വിശ്വാസമത്രെ—യെശു ദൈവപുത്രൻ എന്നു ൫
വിശ്വസിക്കുന്നവനല്ലാതെ പിന്നെയാരാകുന്നു ലൊകത്തെ ജ
യിക്കുന്നവൻ.
ആയവൻ ജലത്താലും രക്തത്താലും വന്നവനത്രെ യെശു ൬
ക്രിസ്തൻ തന്നെ—ജലത്താൽമാത്രമല്ല ജലത്താലും രക്ത
ത്താലും അത്രെ—ആത്മാവ് തന്നെ സത്യം ആകയാൽ സാക്ഷ്യം
ചൊല്ലുന്നത് ആത്മാവ്തന്നെ—സ്വൎഗ്ഗത്തിൽ സാക്ഷ്യം പ ൭
റയുന്നവർ മൂവർ ഉണ്ടല്ലൊ പിതാവു വചനം പരിശുദ്ധാത്മാവ്
എന്നിവർ മൂവരും ഒന്നു തന്നെ—ഭൂമിയിലും സാക്ഷ്യം പറ ൮
യുന്നവർ മൂവർ ഉണ്ടല്ലൊ ആത്മാവു ജലം രക്തം എന്നിവർ
തന്നെ—മൂവരും ഒന്നിലെക്ക് ആകുന്നു— നാം മനുഷ്യരുടെ സാ ൯
ക്ഷ്യത്തെ കൈക്കൊണ്ടാൽ ദൈവത്തിൻ സാക്ഷ്യം എ
റെവലുതാകുന്നു—അവൻ തന്റെ പുത്രനെ കുറിച്ചു ചൊല്ലി
യതു ദൈവസാക്ഷ്യം ആകുന്നുവല്ലൊ—ദൈവപുത്രങ്കൽ വിശ്വ ൧൦
സിക്കുന്നവനു ആ സാക്ഷ്യം ഉള്ളിൽ ഉണ്ടു ദൈവത്തെ
വിശ്വസിക്കാത്തവൻ ദൈവം സ്വപുത്രനെ കുറിച്ചു ചൊ
ല്ലിയ സാക്ഷ്യത്തെ വിശ്വസിക്കാഞ്ഞതിനാൽ അവനെ കള്ള
നാക്കുന്നു——ആ സാക്ഷ്യമാവിത് ദൈവം നമുക്കു നിത്യജീ ൧൧
വനെ തന്നു എന്നും ആ ജീവൻ അവന്റെ പുത്രനിൽ ആകു
ന്നു എന്നും ഉള്ളതത്രെ—പുത്രനുള്ളവന്നു ജീവൻ ഉണ്ടു ദെ ൧൨
വപുത്രൻ ഇല്ലാത്തവന്നു ജീവനും ഇല്ല—ദൈവപുത്രന്റെ ൧൩
നാമത്തിൽ വിശ്വസിക്കുന്ന നിങ്ങൾക്കു ഞാൻ ഇവ എഴുതിയ
തു നിങ്ങൾ നിത്യജീവനുള്ളവർ എന്ന് അറിഞ്ഞു ദൈവപുത്ര
ന്റെ നാമത്തിൽ ഇനിയും വിശ്വസിക്കെണ്ടതിന്നത്രെ—
നമുക്ക് അവനൊടുള്ള ധൈൎയ്യമാവിത്—നാം അവന്റെ ൧൪

ഇഷ്ടപ്രകാരം വല്ലതും യാചിച്ചാൽ അവൻ നമ്മെ കെൾക്കുന്നു
൧൫ എന്നത്രെ—എന്തു യാചിച്ചാലും അവൻ നമ്മെ കെൾക്കുന്നു എ
ന്നറികിൽ നാം അവനൊടു യാചിച്ച യാചനകൾ ലഭിച്ചു എ
൧൬ ന്നും അറിയുന്നു—ആരാനും തന്റെ സഹോദരൻ മരണ
ത്തിലെക്കല്ലാത്ത പാപം ചെയ്യുന്നതു കണ്ടാൽ
യാചിക്കും അവന്നു ജീവനെ കൊടുക്കയും ആം മരണത്തിലെ
ക്കല്ലാത്ത പാപം ചെയ്യുന്നവൎക്കു തന്നെ—മരണത്തിന്നുള്ള
പാപം ഉണ്ടു—അതിന്നായി ചൊദിക്കെണം എന്നു ഞാൻ
൧൭ ചൊല്ലുന്നില്ല—എല്ലാ അനീതിയും പാപമാകുന്നു—മരണത്തി
൧൮ നല്ലാത്ത പാപവും ഉണ്ടു—ദൈവത്തിൽനിന്നു ജനിച്ചവ
ൻ ആരും പാപം ചെയ്കയില്ല എന്നു നാം അറിയുന്നു—അല്ലൊ ദൈ
വത്തിൽനിന്നു ജനിച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു ദു
൧൯ ഷ്ടൻ അവനെ തൊടുന്നതും ഇല്ല—നാം ദൈവത്തിൽനി
ന്നാകുന്നു എന്നും സൎവ്വലൊകവും ദുഷ്ടനിൽ കിടക്കുന്നു
൨൦ എന്നും നാം അറിയുന്നു—ദൈവപുത്രൻ വന്നു നാം സത്യമു
ള്ളവനെ അറിവാനായിട്ടു നമുക്കു വിവെകം തന്നു എന്നും അ
റിയുന്നു—അതിനാൽ നാം സത്യമുള്ളവനിൽ അവന്റെ പു
ത്രനായ യെശു ക്രിസ്തനിൽ തന്നെ ആകുന്നു—ഇവൻ സത്യ
൨൧ ദൈവവും നിത്യജീവനും ആകുന്നു—പൈതങ്ങളെ വിഗ്ര
ഹങ്ങളിൽനിന്നു നിങ്ങളെ കാത്തുകൊൾവിൻ

# ൨ യോഹന്നാൻ

ഒരു സഭയെ (പ്രു) വിശ്വാസസ്നേഹങ്ങളിൽ നിലനില്പാൻ
പ്രബോധിപ്പിക്കുന്നതു-

തെരിഞ്ഞെടുക്കപ്പെട്ട കർത്ത്രിക്കും ഞാൻ സത്യത്തിൽ സ്നേ ൧
ഹിക്കുന്ന അവളുടെ മക്കൾക്കും മൂപ്പൻ എഴുതുന്നത്— ഞാൻ ൨
മാത്രമല്ല സത്യത്തെ അറിഞ്ഞവർ എല്ലാവരും നമ്മിൽ വസി
ക്കുന്നതും നമ്മോടു എന്നേക്കും ഇരിപ്പതും ആകുന്ന സത്യത്തിൻ
നിമിത്തം നിങ്ങളെ സ്നേഹിക്കുന്നു— പിതാവായ ദൈവ ൩
ത്തിൽനിന്നും പിതാവിൻ പുത്രനായ യേശുക്രിസ്തൻ എന്ന
കർത്താവിൽനിന്നും സത്യത്തിലും സ്നേഹത്തിലും നിങ്ങ
ളോടു കൂടെ കരുണ കനിവു സമാധാനവും ഉണ്ടാവു—— നമുക്കു ൪
പിതാവിൽനിന്നു കല്പന വന്നതു പോലെ നിന്റെ മക്ക
ളിൽ ചിലർ സത്യത്തിൽ നടക്കുന്നതു ഞാൻ കണ്ടെത്തു
കയാൽ അത്യന്തം സന്തോഷിച്ചു— ഇനി കർത്ത്രിയേ ഞാൻ ൫
പുതിയ കല്പന അല്ല ആദിമുതൽ നമുക്കുണ്ടായതിനെ തന്നെ
ഞാൻ എഴുതിക്കൊണ്ടു നാം അന്യോന്യം സ്നേഹിക്കേണ
മെന്നു നിന്നോടു യാചിക്കുന്നു— നാം അവന്റെ കല്പനക ൬
ളിൻ പ്രകാരം നടക്കുക എന്നതു സ്നേഹം തന്നെ ആകുന്നു—
നിങ്ങൾ അതിൽ നടക്കേണം എന്നത്രെ നിങ്ങൾ ആദിമുതൽ കേട്ടപ്ര
കാരം കല്പന ആകുന്നതു—— ജഡത്തിൽ വരുന്നവൻ
എന്നു യേശുക്രിസ്തനെ സ്വീകരിക്കാത്ത അനേകം വഞ്ചകർ പു ൭
റപ്പെട്ടു ലോകത്തിൽ പുക്കുവല്ലൊ- ആയവൻ വഞ്ചകനും എതിർക്രി
സ്തനും ആകുന്നു— നാം അദ്ധ്വാനിച്ചുള്ള ൮
ങ്ങളെ കളയാതെ പൂർണ്ണകൂലിയെ പ്രാപിക്കേണ്ടതിനു

൮ നിങ്ങളെത്തന്നെ നൊക്കുവിൻ— ക്രിസ്തന്റെ ഉപദെ
ശത്തിൽ വസിക്കാതെ ലംഘിച്ചവനെല്ലാം ദൈവം
ഇല്ല ക്രിസ്തന്റെ ഉപദെശത്തിൽ വസിക്കുന്നവന്നു പിതാ
൧൦ വും പുത്രനും ഉണ്ടു— ഒരുത്തൻ ഈ ഉപദെശം ധരിക്കാതെ
നിങ്ങളുടെ അടുക്കൽ വന്നാൽ അവനെ വീട്ടിൽ ചെൎക്കാ
൧൧ രുതു കുശലം പറകയും അരുത— അവനൊടു കുശലം പറയു
ന്നവൻ അവന്റെ ദുഷ്ക്രിയകൾക്കു കൂട്ടാളിയാകുന്നു സത്യം
൧൨ — ഇങ്ങൾക്കു എഴുതുവാൻ പലവും ഉണ്ടായിട്ടും കടലാസ്സും
മഷിയും കൊണ്ടു ചെയ്വാൻ മനസ്സില്ലാഞ്ഞു— കാരണം
നമ്മുടെ സന്തൊഷം പൂൎണ്ണമാകെണ്ടതിന്നു നിങ്ങളിൽ വ
൧൩ ന്നു മുഖാമുഖമായി ചൊല്ലുവാൻ നിരൂപിക്കുന്നു— നിന്റെ
തിരിഞ്ഞെടുത്ത സഹൊദരിയുടെ മക്കൾ നിന്നെ വന്ദി
ക്കുന്നു—

---

# ൩. യൊഹന്നാൻ

ഗായനെ സഹൊദരപ്രീതിനിമിത്തം പുകഴ്ത്തി ദ്യൊത്രെ
ഫാവിന്റെ കുറവും മറ്റും ചൊല്ലി എഴുതുന്നതു

൧ മൂപ്പനായ ഞാൻ സത്യത്തിൽ സ്നെഹിക്കുന്ന പ്രിയ ഗായന്നു
൨ എഴുതുന്നതു— ഹെ പ്രിയ നിന്റെ ദെഹി സുഖിക്കുമ്പൊ
ലെ നീ എല്ലാം കൊണ്ടും നന്നായി സുഖിച്ചും വരെണം എന്നു
൩ ഞാൻ അപെക്ഷിക്കുന്നു— സഹൊദരന്മാർ വന്നു നീ സത്യ
ത്തിൽ നടക്കുന്ന പ്രകാരം നിന്റെ സത്യത്തിന്നു സാക്ഷ്യം
൪ ചൊല്ലുകയാൽ ഞാൻ അത്യന്തം സന്തൊഷിച്ചു— എന്റെ
മക്കൾ സത്യത്തിൽ നടക്കുന്നു എന്നു കെൾക്കുന്നതിൽ അധികം

# യൂദായിന്റെ ലെഖനം

പെത്രൻ ൨ പെ. ൨ മുന്നറിയിച്ചുള്ള ഉപദെഷ്ടാക്കളുടെ വ്യാപാ
രത്താൽ സംഗതിവന്ന ഉപദെശപ്രബൊധനങ്ങൾ

൧ യെശുക്രിസ്തന്റെ ദാസനും യാക്കൊബിന്റെ സഹൊദര
നുമായ യൂദാ - വിളിക്കപ്പെട്ടും പിതാവായ ദൈവത്തിൽ വി
ശുദ്ധീകരിക്കപ്പെട്ടും യെശുക്രിസ്തനായി സൂക്ഷിക്കപ്പെട്ടും
൨ ഇരിക്കുന്നവൎക്ക എഴുതുന്നത — നിങ്ങൾക്കു കനിവും സമാധാന
സ്നെഹങ്ങളും പെരുകി വരുമാറാക
൩ പ്രിയമുള്ളവരെ സാധാരണ രക്ഷയെകൊണ്ടു നിങ്ങൾ
ക്കെഴുതുവാൻ എല്ലാ പ്രയത്നവും ചെയ്തിരിക്കും കാലം പരിശു
ദ്ധന്മാൎക്ക ഒരിക്കൽ ഭരമെല്പിക്കപ്പെട്ട വിശ്വാസത്തിനാ
യി പൊരാടെണം എന്ന പ്രബൊധിപ്പിച്ചെഴുതുവാൻ ആ
൪ വശ്യം തൊന്നി — എങ്ങിനെ എന്നാൽ നമ്മുടെ ദൈവത്തി
ന്റെ കരുണയെ കാമഭൊഗത്തിലെക്ക മറിച്ചു വെച്ചും എകനാ
ഥനും നമ്മുടെ കൎത്താവുമായ യെശുക്രിസ്തനെ തള്ളിപ്പറ
യുന്ന അഭക്തന്മാരിലരും നുഴഞ്ഞു വന്നു — അവർ പണ്ടെ
ഈ ന്യായവിധിക്കു മുൻ എഴുതപ്പെട്ടവർ തന്നെ —
൫ ഇതെല്ലാം പണ്ട് അറിഞ്ഞവർ എങ്കിലും നിങ്ങളെ ഞാൻ
ഒൎപ്പിപ്പാൻ ഇച്ഛിക്കുന്നിതു - കൎത്താവു മിസ്രയിൽ നിന്ന
ജനത്തെ രക്ഷിച്ചിട്ടും വിശ്വസിക്കാത്തവരെ പിന്നെ
൬ യും സംഹരിച്ചു എന്നും — തങ്ങളുടെ വാഴ്ചയെ കാക്കാതെ താഴ്മയാ
തെ സ്വവാസത്തെ വിട്ടു പൊയ ദൂതരെ എന്നെക്കുമുള്ള ച
ട്ടുകളാൽ അന്ധകാരത്തിൻ കീഴിലിട്ടു മഹാദിവസത്തിൻ
൭ ന്യായവിധിക്കായി സൂക്ഷിച്ചിരിക്കുന്നു എന്നും — അതു പൊലെ

സദൊം ഘമൊറകളും അവറ്റിൽ ചുറ്റുമുള്ള പട്ടണങ്ങളും അ
വർക്കൊത്തവണ്ണം പുലയാടി അന്യജഡത്തിൻ പിന്നാലെ
നടന്നു പൊകയാൽ നിത്യാഗ്നിവിധിയെ സഹിച്ചു ദൃഷ്ടാ
ന്തമായി കിടക്കുന്നു എന്നും ഉള്ളവ തന്നെ — — എങ്കിലും സ ൮
മപ്രകാരത്തിൽ ഇവരും സ്വപ്നാവസ്ഥയിലായി ജഡത്തെ
മലിനമാക്കുന്നു കർത്തൃത്വത്തെ തിരസ്കരിക്കുന്നു തെജസ്സുകളെ
ദുഷിച്ചു ചൊല്ലുന്നു — എന്നാൽ പ്രധാനദൂതനായ മിഖാ ൯
യെൽ കൂടെ പിശാചൊട് ഇടഞ്ഞു മൊശയുടെ ദെഹം ചൊല്ലി
വാദിക്കുമ്പൊൾ ദൂഷണവിധിയെ ചുമത്തുവാൻ തുനിയാ
തെ കർത്താവ് നിന്നെ ശാസിക്ക എന്നു പറഞ്ഞതെ ഉള്ളു —
ഇവരൊ തങ്ങൾ അറിയാത്തവയെ എല്ലാം ദുഷിച്ചു പറയുന്നു — ൧൦
ബുദ്ധിയില്ലാത്ത മൃഗങ്ങളെ പൊലെ എന്തെല്ലാം പ്രാകൃതമാ
യി ബൊധിക്കുന്നു അവറ്റിൽ കെട്ടുപൊകുന്നു — അവർക്ക ൧൧
ഹാ കഷ്ടം കായിൻ വഴിയിൽ നടന്നു കൂലിക്കായി ബിലയാ
മിൻ ഭ്രമത്തിൽ ലയിച്ചു കൊറഹിൻ കലഹവാദത്തിനാൽ
നശിച്ചു പൊകുവരല്ലൊ — ഇവർ നിങ്ങളുടെ സ്നെഹസദ്യക ൧൨
ളിൽ അഞ്ചാതെ കൂടി ഭക്ഷിച്ചുംകൊണ്ടു തങ്ങളെ ത
ന്നെ മെയ്ക്കുകയാൽ കടല്പാറകൾ ആകുന്നു — കാറ്റുകളാ
ൽ ഉഴിച്ചു കീഴ് ചൊരിയാതെ കടക്കുന്ന മെഘങ്ങൾ — കായ്ക്കും കാ
ലം കഴിഞ്ഞ ഫലമില്ലാ വൃക്ഷങ്ങൾ രണ്ടുരു ചത്തവയും വെ
രറ്റു പൊയവയും തന്നെ — തങ്ങളുടെ നാണക്കെടുകളെ ൧൩
നുരെച്ചു തള്ളുന്ന കടലിലെ കൊട്ടിരകൾ — അന്ധത
മസ്സ് നിത്യതെക്കായി കാക്കപ്പെട്ടുള്ള ഭ്രമനക്ഷത്ര
ങ്ങൾ തന്നെ — — ഇവരെ ചൊല്ലിച്ചു ആദാമിൽ നിന്നു ഏ ൧൪
ഴാമനായ ഹനൊക്കും പ്രവചിച്ചിതു — ഇതാ യഹൊ
വ തന്റെ വിശുദ്ധലക്ഷങ്ങളൊടു കൂടെ വന്നു —

൧൫ - എല്ലാവൎക്കും ന്യായം വിധിപ്പാനും ഭക്തികെട്ടവരിൽ എ
ല്ലാസകല അഭക്തിയായി ചെയ്തിരിക്കുന്നതും പാപികളായിരിക്കുന്ന ഭ
ന്ന സകല നിഷ്ഠൂരങ്ങൾ നിമിത്തവും അവരുടെ അഭക്തന്മാരെ
൧൬ ഒന്നിനും ബോധം വരുത്തിപ്പാനും എന്നത്രെ — ഇവർ
തങ്ങളുടെ മോഹങ്ങളെ അനുസരിച്ചു നടക്കുന്നവരും പിറുപിറു
പ്പുകാരും അവലാതിക്കാരും ആകുന്നു — പ്രയോജനം വി
ചാരിച്ചു മുഖസ്തുതിയും ചൊല്ലിക്കൊണ്ടു അവരുടെ വായ്കൾ
൧൭ ഇഷ്ടമാനുഷം ചൊല്ലുന്നു — നിങ്ങളൊ പ്രിയമുള്ളവരെ നമ്മുടെ
കൎത്താവാകുന്ന യെശുക്രിസ്തുവിന്റെ അപൊസ്തൊലർ മുൻ ചൊ
൧൮ ന്നവാക്കുകളെ ഓൎപ്പിൻ — അന്ത്യകാലത്തിൽ തങ്ങളുടെ ഭ
ക്തിവിഹീനമൊഹങ്ങളിൻപ്രകാരം നടക്കുന്ന പരിഹാസ
൧൯ ക്കാരുണ്ടാകുമെന്നവർ നിങ്ങളൊടു പറഞ്ഞുവല്ലൊ — ഇവർ
വെർപിരിഞ്ഞുകൊണ്ടുള്ളവരും ആത്മാവില്ലാത്ത പ്രാണമയന്മാ
൨൦ ർ അത്രെ — നിങ്ങളൊ പ്രിയമുള്ളവരെ നിങ്ങളുടെ അതി
വിശുദ്ധവിശ്വാസത്തിന്മെൽ നിങ്ങളെ തന്നെ പണിചെ
൨൧ യ്തും — വിശുദ്ധാത്മമൂലം പ്രാൎത്ഥിച്ചും നമ്മുടെ കൎത്താവായ യെ
ശുക്രിസ്തുവിന്റെ കരുണയെ നിത്യജീവനായിട്ടു പാൎത്തുംകൊണ്ടു
൨൨ ദൈവസ്നെഹത്തിൽ നിങ്ങളെ തന്നെ കാത്തുകൊള്ളുവിൻ — പി
ന്നെ ഒന്നിൽ സംശയിക്കുന്നവരെ ബോധം വരുത്തുവിൻ
൨൩ — ചിലരെ തീയിൽ നിന്നു പറിക്കും വണ്ണം ഉദ്ധരിപ്പിൻ ജഡ
ത്താൽ കളങ്കപ്പെട്ട അങ്കിയെയും വെറുത്തു ചിലരെ ഭയത്തൊ
ടെ കരുണിച്ചും കൊള്ളുവിൻ -
൨൪ നിങ്ങളെ വിഴുകാതെ സൂക്ഷിച്ചു തന്റെ തെജസ്സിൻ മുമ്പി
ൽ കറകൂടാതെ ഉല്ലാസത്തോടെ നിറുത്തുവാൻ ശക്തിയുള്ള
൨൫ — ഏകനായ ദൈവവും നമ്മുടെ കൎത്താവായ യെശുക്രിസ്തുമൂലം
നമ്മുടെ രക്ഷിതാവും ആയവനു തെജസ്സും മഹിമയും ബ

ലവും അധികാരവും സൎവ്വയുഗത്തിന്നു മുമ്പെയും ഇപ്പൊഴും എ
ല്ലാ യുഗങ്ങളിലും ഉണ്ടാവൂതാക — ആമെൻ —

---

# യോഹനാന്റെ വെളിപ്പാടു

## ൧. അദ്ധ്യായം

(൧) വന്ദനം (൯) യോഹനാന്റെ ദൎശനങ്ങൾ.

യേശുക്രിസ്തന്റെ വെളിപ്പാടു — ആയതിനെ വേഗത്തി ൧
ൽ ഉണ്ടാകേണ്ടുന്നവ സ്വദാസന്മാൎക്കു കാണിക്കേണ്ടതിന്നു
ദൈവം അവനു കൊടുത്തു അവനും സ്വദൂതനെ കൊണ്ടു
നിയോഗിച്ചു തന്റെ ദാസനായ യോഹനാനെ അറിയി
ച്ചതു — ഇവൻ ദൈവവചനവും യേശുക്രിസ്തന്റെ സാക്ഷ്യവും ൨
ആയി താൻ കണ്ടവ ഒക്കെയും സാക്ഷീകരിച്ചിട്ടുണ്ടു — ഈ പ്ര ൩
വാചകവാക്കുകളെ വായിക്കുന്നവനും കേൾക്കുന്നവരും അതി
ൽ എഴുതിയവറ്റെ സൂക്ഷിക്കുന്നവരും ധന്യന്മാർ — സമയം അ
ടുത്തിരിക്കുന്നു സത്യം —

ആസ്യയിലുള്ള ഏഴു സഭകൾക്കും യോഹനാൻ എഴുതു ൪
ന്നതു — ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനും ആയ
വനിൽനിന്നും അവന്റെ സിംഹാസനത്തിൻ മുമ്പിലുള്ള ഏ
ഴാത്മാക്കളിൽനിന്നും — വിശ്വസ്തസാക്ഷിയും മരിച്ചവ ൫
രിൽ ആദ്യജാതനും ഭൂമിരാജാക്കന്മാരെ വാഴുന്നവനും
ആയ യേശുക്രിസ്തനിൽനിന്നും നിങ്ങൾക്ക കരുണയും സമാ
ധാനവും ഉണ്ടാക — നമ്മെ സ്നേഹിക്കുന്നവനും നമ്മെ പാപ ൬
ങ്ങളിൽനിന്നു സ്വരക്തത്തിൽ കഴുകി നമ്മെ സ്വപിതാവാ
യ ദൈവത്തിന്നു രാജ്യവും പുരോഹിതരും ആക്കി

ത്വവും എകവനു യുഗാദിയുഗങ്ങളോളവും തെജസ്സും ബ
൭ ലവും ഉണ്ടാക എന്നു — കണ്ടാലും അവൻ മെഘങ്ങളൊടും കൂടി
വരുന്നു എല്ലാ കണ്ണും (ജക. ൧൨, ൧൦) അവനെ കുത്തിയവരും
കൂടവെ അവനെ കാണും - ഭൂമിയിലെ ഗൊത്രങ്ങൾ ഒക്കയും
൮ അവനെ ചൊല്ലി തൊഴിക്കയും ചെയ്യും — അതെ ആമെൻ -
ഞാൻ അകാരവും ഓകാരവും ആദിയും അന്തവും ആകു
ന്നു എന്നു ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനും ആയ
കൎത്താവാകുന്ന സൎവ്വശക്തൻ പറയുന്നു -
൯ നിങ്ങളുടെ സഹൊദരനും കഷ്ടതയിലും രാജ്യത്തിലും യെ
ശുവിങ്കലെ ക്ഷാന്തിയിലും കൂട്ടാളിയുമായ യൊഹനാൻ എ
ന്നുള്ള ഞാൻ ദൈവവചനവും യെശുസാക്ഷ്യവും നിമിത്ത
൧൦ മായി പത്മനാമമുള്ള ദ്വീപിൽ ആയി — കൎത്താവിൻ വാരത്തി
ൽ ആത്മാവിലായി എന്റെ പിറകിൽ കാഹളത്തിന്നൊ
൧൧ ത്ത മഹാശബ്ദം കെട്ടു ഞാൻ അകാരവും ഓകാരവും ഒന്നാമ
നും ഒടുക്കത്തവനും തന്നെ നീ കാണുന്നതു പുസ്തകത്തിൽ എ
ഴുതി എഫെസു, സ്മുൎന്ന, പെൎഗ്ഗമു, ധുയതൈര, സൎദ്ദി, ഫിലദെല്ഫി
൧൨ യ, ലവുദിക്യ എന്ന എഴു സഭകൾക്കും അയക്ക — എന്നു എന്നൊ
ടു ഉരെക്കുന്ന ശബ്ദത്തെ കാണ്മാൻ തിരിഞ്ഞു — തിരിഞ്ഞാറെ
൧൩ ഏഴു പൊൻ നിലവിളക്കുകളെയും — നിലവിളക്കുകളു
ടെ നടുവിൽ മനുഷ്യപുത്രനോടു സദൃശനായവനെയും കണ്ടു
അവൻ നിലയങ്കി ധരിച്ചും മുലകളൊടു പൊൻ കച്ച കെട്ടിയും
൧൪ ഉള്ളവൻ — അവന്റെ തലയും മുടിയും വെളുത്ത ആട്ടിൻ
രോമം പൊലെ ഹിമത്തൊളം വെളുത്തതും കണ്ണുകൾ അഗ്നിജ്വാലെക്കു
൧൫ ഒത്തതും — അവന്റെ കാലുകൾ ഉലയിൽ പഴുപ്പിച്ചിട്ടുള്ള
നല്ലൊരു ലൊഹത്തിന്നു സദൃശവും അവന്റെ ശബ്ദം പെരു
൧൬ വെള്ളങ്ങളുടെ ശബ്ദം പൊലെയും തന്നെ — അവൻ വലങ്കൈ

ത്തിൽ ഏഴു നക്ഷത്രങ്ങൾ ഉണ്ടു — അവന്റെ വായിൽനിന്നു മൂൎച്ച ൧൬
യുള്ള ഇരുമുനവാൾ പുറപ്പെട്ടു — അവന്റെ മുഖം സൂൎയ്യ
ൻ തൻശക്തിയിൽ പ്രകാശിക്കും പോലെ തന്നെ — — ഞ്ഞു ൧൭
യവനെ ഞാൻ കണ്ടപ്പോൾ ചത്തവനെ പോലെ അവ
ന്റെ കാൽക്കൽ വീണു — അവനും തൻ വലങ്കൈ എന്മേൽ
വെച്ചു — ഭയപ്പെടല്ല ഞാൻ ആദ്യനും അന്ത്യനും ജീവനുള്ള
വനും ആകുന്നു — ഞാൻ മരിച്ചവനായി ഇതാ യുഗാദിയുഗ ൧൮
ങ്ങളോളം ജീവിച്ചിരിക്കുന്നവനും ആകുന്നു — പാതാളത്തി
ന്റെയും മരണത്തിന്റെയും താക്കോലുകളും എനിക്കുണ്ടു — എ ൧൯
ഴുതുക നീ കണ്ടവയും ആകുന്നവയും ഇതിൽ പിന്നെ സം
ഭവിപ്പാനുള്ളവയും എഴുതുക — നീ എന്റെ വലങ്കൈ ൨൦
യിൽ കണ്ട ഏഴു നക്ഷത്രങ്ങളുടെ മൎമ്മത്തെയും ഏഴു പൊൻ
നിലവിളക്കുകളെയും എഴുതുക — ഏഴു നക്ഷത്രങ്ങൾ ഏഴു സ
ഭകളുടെ ദൂതരാകുന്നു — ഏഴു നിലവിളക്കുകൾ ഏഴു സഭകളാകുന്നു

## ൨ അദ്ധ്യായം.

൧ എഫെസു — ൮ സ്മുൎന്ന — ൧൨ പെൎഗ്ഗമു — ൧൮ തുയത്തിര
എന്ന നാലു സഭകൾക്കുള്ള ലെഖനങ്ങൾ.

എഫെസ്യസഭയുടെ ദൂതനു എഴുതുക — ഏഴു നക്ഷത്രങ്ങ ൧
ളെയും തന്റെ വലങ്കൈക്കിൽ പിടിച്ചും കൊണ്ടു ഏഴു പൊൻ
നിലവിളക്കുകളുടെ നടുവിലും നടക്കുന്നവൻ പറയുന്നിത — ഞാ ൨
ൻ നിന്റെ ക്രിയകളെയും നിന്റെ പ്രയത്നത്തെയും ക്ഷാന്തിയെ
യും അറിയാം — അവരെ പൊറുപ്പാൻ കൂടാതെയും — അപൊസ്തലരല്ലാ
തിരിക്കെ തങ്ങൾ അപൊസ്തലർ എന്നു ചൊല്ലുന്നവരെ ശൊ
ധിച്ചു കള്ളന്മാർ എന്നു കണ്ടതും — നീ ക്ഷാന്തിയുള്ള ൩
വനായി എന്റെ നാമം നിമിത്തം പൊറുത്തു
കാണുകയും ഞാൻ അറിഞ്ഞിരിക്കുന്നു — — — എങ്കിലും നിന്റെ

ആദ്യസ്നെഹത്തെ കൈവിട്ടുകളഞ്ഞുള്ളതു നിന്റെനെരെ
൫ എനിക്കുണ്ടു — ആകയാൽ നീ എവിടെനിന്നു വീണി
രിക്കുന്നു എന്നു ഓൎത്തു മനന്തിരിഞ്ഞു ആദ്യക്രിയകളെ ചെ
യ്കൊള്ളു — അല്ലാഞ്ഞാൽ ഞാൻ വെഗത്തിൽ നിന്നടു
ക്കവന്നു നിന്റെ വിളക്കുതണ്ടിനെ സ്വസ്ഥലത്തിൽ നിന്നു
൬ നീക്കും മാനസാന്തരപ്പെടാഞ്ഞാലത്രെ — എങ്കിലും ഞാനും
പകെക്കുന്ന നിക്കൊലാവ്യരുടെ ക്രിയകളെ നീ പകെക്കുന്ന
൭ തത്രെ നിണക്കുണ്ടു — ആത്മാവു സഭകളൊടു പറയുന്നതു
എന്തെന്നു ചെവിയുള്ളവൻ കെൾക്ക — ജയിക്കുന്നവനു ഞാ
ൻ ദൈവത്തിൻ പരദീസയിൽ നടുവിലുള്ള ജീവവൃക്ഷത്തിൽ
നിന്നു ഭക്ഷിപ്പാൻ കൊടുക്കും.
൮ സ്മുൎന്നയിലെ സഭയുടെ ദൂതന്നു എഴുതുക — ആദ്യനും അന്ത്യനും
ആയി മരിച്ചു ശെഷം ജീവിച്ചു കൊണ്ടവൻ പറയുന്നിതു —
൯ ഞാൻ നിന്റെ ക്രിയകളെയും ഞെരുക്കത്തെയും ദാരിദ്ര്യ
ത്തെയും — നീയൊ ധനവാനാകുന്നു താനും — തങ്ങൾ യഹൂദരെന്നു
ചൊല്ലിയും അപ്രകാരരല്ല സാത്താന്റെ പള്ളിയാകുന്നവരുടെ
൰ ദൂഷണത്തെയും അറിഞ്ഞിരിക്കുന്നു — നീ സഹിപ്പാനു
ള്ളവകളെ ഒന്നും ഭയപ്പെടായ്ക — കണ്ടാലും നിങ്ങൾ പരീക്ഷിക്ക
പ്പെടുവാൻ പിശാചു നിങ്ങളിൽ ചിലരെ തടവിൽ ആക്കി
ക്കളകയും പത്തു ദിവസം കൊണ്ടു നിങ്ങൾക്കു ഉപദ്രവം ഉണ്ടാകും —
മരണപൎയ്യന്തം വിശ്വാസമുള്ളവനാക എന്നാൽ ഞാൻ ജീവകിരീ
൰൧ ടത്തെ നിണക്കു തരും — ആത്മാവു സഭകളൊടു പറയുന്നതു എ
ന്തെന്നു ചെവിക്കുള്ളവൻ കെൾക്ക — ജയിക്കുന്നവനു രണ്ടാം മ
രണത്താൽ ചെതം വരികയില്ല —
൰൨ പെൎഗ്ഗമിലെ സഭയുടെ ദൂതന്നു എഴുതുക — ഇരുവായ്ക്കുള്ള മൂൎച്ചയു
൰൩ ള്ള വാളുള്ളവൻ പറയുന്നിതു — ഞാൻ നിന്റെ ക്രിയകളെയും

നീ പാർക്കുന്നതു സാത്താന്റെ സിംഹാസനം ഉള്ളെടം എന്നും
നീ എന്റെ നാമത്തെ പിടിച്ചിരിക്കുന്നതും അന്തിപാസ എ
ന്ന വിശ്വാസമുള്ള സാക്ഷിയായവൻ കൂടിയും എന്റെ വിശ്വാസ
ത്തെ തള്ളിപ്പറകാഞ്ഞതും ഞാൻ അറിഞ്ഞിരിക്കുന്നു അ
വനല്ലൊ നിങ്ങളുടെ ഇടയിൽ കൊല്ലപ്പെട്ടു സാത്താൻ പാർക്കു
ന്നെടത്തിൽ തന്നെ — — എങ്കിലും നിന്റെ നെരെ എനിക്കു ൧൪
കുറ അല്പം ചിലതുണ്ടു — ഇസ്രയെൽ പുത്രന്മാർ വിഗ്രഹാർപ്പിത
ങ്ങളെ തിന്നും പുലയാട്ടു ചെയ്യും പൊകെ കണ്ടിന്നു അവർക്കു
ഇടർച്ച വെപ്പാൻ ബാലാക്കിന്നു ഉപദെശിച്ചുള്ള ബിലയാമി
ന്റെ ഉപദെശത്തെ പിടിക്കുന്നവർ അവിടെ നിനക്കുണ്ടു —
അപ്രകാരം ഞാൻ പകെക്കുന്ന നിക്കൊലാവ്യരുടെ ഉപ ൧൫
ദെശത്തെ പിടിച്ചുകൊള്ളുന്നവർ നിനക്കും ഉണ്ടു — ആക ൧൬
യാൽ മനന്തിരികുക — അല്ലാഞ്ഞാൽ ഞാൻ വെഗം നിനക്കാ
യ്വന്നു എന്റെ വായിലെ വാളിനെ കൊണ്ടു അവരൊടു പൊരു
തും — ആത്മാവ് സഭകളൊടു പറയുന്നതു എന്തെന്നു ചെവി ൧൭
യുള്ളവൻ കെൾക്കുക — ജയിക്കുന്നവന്നു ഞാൻ മറഞ്ഞിട്ടുള്ള
മന്നായിൽ നിന്നു കൊടുക്കും അവന്നു വെള്ളക്കല്ലിനെയും ല
ഭിക്കുന്നവനല്ലാതെ ആരും അറിയാത്ത പുതുപെർ എഴുതി
തിന്മെൽ എഴുതീട്ടുള്ളതിനെയും കൊടുക്കും —
തുയത്തൈരയിലെ സഭയുടെ ദൂതന്നെഴുതുക — അഗ്നിജ്വാല ൧൮
ലെക്കൊത്ത കണ്ണുകളും അമ്പർലൊഹത്തൊടു സദൃശമാ
യ കാലുകളും ഉള്ള ദൈവപുത്രൻ പറയുന്നിതു — ഞാൻ ൧൯
നിന്റെ ക്രിയകളെയും സ്നെഹവിശ്വാസങ്ങളെയും നി
ന്റെ ശുശ്രൂഷയും ക്ഷമയെയും ഒടുക്കത്തെ ക്രിയകൾ മുമ്പി
ലത്തെതിൽ എറെക്കുള്ളതും അറിഞ്ഞിരിക്കുന്നു — എങ്കി ൨൦
ലും നിന്റെ നെരെ എനിക്കുള്ളതു — താൻ പ്രവാചകിയെ

ന്നു ചൊല്ലി എന്റെ ദാസരെ വ്യഭിചരിപ്പാനും വിഗ്രഹാൎപ്പി
തങ്ങളെ ഭക്ഷിപ്പാനും ഉപദെശിച്ചും ചതിച്ചും കൊള്ളു
ന്ന ഇസബെൽ എന്ന സ്ത്രീയെ നീ സഹിച്ചുകൊണ്ടിരിക്കുന്നതത്രെ-
൨൧ - അവൾക്കു മനസ്സ തിരിവാൻ ഞാൻ ഇട കൊടുത്തിട്ടും തന്റെ വ്യ
൨൨ ഭിചാരത്തിൽ നിന്നു മനസ്സ തിരിഞ്ഞില്ല — കണ്ടാലും ഞാൻ അവളെ കി
ടക്കമെലും അവളൊടു വ്യഭിചരിക്കുന്നവരെ വലിയ കഷ്ട
ത്തിലും ആക്കി തളൎക്കും അവരുടെ ക്രിയകളിൽ നിന്നു അ
൨൩ വർ മനസ്സ തിരിയാതെ പൊയാലത്രെ — അവളുടെ മക്കളെ
യും മരണത്താൽ കൊല്ലും ഞാൻ ഉൾപൂവുകളെയും ഹൃദയ
ങ്ങളെയും ആരായുന്നവൻ എന്നു എല്ലാ സഭകളും അറി
യും - ഞാൻ നിങ്ങൾക്ക എവൎക്കും ക്രിയകൾക്ക ഒത്തവണ്ണം കൊ
൨൪ ടുക്കയും ചെയ്യും — പിന്നെ ഈ ഉപദെശത്തെ കൈക്കൊ
ള്ളാത്തവർ പറയും പൊലെ സാത്താന്റെ ആഴങ്ങ
ളെ അറിയാതെയുള്ള തെരക്കിൽ ശെഷിച്ചുള്ളൊരു നിങ്ങ
ളൊടു ഞാൻ പറയുന്നു - അന്യഭാരത്തെ നിങ്ങളുടെ മെൽ ചുമത്തുക
൨൫ യില്ല - എങ്കിലും നിങ്ങൾക്കുള്ളതിനെ ഞാൻ വരുവൊളം പി
൨൬ ടിച്ചുകൊൾവിൻ - ജയിച്ചും എന്റെ ക്രിയകളെ ഒടുക്കം വ
രെയും കാത്തും കൊള്ളുന്നവന്നു ഞാൻ എന്റെ പിതാവി
ൽ നിന്നു ലഭിച്ച പ്രകാരം ജാതികളിന്മെൽ അധികാരം
൨൭ കൊടുക്കും — കുശവപാത്രങ്ങൾ നുറുങ്ങി പൊകും പൊലെ
൨൮ അവൻ ഇരിമ്പ്കൊൽ കൊണ്ടു അവരെ മെയ്ക്കും — ഞാ
ൻ ഉദയനക്ഷത്രത്തെയും അവന്നു കൊടുക്കും — ആത്മാ
വ സഭകളൊടു പറയുന്നത് എന്തെന്നു ചെവിയുള്ളവൻ കെ
ൾക്ക -

൩. അദ്ധ്യായം.

സൎദ്ദിസ - ഫിലദെല്ഫിയ - ലവുദിക്യ ഇവ സഭ

കൾക്കുള്ള ലെഖനങ്ങൾ

സർദ്ദീസിലെ സഭയുടെ ദൂതനെഴുതുക — ദൈവത്തിന്റെ ഏ ൧
ഴാത്മാക്കളും ഏഴു നക്ഷത്രങ്ങളും ഉള്ളവൻ പറയുന്നിത.
ഞാൻ നിന്റെ ക്രിയകളെയും ജീവനുള്ളവൻ എന്നു
പെരുണ്ടാകിലും മരിച്ചവനാകുന്നതിനെയും അറിയു
ന്നു — ജാഗരിച്ചു വരിക മരിപ്പാറായ ശെഷിച്ചവകളെ സ്ഥി ൨
രീകരിക്കയും ചെയ്ക — നിന്റെ ക്രിയകളെല്ലാം എൻ ദൈ
വത്തിൻ മുമ്പാകെ പൂർണ്ണതയുള്ളവ അല്ല എന്നു ഞാൻ കണ്ടി
രിക്കുന്നു — എതുപ്രകാരം ലഭിച്ചും കെട്ടും ഇരി ൩
ക്കുന്നു എന്ന് ഓർത്തു സൂക്ഷിച്ചും കൊണ്ടു മനസ്സ തിരിയുക —
നീ ജാഗരിക്കുന്നില്ല എങ്കിലൊ ഞാൻ കള്ളനെ പൊലെ
വരും എതു നാഴികെക്ക് നിന്റെ മെൽ വരും എന്നു നീ
അറികയും ഇല്ല — തങ്ങളുടെ ഉടുപ്പുകളെ മലിനമാക്കാത്ത ൪
കുറെ ആളുകൾ സർദ്ദീസിൽ തന്നെ നിനക്കുണ്ടു — അവ ൫
ർ യോഗ്യന്മാരാകയാൽ വെള്ള ധരിച്ചും കൊണ്ടു എന്നൊടു
കൂടെ നടക്കും — ജയിക്കുന്നവൻ വെള്ള ഉടുപ്പു ധരിക്കും
അവന്റെ നാമത്തെ ഞാൻ ജീവപുസ്തകത്തിൽ നിന്നു
മാച്ചുകളയാതെ എൻ പിതാവിന്നും അവന്റെ ദൂതന്മാ
ർക്കും മുമ്പാകെ അവന്റെ നാമത്തെ എറ്റുപറകയും ചെ
യ്യും — ആത്മാവു സഭകളൊടു പറയുന്നതിനെ ചെവി ൬
യുള്ളവൻ കെൾക്കുക.
ഫിലദെല്ഫിയ സഭയുടെ ദൂതനെഴുതുക — വിശുദ്ധനും സ ൭
ത്യവാനും ദാവിദിൻ താക്കൊലുള്ളവനും ആരും
അടെക്കാതവണ്ണം തുറക്കയും ആരും തുറക്കാതെ അടെ
ക്കയും ചെയ്യുന്നവൻ പറയുന്നിത — ഞാൻ നിന്റെ ക്രിയ ൮
കളെ അറിഞ്ഞിരിക്കുന്നു — ഇതാ ഞാൻ നിന്റെ മുമ്പാ

കെ തുറന്നവാതിൽ വെച്ചിരിക്കുന്നു ആയതിനെ ആർക്കും അടെ
പ്പാൻ കഴികയില്ല — കാരണം നീ അല്പശക്തിയുള്ളവൻ എങ്കിലും എ
ന്റെ വചനത്തെ കാത്തു എന്റെ നാമത്തെ തള്ളിപ്പറയാതെ
൯ ഇരിക്കുന്നു — കണ്ടാലും യെഹൂദരല്ല എങ്കിലും പറയുന്നവരായി
ട്ടെ തങ്ങൾ യെഹൂദർ എന്നു ചൊല്ലുന്ന സാത്താന്റെ പള്ളി
യിൽ നിന്നുള്ളവരെ ഞാൻ തരും ഇതാ അവർ നിന്റെ പാദ
ങ്ങളിൽ വന്നു കുമ്പിട്ടു ഞാൻ നിന്നെ സ്നേഹിച്ചു എന്നു
൧൦ ബോധിപ്പാറാക്കും — എന്റെ ക്ഷാന്തിയുടെ വചനത്തെ
നീ കാത്തു കൊണ്ടതാൽ ഭൂവാസികളെ പരീക്ഷിപ്പാൻ
പ്രപഞ്ചം എങ്ങും വരെണ്ടുന്ന പരീക്ഷാനാഴികയിൽ നി
൧൧ ന്നു ഞാൻ നിന്നെ കാക്കും — കണ്ടാലും ഞാൻ വെഗം വരും-
നിന്റെ കിരീടത്തെ ആരും എടുക്കാതിരിപ്പാൻ നിനക്കുള്ള
൧൨ തിനെ പിടിച്ചുകൊൾ — ജയിക്കുന്നവനെ എന്റെ ദൈ
വത്തിന്റെ ആലയത്തിൽ ഞാൻ തൂണാക്കി വെക്കും അവൻ പു
റത്തു പൊകാതാകും - എൻ ദൈവത്തിൻ നാമവും എൻ
ദൈവത്തിൽ നിന്നു സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങുന്ന പുതു
യരുശലെം എന്ന എൻ ദൈവത്തിൻ പട്ടണത്തിന്റെ
നാമവും എന്റെ പുതിയ നാമവും ഞാൻ അതിന്മേൽ എ
൧൩ ഴുതും — ആത്മാവ് സഭകളോടു പറയുന്നതു എന്തെന്നു
ചെവിയുള്ളവൻ കെൾക്ക-
൧൪ ലവുദിക്ക്യയിലെ സഭയുടെ ദൂതന്നു എഴുതുക — ആമേനാ
യും സത്യവും ഉള്ള സാക്ഷിയായി ദൈവസൃഷ്ടിയുടെ ആ
൧൫ ദിയാകുന്നവൻ ഇങ്ങനെ പറയുന്നിതു — ഞാൻ
നിന്റെ ക്രിയകളെ നീ ശീതവാനുമല്ല ഉഷ്ണവാനുമല്ല എ
ന്നറിഞ്ഞിരിക്കുന്നു - നീ ശീതവാനൊ ഉഷ്ണവാനൊ ആയാൽ
൧൬ കൊള്ളായിരുന്നു — ഇങ്ങിനെ നീ ശീതവാനുമല്ല ഉഷ്ണവാന

മദ്ധ്യശീതൊഷ്ണവാനാകയാൽ നിന്നെ എൻ വായിൽനി
ന്നു ഛർദ്ദിപ്പാൻ ഭാവിക്കുന്നു — ഞാൻ ധനവാനാകു
ന്നു - സമ്പന്നനായി - ഒന്നിനും മുട്ടില്ല എന്നു ചൊല്ലികൊ
ണ്ടു നീ നിർഭാഗ്യനും അരിഷ്ടനും ദരിദ്രനും കുരുട
നും നഗ്നനും എന്നു തിരിയായ്കയാൽ — സമ്പന്നനാവാ
ൻ തീയിൽ ഊതിക്കഴിച്ച പൊന്നും നിന്റെ നഗ്നതയുടെ
ലജ്ജ വെളിവരാതവണ്ണം ധരിക്കേണ്ടും വെള്ളയുടു
പ്പുകളും എന്നൊടു മെടിക്കയും — നീ കാണ്മാനായി കണ്ണുക
ളിൽ ലെപം എഴുതുകയും വെണം എന്നു നിന്നൊടു മന്ത്രി
ക്കുന്നു — ഞാൻ പ്രിയം ഭാവിക്കുന്നവരെ ഒക്കെയും ശാ
ക്ഷ ചെയ്തു ശിക്ഷിക്കുന്നു - ആകയാൽ എരിവുണ്ടായി മന
സാന്തരപ്പെടുക — ഇതാ ഞാൻ വാതുക്കൽ നിന്നു മുട്ടുന്നു —
ആരും എന്റെ ശബ്ദം കെട്ടു വാതിൽ തുറന്നാൽ അവ
ന്റെ അടുക്കെ ഞാൻ പുക്കും അവനൊടും അവൻ എ
ന്നൊടും കൂടെ അത്താഴം കഴിക്കും — ജയിക്കുന്നവന്നു ഞാൻ എ
ന്നൊടുകൂടെ എന്റെ സിംഹാസനത്തിൽ ഇരിപ്പാൻ
നല്കും - ഞാനും ജയിച്ചു എൻ പിതാവിനൊടു കൂടെ അവ
ന്റെ സിംഹാസനത്തിൽ ഇരുന്നതു പ്രകാരം ത
ന്നെ — ആത്മാവു സഭകളൊടു പറയുന്നതിനെ ചെ
വിയുള്ളവൻ കെൾക്ക-

൪. അദ്ധ്യായം

സിംഹാസനസ്ഥനാക ദൈവത്തെ സ്വർഗ്ഗസഭയിലും സൃഷ്ടി
യിലും സാരാംശമായവർ സ്തുതിച്ചു കൊള്ളുന്നതി
നെ ദർശിച്ചതു-

അനന്തരം ഞാൻ കണ്ടതു - ഇതാ സ്വർഗ്ഗത്തിൽ ഒരു വാതി
ൽ തുറന്നിട്ടിരുന്നു കാഹളം പൊലെ എന്നൊടു പെ

ക്കശേഷം ഇവിടെ കരേറിവാ എന്നും ഇതിൽ പിന്നെ ഉണ്ടാ
കെണ്ടുന്നവ ഞാൻ നിനക്കു കാണിക്കും എന്നും ചൊല്ലിയ
൨ ഉടനെ—ഞാൻ ആത്മാവിലായി ചമഞ്ഞു—ഇതാ സ്വർഗ്ഗത്തി
ൽ ഇരിക്കുന്നൊരു സിംഹാസനവും സിംഹാസനത്തിന്മേൽ
൩ ഇരിക്കുന്നവനും (കാണായ്വന്നു)—ഇരിക്കുന്നവൻ കാഴ്ചക്ക
യസ്പി സർദ്ദി കല്ലുകളോടു സദൃശൻ ആം മരതകത്തിനു സമ
ദൃശ്യമായ വില്ലും സിംഹാസനത്തിന്റെ ചുറ്റും ഉണ്ടായിരുന്നു—
൪ —സിംഹാസനത്തെ ചുറ്റി ഇരുപത്തിനാലു സിംഹാസ
നങ്ങൾ തന്നെ—ആസനങ്ങളിന്മേൽ വെള്ളക്കുപ്പായങ്ങൾ
ധരിച്ചും തലകളിൽ പൊൻകിരീടങ്ങൾ അണിഞ്ഞും ഉള്ള
൫ മൂപ്പന്മാർ ഇരുപത്തിനാലും ഇരിക്കുന്നതു കണ്ടു—സിംഹാ
സനത്തിൽനിന്നു മിന്നലുകളും ഇടികളും മുഴക്കങ്ങളും പുറ
പ്പെട്ടുകൊള്ളും ദൈവത്തിന്റെ ഏഴു ആത്മാക്കളാകുന്ന ഏഴു
൬ തീദീപങ്ങൾ സിംഹാസനത്തിൻ മുമ്പിൽ കത്തുകയും സിം
ഹാസനത്തിൻ മുമ്പാകെ പളുങ്കിനൊത്ത കണ്ണാടിക്കടലും സിം
ഹാസനത്തിന്റെ നടുവിലും ചുറ്റിലും നാലു ജീവികൾ കണ്ണു
കളാൽ മുമ്പുറവും പിമ്പുറവും നിറഞ്ഞുള്ളവ ആകുന്നു—
൭ —ഒന്നാം ജീവി സിംഹസദൃശം—രണ്ടാം ജീവി കാളക്കുട്ടിസ
ദൃശം—മൂന്നാം ജീവി മനുഷ്യനെപ്പോലെ മുഖമുള്ളതു—നാ
൮ ലാം ജീവി പറക്കുന്ന കഴുകിനു തുല്യം—നാലു ജീവികളും
ഒരോന്നു ആറാറു ചിറകുള്ളവയായി നാലുപുറവും അക
ത്തും കണ്ണുകൾ നിറഞ്ഞും ഇരുന്നു—([illegible]) സർവ്വശ
ക്തനാകും കൎത്താവാകുന്ന ദൈവം പരിശുദ്ധൻ പരിശുദ്ധ
ൻ പരിശുദ്ധൻ എന്നു രാപ്പകൽ വിശ്രമം വരാതെ പറ
൯ ഞ്ഞുംകൊണ്ടിരിക്കുന്നു—സിംഹാസനത്തിൽ ഇരിക്കുന്നവ
നായി യുഗയുഗങ്ങളോളം ജീവിച്ചിരിക്കുന്നവനു ജീവി

ന്നിക്കൽ തെജസ്സും ബഹുമാനവും സ്തൊത്രവും കൊടുക്കുമ്പൊഴും-
-൨൪ മൂപ്പന്മാരും സിംഹാസനത്തിൽ ഇരിക്കുന്നവന്റെ മുമ്പി ൧൦
ൽ വീണു എന്നെക്കും യുഗാദിയുഗങ്ങളൊളം ജീവിച്ചിരിക്കുന്നവ
നെ കുമ്പിട്ടു തങ്ങളുടെ കിരീടങ്ങളെ സിംഹാസനത്തിൻ മുമ്പിൽ
ഇട്ടുകളഞ്ഞു— കർത്താവെ നീ സർവ്വവും സൃഷ്ടിച്ചു നിന്റെ ൧൧
ഇഷ്ടത്താൽ എല്ലാം ഉണ്ടായി പടെക്കപ്പെട്ടതാകകൊണ്ടു
തെജസ്സിനെയും ബഹുമാനത്തെയും ശക്തിയെയും കൈ
ക്കൊള്ളുവാൻ നീ പാത്രമാകുന്നു എന്നു പറയും-

൫. അദ്ധ്യായം

മുദ്രിതമാക ദൈവാലൊചനാപുസ്തകത്തെ (ന്നി) കുഞ്ഞാ
ടായവൻ എടുക്കകൊണ്ടു ജീവികൾ മൂപ്പന്മാരും
ഹെ ദൂതന്മാരും സ്തുതിക്കുന്നു

പിന്നെ ഞാൻ സിംഹാസനസ്ഥന്റെ വലത്തെ കൈയിൽ ഒരു ൧
പുസ്തകം കണ്ടു- അതു അകവും പുറവും എഴുത്തുള്ളതും ഏഴു
മുദ്രകളാൽ മുദ്രയിട്ടതും തന്നെ— ആ പുസ്തകത്തെ തിറപ്പാനും ൨
അതിന്റെ മുദ്രകളെ അഴിപ്പാനും ആർ പാത്രമാകുന്നു എ
ന്നു മഹാശബ്ദത്തോടെ ഘോഷിക്കുന്ന ഒരു ശക്തനായ ദൂത
നെയും കണ്ടു— പുസ്തകത്തെ തിറപ്പാനൊ നൊക്കിക്കൊ ൩
ള്ളാനൊ സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കീഴിലും ആർക്കും ക
ഴിഞ്ഞതും ഇല്ല— പുസ്തകത്തെ തിറപ്പാനൊ നൊക്കുവാ ൪
നൊ ആരും പാത്രമായി കാണായ്കകൊണ്ടു ഞാൻ ഏറ്റവും
കരഞ്ഞു— അപ്പൊൾ മൂപ്പന്മാരിൽ ഒരുത്തൻ എന്നൊടു പറയുന്നു-
-കരയല്ല ഇതാ യഹൂദാഗോത്രത്തിലെ സിംഹവും ദാവി ൫
ദിന്റെ വേരും ആയവൻ പുസ്തകത്തെയും അതിന്റെ ഏഴു
മുദ്രകളെയും തുറപ്പാനായി ജയം കൊണ്ടു— ഇട ൬
നെ ഞാൻ സിംഹാസനത്തിന്നും നാലു ജീവികൾക്കും മൂപ്പന്മാ

ക്കും മദ്ധ്യത്തിങ്കൽ അറുക്കപ്പെട്ടിരുന്നതുപൊലെ ഒരു കുഞ്ഞാ
൭ ടു നില്ക്കുന്നതു കണ്ടു— സര്വ്വലൊകത്തെക്കും അയക്കപ്പെട്ടിട്ടുള്ള
ദൈവാത്മാക്കൾ എഴും ആകുന്ന എഴു കൊമ്പുകളും എഴു കണ്ണുക
ളും അതിന്നുണ്ടു— അതും വന്നു പുസ്തകത്തെ സിംഹാസന
൮ സ്ഥന്റെ വലങ്കൈയ്യിൽനിന്നു വാങ്ങി— പുസ്തകം വാങ്ങി
യാറെ നാലു ജീവികളും ഇരുപത്തുനാലു മൂപ്പന്മാരും അവനവൻ വീണ
കളും ശുദ്ധന്മാരുടെ പ്രാർത്ഥനകൾ ആകുന്ന ധൂപവർഗ്ഗങ്ങൾ
നിറഞ്ഞുള്ള പൊൻകലശങ്ങളും പിടിച്ചുംകൊണ്ടു കുഞ്ഞാ
൯ ടിൻമുമ്പാകെ വീണു— പുസ്തകത്തെ വാങ്ങുവാനും അതി
ന്റെ മുദ്രകളെ തുറപ്പാനും നീ പാത്രം നീയല്ലൊ അറുക്കപ്പെ
ട്ടു ഞങ്ങളെ നിന്റെ രക്തംകൊണ്ടു സർവ്വഗൊത്രത്തിലും ഭാ
ഷകളിലും ജാതികളിലും ജനങ്ങളിലും നിന്നു ദൈവത്തിന്നാ
൧൦ യി മെടിച്ചുകൊണ്ടു— ഞങ്ങളെ ഭൂമിമെൽ വാഴുംവണ്ണം ഞങ്ങ
ളുടെ ദൈവത്തിന്നു രാജാക്കന്മാരും പുരൊഹിതരും
൧൧ ആക്കിയല്ലൊ— എന്നൊരു പുതിയ പാട്ടു പാടുന്നു— പി
ന്നെ ഞാൻ സിംഹാസനത്തിന്നും ജീവികൾക്കും മൂപ്പന്മാർക്കും
ചുഴലവും കണ്ടെറിയ ദൂതന്മാരുടെ ശബ്ദം കെട്ടു അവരു
ടെ എണ്ണം ലക്ഷം ലക്ഷങ്ങളും സഹസ്ര സഹസ്രങ്ങളും ആ
൧൨ ന— അവർ മഹാശബ്ദത്തൊടെ പറഞ്ഞു— അറുക്കപ്പെ
ട്ട കുഞ്ഞാടായവൻ ശക്തി ധനം ജ്ഞാനം ബലം ബഹു
മാനം തെജസ്സു അനുഗ്രഹങ്ങളും ലഭിപ്പാൻ പാത്രമാക
൧൩ ന— എന്നാറെ സ്വർഗ്ഗത്തിലും ഭൂമിമെലും ഭൂമിക്കു കീഴും
സമുദ്രത്തിലും ഉള്ള സകലസൃഷ്ടികളും അവയിൽ ഉള്ളത്
ഒക്കെയും— സിംഹാസനസ്ഥന്നും കുഞ്ഞാടിന്നും അനുഗ്ര
ഹവും ബഹുമാനവും തെജസ്സും ബലവും കല്പാന്തങ്ങളി
ലും ഉണ്ടാക എന്നു പറഞ്ഞതു കെട്ടു— നാലു ജീവികളും

മെൻ എന്നു പറഞ്ഞു ൨൪ മൂപ്പന്മാരും യുഗാദിയുഗങ്ങളിലും ജീവിക്കുന്നവനെ തൊഴുതു കുമ്പിടുകയും ചെയ്തു—

## ൬. അദ്ധ്യായം

ആട്ടുംകുട്ടി മുദ്രകളെ തുറക്കയാൽ ഉണ്ടായ പലവക കാൎയ്യങ്ങളെ കാട്ടുന്നത്

പിന്നെ ഞാൻ കണ്ടു കുഞ്ഞാടായവൻ മുദ്രകളിൽ ഒന്നിനെ തുറന്നപ്പോൾ നാലു ജീവികളിൽ ഒന്നു ഇടി വന്നതുപോലെ ശബ്ദത്തോടെ വന്നു കാണ്ക എന്നു പറഞ്ഞു കേട്ടു—ഉടനെ ഞാൻ കണ്ടു ഇതാ ഒരു വെളുത്ത കുതിര—അതിന്മേൽ ഇരിക്കുന്നവന്നു വില്ലുണ്ടായിരുന്നു കിരീടവും നല്കപ്പെട്ടു അവൻ ജയിക്കുന്നവനായി ജയിപ്പാനും പുറപ്പെട്ടു—അവൻ രണ്ടാം മുദ്രയെ തുറന്നപ്പോൾ വന്നു കാണ്ക എന്നു രണ്ടാം ജീവി പറഞ്ഞു കേട്ടു—ചുവന്നതായ മറ്റൊരു കുതിര പുറപ്പെട്ടു അതിന്മേൽ ഇരിക്കുന്നവന്നു ഭൂമിയിൽനിന്നു സമാധാനത്തെ എടുപ്പാനും തങ്ങളിൽ തമ്മിൽ കൊല്ലുവാനും അവന്നു ഒരു വലിയ വാളും കൊടുക്കപ്പെട്ടു—മൂന്നാം മുദ്രയെ തുറന്നപ്പോൾ ഞാൻ മൂന്നാം ജീവി വന്നു കാണ്ക എന്നു പറഞ്ഞു കേട്ടു നോക്കി—ഇതാ കറുത്ത കുതിരയും അതിന്മേൽ ഇരിക്കുന്നവൻ കയ്യിൽ തുലാസ്സിനെ പിടിച്ചിരിക്കുന്നു—നാലു ജീവികളുടെ മദ്ധ്യത്തിൽനിന്നു ഒരു ശബ്ദം—ഇടങ്ങഴി കോതമ്പ് ഒരു പണത്തിന്നും മൂന്നിടങ്ങഴി യവം ഒരു പണത്തിന്നും (എണ്ണെക്കും മധുരസത്തിന്നും നഷ്ടം ചെയ്യല്ലാതാനും എന്നു പറഞ്ഞു കേട്ടു—നാലാം മുദ്രയെ തുറന്നപ്പോൾ ഞാൻ നാലാം ജീവിയുടെ ശബ്ദം വന്നു കാണ്ക എന്നു പറഞ്ഞു കേട്ടു നോക്കി ഇതാ മഞ്ഞനിറമുള്ള കുതിരയും അതിന്മേൽ ഇരിക്കുന്നവന്നു മരണം എന്നു പേരുള്ളതും പാതാളം പിഞ്ചെല്ലുന്നതും (ഭൂമിയുടെ) നാലൊരംശം കൊല്ലുവാൻ

ആലും ഒരു കാലം ഭൂമിയിലെ മൃഗങ്ങളാലും ഭൂമിയുടെ നാലാം അംശ
ത്തെ കൊന്നുകളവാൻ അധികാരം നല്കപ്പെട്ടു
൯ അവൻ അഞ്ചാം മുദ്രയെ തുറന്നാറെ ദൈവവചനവും
തിരുവുള്ള സാക്ഷ്യവും നിമിത്തമായി അറുക്കപ്പെട്ടവരുടെ
൧൦ ദേഹികളെ ബലിപീഠത്തിൻ കീഴിൽ ഞാൻ കണ്ടു — അല്ലയോ
പരിശുദ്ധനും സത്യവാനുമായുള്ളുടയവനേ ഭൂവാസികളിൽ
ഞങ്ങളുടെ രക്തം ചൊല്ലി വിസ്താരവും പ്രതികാരവും നട
ത്തായ്‌വതു എത്രത്തോളം എന്നു മഹാശബ്ദത്തോടെ നിലവിളി
൧൧ ച്ചാറെ — അവരിൽ ഓരോരുത്തർക്കു വെള്ളനിലയങ്കി നല്കപ്പെട്ടു അവർ എന്നപോ
ലെ കൊല്ലപ്പെടേണ്ടുന്നവരുടെ കൂട്ടദാസരും സഹോ
ദരരും നിറവാകുവോളം ഇനി അല്പം കാലം സ്വസ്ഥ
മായിരിക്ക എന്നു അവരോടു പറയപ്പെട്ടതും ഉണ്ടു —
൧൨ ആറാം മുദ്രയെ തുറന്നാറെ ഞാൻ കണ്ടതു — വലിയ ഭൂ
കമ്പം ഉണ്ടായി സൂൎയ്യൻ കരിമ്പടം പോലെ കറുത്തു ചന്ദ്ര
൧൩ ൻ രക്തതുല്യമായും ചമഞ്ഞു — അത്തിമരം പെരുങ്കാറ്റു
കൊണ്ടു കുലുങ്ങീട്ടു അകാലക്കായ്കളെ ഉതിൎക്കും പോലെ വാ
൧൪ നത്തിലെ നക്ഷത്രങ്ങൾ ഭൂമിമേൽ വീണു — ചുരുട്ടുന്നൊരു
കാഴ്ചുരുൾ പോലെ വാനവും വാങ്ങിപ്പോയി മലകളും ദ്വീപും സ്വ
൧൫ സ്ഥാനങ്ങളിൽ നിന്നു ഇളകിപ്പോകയും ചെയ്തു — ഭൂമിയിലെ രാ
ജാക്കളും മഹത്തുക്കളും സഹസ്രാധിപരും ധനവാന്മാരും ഊക്ക
രും സകല ദാസനും സ്വതന്ത്രനും ഗുഹകളിലും മലപ്പാ
റകളിലും ഒളിച്ചു കൊണ്ടു മലകളോടും പാറകളോടും പറഞ്ഞു
൧൬ — ഞങ്ങളുടെ മേൽ വീഴുവിൻ സിംഹാസനസ്ഥന്റെ മുഖത്തിൽ
നിന്നും കുഞ്ഞാടിന്റെ കോപത്തിൽ നിന്നും ഞങ്ങളെ മറെ
൧൭ ക്കയും ചെയ്വിൻ — അവന്റെ മഹാകോപദിവസം വന്നുവ
ല്ലൊ — പിന്നെ നില്പാൻ ആർക്കു കഴിയും —

## ൭. അദ്ധ്യായം

ദൈവദാസന്മാർ മുദ്രയിടപ്പെട്ടതിനാൽ അന്ത്യകഷ്ടത്തിൽനിന്ന
പൊക്കണ്ടാകയശേഷം രക്ഷിക്കപ്പെട്ടവർ സിംഹാ
സനത്തിൻമുമ്പിൽ സ്തുതിക്കുമാറെന്നു.

അതിന്റെ ശേഷം ഭൂമിമെലും കടലിന്മെലും യാതൊരു കാ-
മരത്തിന്മെലും കാറ്റ ഊതായ്ക്കുവാൻ ദൂതന്മാർ ഭൂമിയിലെ നാ-
ലു കാറ്റുകളെ പിടിച്ചുംകൊണ്ടു ഭൂമിയുടെ നാലു കോണുക-
ളിലും നില്ക്കുന്നത ഞാൻ കണ്ടു— മറ്റൊരു ദൂതൻ ജീവന ൨
ള്ള ദൈവത്തിന്റെ മുദ്രയുമായിട്ടു സൂര്യോദയത്തിങ്കന്നു ക-
രെറുന്നതും കണ്ടു— അവൻ ഭൂമിയെയും സമുദ്രത്തെയും
ചെതം വരുത്തുവാൻ വരം ലഭിച്ചുള്ള നാലു ദൂതന്മാരോടു മഹാ
ശബ്ദത്തോടെ ആർത്തുപറഞ്ഞു— നമ്മുടെ ദൈവത്തിന്റെ ൩
ദാസരെ അവരുടെ നെറ്റിയിൽ ഞങ്ങൾ മുദ്രയിട്ടുകഴി-
യൊളം ഭൂമിയെയും കടലിനെയും മരങ്ങളെയും ചെതം വ-
രുത്തൊല്ലയെന്നത്രെ—— പിന്നെ മുദ്രയിടപ്പെട്ടവരുടെ ൪
ടെ എണ്ണം ഇസ്രയെൽ പുത്രരുടെ സകല ഗോത്രത്തിൽനിന്നും
നൂറ്റിനാല്പത്തുനാലായിരം പെർ മുദ്രയിട്ടവരെന്നു ഞാ-
ൻ കെട്ടു— യഹൂദ ഗോത്രത്തിൽ മുദ്രിതർ ൧൨൦൦൦— രൂബെൻ ൫
ഗോത്രത്തിൽ ൧൨൦൦൦. ഗാദ് ഗോത്രത്തിൽ ൧൨൦൦൦. അ
ശെർ ഗോത്രത്തിൽ ൧൨൦൦൦— നപ്ത്താലി ഗോത്രത്തിൽ ൧൨൦൦൦ ൬
മനശ്ശെ ഗോത്രത്തിൽ ൧൨൦൦൦— ശിമ്യൊൻ ഗോത്രത്തി ൭
ൽ ൧൨൦൦൦. ലെവി ഗോത്രത്തിൽ ൧൨൦൦൦. ഇസഖാർ ഗോ
ത്രത്തിൽ ൧൨൦൦൦— സെബുലൂൻ ഗോത്രത്തിൽ ൧൨൦൦൦ ൮
യൊസെഫ ഗോത്രത്തിൽ ൧൨൦൦൦. ബെന്യമീൻ ഗോത്രത്തിൽ
മുദ്രയിട്ടവർ ൧൨൦൦൦ പെർ എന്നത്രെ—

അതിൽപിന്നെ ഞാൻ കണ്ടിതാ സകലജാതികളിൽ ൯

ലും ഗോത്രത്തിലും വംശത്തിലും ഭാഷയിലും നിന്നുള്ളവരായി
ൾക്കും എണ്ണിക്കൂടാത്തൊരു മഹാപുരുഷാരം വെള്ളങ്കികളെ
ഉം ധരിച്ചു കൈകളിൽ കുരുത്തോലകളും പൂണ്ടു സിംഹാസനത്തി
൧൦ ന്നും കുഞ്ഞാടിന്നും മുമ്പാകെ നിന്നു — സിംഹാസനസ്ഥനായ
നമ്മുടെ ദൈവത്തിന്നും കുഞ്ഞാടിന്നും തന്നെ രക്ഷയുള്ളൂ
൧൧ എന്നു മഹാശബ്ദത്തോടെ വിളിച്ചു കൊണ്ടിരിക്കുന്നു — എല്ലാ
ദൂതന്മാരും സിംഹാസനത്തിന്നും മൂപ്പന്മാർക്കും നാലു ജീവി
കൾക്കും ചുഴവും നിന്നു സിംഹാസനത്തിൻ മുമ്പിൽ മുഖങ്ങളിൽ ക
൧൨ വിണ്ണു വീണു — ആമെൻ. അനുഗ്രഹവും തേജസ്സും ജ്ഞാ
നവും സ്തോത്രവും ബഹുമാനവും ശക്തിയും ഊക്കും നമ്മു
ടെ ദൈവത്തിന്നു യുഗാദിയുഗങ്ങളിലും ഉണ്ടാക ആമെൻ എന്നു
൧൩ ദൈവത്തെ കുമ്പിടുകയും ചെയ്തു — മൂപ്പരിൽ ഒരുത്ത
ൻ ഉത്തരിയാടി ഈ വെള്ളങ്കികളെ ഉടുത്തവർ ആരാ
കുന്നു എവിടെ നിന്നു വന്നു എന്നു എന്നോടു പറഞ്ഞതി
൧൪ ന്നു — കർത്താവേ നീ അറിയുമല്ലോ എന്നു ഞാൻ ചൊ
ല്ലിയപ്പോൾ അവൻ എന്നോടു പറഞ്ഞിതു ഇവർ മഹാ
ക്ലേശത്തിൽ നിന്നു വരുന്നവർ തങ്ങളുടെ അങ്കികളെ
കുഞ്ഞാടിന്റെ രക്തത്തിൽ അലക്കി വെളുപ്പിച്ചു കൊണ്ട
൧൫ വർ — അതു കൊണ്ടു ദൈവസിംഹാസനത്തിൻ മുമ്പിൽ ഇരു
ന്നവന്റെ ആലയത്തിൽ രാപ്പകൽ അവനെ ഉപാ
സിക്കുന്നു സിംഹാസനസ്ഥൻ അവരുടെ മേൽ കുടിപാ
൧൬ ർക്കും — ഇനി വിശക്കയും ഇല്ല ദാഹിക്കയും ഇല്ല വെയിലും
൧൭ യാതൊരു ചൂടും അവർക്കു തട്ടുകയും ഇല്ല — കാരണം സിം
ഹാസനത്തിൻ മദ്ധ്യേ ഉള്ള കുഞ്ഞാടു അവരെ മേച്ചു
ജീവനീരുറവുകളിലേക്കു വഴി നടത്തുകയും ദൈവം താ
ൻ (യശ. ൨൫, ൮) അവരുടെ കണ്ണുകളിൽ നിന്നു അശ്രു
ക്കളെല്ലാം തുടെച്ചു കളകയും ചെയ്യും.

## ൮.ആമദ്ധ്യായം

൮.അ.) ഏഴാം മുദ്രയെ തുറന്നിട്ടു ദൈവസന്നിധിയിങ്കൽ
വരുന്നതിന്റെ ഒന്നാമത്തെ കാഹളധ്വനിയിങ്കൽ നാലു
കുഞ്ഞാടു ആയവൻ ഏഴാം മുദ്രയെ തുറന്നപ്പോൾ ൧
സ്വൎഗ്ഗത്തിൽ ഏകദേശം അര മുഹൂൎത്തം മൌനത ഉണ്ടായി—
—അപ്പോൾ ദൈവത്തിന്മുമ്പാകെ നില്ക്കുന്ന ദൂതന്മാർ ഏഴു ൨
വരെയും ഞാൻ കണ്ടു- അവൎക്കു ഏഴു കാഹളങ്ങൾ നല്കപ്പെ
ട്ടു— മറ്റൊരു ദൂതൻ പൊന്നിൻ ധൂപകലശവുമായി വന്നു ൩
ബലിപീഠത്തോടടുത്തു നിന്നു- സിംഹാസനത്തിന്മുമ്പി
ലുള്ള പൊന്മയമായ ബലിപീഠത്തിന്മേൽ സകല പരിശുദ്ധന്മാരുടെ പ്രാൎത്ഥ
നകളോടും കൂടെ അൎപ്പിക്കേണ്ടതിന്നു അനേക
ധൂപവൎഗ്ഗങ്ങളും അവന്നു നല്കപ്പെട്ടു— ധൂപവൎഗ്ഗങ്ങളുടെ പു ൪
ക പരിശുദ്ധന്മാരുടെ പ്രാൎത്ഥനകളോടും കൂടെ ദൂതന്റെ കയ്യി
ൽനിന്നു ദൈവമുമ്പാകെ കരേറി- ദൂതൻ ധൂപകലശ ൫
ത്തെ എടുത്തു ബലിപീഠത്തിലെ തീക്കനൽ കൊണ്ടു നിറെച്ചു
ഭൂമിമേൽ എറിഞ്ഞു- ഉടനെ ഇടികളും ശബ്ദങ്ങളും
മിന്നലുകളും ഭൂകമ്പവും ഉണ്ടായി—— ഏഴു കാഹളങ്ങളുള്ള ൬
ദൂതർ ഏഴുവരും കാഹളങ്ങൾ ഊതുവാൻ ഒരുങ്ങികൊണ്ടു- ഒന്നാ
ഒന്നാമൻ ഊതിയപ്പോൾ രക്തം കലൎന്നുള്ള
കന്മഴയും അഗ്നിയും ഉണ്ടായി ഭൂമിമേൽ ചൊരിഞ്ഞിട്ടു ൭
ഭൂമിയിൽ മൂന്നിലൊന്നു വൃക്ഷങ്ങളും മൂന്നിലൊന്നു
വെന്തുപോയി പച്ചപ്പുല്ലും വെന്തുപോയി—— രണ്ടാം ദൂതൻ ൮
ഊതിയപ്പോൾ തീ കത്തുന്ന പൎവ്വതം പോലെ ഒന്നു കടലി
ൽ തള്ളപ്പെട്ടിട്ടു കടലിൽ മൂന്നിലൊന്നു ചോരയായ്ത്തീൎന്നു—
കടലിലെ സൃഷ്ടികൾ പ്രാണങ്ങളുള്ളവറ്റിൽ മൂന്നിലൊന്നു
ചത്തു കപ്പലിലും മൂന്നിലൊന്നു ചേതം വന്നുപോയി-

൧൦ - മൂന്നാം ദൂതൻ ഊതിയാറെ ദീപം പോലെ കത്തുന്ന മഹാ
നക്ഷത്രം വാനത്തിൽ നിന്നു വീണു പുഴകളിൽ മൂന്നൊന്നി
ന്മെലും നീരുറവുകളിലും തട്ടി— ആ നക്ഷത്രത്തിന്നു കാഞ്ഞിരം
൧൧ എന്ന പെർ ചൊല്ലുന്നു— വെള്ളങ്ങളിൽ മൂന്നൊന്നു കാ
ഞ്ഞിരമായ്ച്ചമഞ്ഞു— കൈപ്പാകയാൽ വെള്ളങ്ങ
൧൨ ൾകൊണ്ടു മനുഷ്യരിൽ പലരും മരിച്ചു പൊയി—— നാ
ലാം ദൂതൻ ഊതിയാറെ സൂര്യന്റെ മൂന്നൊന്നും ചന്ദ്രനി
ൽ മൂന്നൊന്നും നക്ഷത്രങ്ങളിൽ മൂന്നൊന്നും അടിക്കപ്പെ
ട്ടതു— അതിൽ മൂന്നൊന്നു ഇരുണ്ടു പൊകയും പക
ലിലും രാത്രിയിലും മൂന്നൊന്നു വെളിച്ചമില്ലാതെ ആകയും
൧൩ ചെയ്തു—— പിന്നെ ഞാൻ കണ്ടതാവ
തു കഴുകൻ നടുവാനത്തൂടെ പറന്നു— ശെഷിച്ചൊരു ദൂതന്മാർ മൂവ
രും ഊതെണ്ടുന്ന ശെഷം കാഹളധ്വനി കാരണം ഭൂമിയിൽ
കുടിയിരിക്കുന്നവർക്കു ഹാ കഷ്ടം കഷ്ടം കഷ്ടം എന്നു മഹാ
ശബ്ദത്തോടെ പറഞ്ഞു കെട്ടു—

൯. അദ്ധ്യായം

അഞ്ചാമത്തും (൧൩) ആറാമത്തും ആയ കാഹളധ്വനിക
ളാലെ ഹാ കഷ്ടങ്ങൾ രണ്ടും.—

൧ അഞ്ചാം ദൂതൻ ഊതിയാറെ വാനത്തിൽ നിന്നു ഭൂമിയി
ൽ വീണിരിക്കുന്ന ഒരു നക്ഷത്രത്തെ ഞാൻ കണ്ടു— അ
വന്നു അഗാധകിണറ്റിന്റെ താക്കോൽ കൊടുക്കപ്പെ
൨ ട്ടു— അഗാധകിണറ്റിനെ തുറന്നപ്പൊൾ വലിയ ചൂളയുടെ
പുക പോലെ കിണറ്റിൽ നിന്നു പുക പൊങ്ങി കിണറ്റിൻ
൩ പുകയാൽ സൂര്യനും ആകാശവും ഇരുണ്ടു പൊയി— പുക
യിൽ നിന്നു തുള്ളന്മാർ ഭൂമിമെൽ പുറപ്പെട്ടു ചെന്നു
ഞെളു—— അവറ്റിന്നു ഭൂമിയിലെ തെളുകൾക്കുള്ള അധി

കാരം പോലെ അധികാരം നല്കപ്പെട്ടു—നെറ്റികളിൽ ദൈ
ദവമുദ്ര ഇല്ലാത്ത മനുഷ്യരെ മാത്രമല്ലാതെ ഭൂമിയുടെ
പുല്ലും പച്ചയൊന്നും ഒരു മരവും ചേതം വരുത്തരുത് എന്നു
പറകപ്പെട്ടു—ആയവരെ കൊല്ലുകയല്ല താനും ൫ മാസം പീ
ഡിപ്പിക്കേണം എന്നത്രെ അവറ്റിന്നു അനുജ്ഞ ആയ
തു—അവറ്റുടെ പീഡ തേൾ മനുഷ്യനെ കുത്തുന്ന പീഡ എ
പോലെ—ആ ദിവസങ്ങളിൽ മനുഷ്യർ മരണത്തെ അന്വെ
ഷിക്കും കാണ്കയില്ല താനും ചാവാൻ കാംക്ഷിക്കും മരണം അ
വരെ വിട്ടു ഓടുകയും ചെയ്യും—ആ തുള്ളന്മാരുടെ രൂപങ്ങൾ യു
ദ്ധത്തിന്നു ചമഞ്ഞിട്ടുള്ള കുതിരകൾക്കു ഒത്തത്—തലകളിന്മേൽ
പൊൻകിരീടങ്ങൾ പോലെയും മുഖങ്ങൾ മനുഷ്യമുഖങ്ങൾ
പോലെയും ഉണ്ടു—സ്ത്രീകളുടേതു പോലെ മുടിയും സിംഹങ്ങ
ളുടെ പല്ലുകളും ഉണ്ടു—ഇരിമ്പുകവചം പോലെ കവചങ്ങ
ളും ഉണ്ടു—ചിറകുകളുടെ ഒച്ചയും പല കുതിരത്തേരുകൾ പ
ടയിൽ ഓടുന്നതിന്റെ നാദം പോലെ—തേളുകൾക്കുള്ളതു പോലെ വാ
ലുകളും വാലുകളിൽ വിഷമുള്ള കൊളുത്തുകളും ഉണ്ടു മനുഷ്യരെ ൫ മാ
സം ചേതം വരുത്തുവാൻ അധികാരവും ഉണ്ടു—രാജാവാ
യി അവറ്റിന്നു മീതെ അഗാധത്തിൻ ദൂതൻ ഉണ്ടു—അവന്നു
എബ്രായഭാഷയിൽ അബദ്ദോൻ എന്നും യവനത്തിൽ അപൊ
ല്ലുയോൻ എന്നും പേരാകുന്നു—ഒരു കഷ്ടം ക
ഴിഞ്ഞു—കണ്ടാലും ഇതിന്റെ ശേഷം രണ്ടും ഇനിയും വരുന്നു

ആറാം ദൂതൻ ഊതിയപ്പോൾ ദൈവമുമ്പിലെ സ്വർണ്ണപീഠത്തി
ന്റെ നാലു കൊമ്പുകളിൽ നിന്നും ഒരു ശബ്ദം വന്നു കാഹളം പി
ടിച്ചുള്ള ആറാം ദൂതനോടു ഫ്രാത്ത് എന്ന മഹാനദിയിങ്കൽ
കെട്ടപ്പെട്ടുള്ള ൪ ദൂതരെ അഴിച്ചു വിടുക എന്നു പറയുന്ന
തു ഞാൻ കേട്ടു—ഉടനെ മനുഷ്യരിൽ മൂന്നാമതിനെ കൊ

ഴവില്ലുമുണ്ടു മുഖം സൂൎയ്യനെ പോലെയും കാലുകൾ തീത്തൂ
ണുകൾ പോലെയും ഉള്ളവൻ — അവന്റെ കൈയിൽ തുറന്നിട്ട ഉ ൨
ള്ള ചെറുപുസ്തകം ഉണ്ടു — വലത്തെ കാലെ കടലിന്മേലും ഇട
ത്തെ കാലെ ഭൂമിമേലും വെച്ചു — സിംഹം അലറും പോലെ അവ ൩
ൻ മഹാശബ്ദത്തൊടെ കൂക്കി കൂക്കിയ ഉടനെ ഏഴു ഇടിമുഴക്കങ്ങ
ളും തങ്ങളുടെ ഒലികളെ കെൾപ്പിച്ചു — ഏഴു ഇടികളും കെൾപ്പിച്ചാറെ ഞാ ൪
ൻ എഴുതുവാൻ ഭാവിച്ചപ്പോൾ ഏഴു ഇടികളും കെൾപ്പിച്ചതു എഴുതാ
തെ മുദ്രയിട്ടുകൊൾക എന്നു സ്വൎഗ്ഗത്തിൽ നിന്നൊരു ശബ്ദം പറഞ്ഞു
കെട്ടു — പിന്നെ സമുദ്രഭൂമികളിന്മെൽ നിന്നു കണ്ട ദൂതൻ തന്റെ ൫
ൻ വലക്കൈയെ വാനത്തെക്കുയൎത്തി — വാനത്തെയും അതിലുള്ള ൬
വയും ഭൂമിയെയും അതിലുള്ളവയും സമുദ്രവും അതിലുള്ളവ
യും സൃഷ്ടിച്ചും യുഗാദിയുഗങ്ങളിൽ ജീവിച്ചും ഇരിക്കുന്നവനാ
ണ സത്യം ചെയ്തിതു — ഇനി കാലമാകയില്ല എഴാം ദൂതൻ കാഹ ൭
ളം ഊതുവാനിരിക്കുന്ന നാദത്തിൻ ദിവസങ്ങളിൽ ദൈവത്തി
ന്റെ മൎമ്മം അവൻ സ്വദാസരായ പ്രവാചകന്മാൎക്കു സുവിശെ
ഷിച്ചു കൊടുത്ത പ്രകാരം (ദാനി. ൧൨. ൭) നിവൃത്തിയായി ക
ഴിഞ്ഞു എന്നത്രെ —

ഞാൻ സ്വൎഗ്ഗത്തിൽ നിന്നു കേട്ട ശബ്ദം പിന്നെയും എ ൮
ന്നോടു ഉരിയാടി — നീ ചെന്നു സമുദ്രഭൂമികളിന്മേൽ നില്ക്കുന്ന ദൂ
തന്റെ കൈയിൽ നിന്നു തുറന്ന പുസ്തകത്തെ വാങ്ങുക എ
ന്നു പറഞ്ഞു — ഞാൻ ദൂതനെ ചെന്നു നൊക്കി എനിക്കു പുസ്ത ൯
കം തരുവാൻ ചൊദിച്ചാറെ — അതിനെ വാങ്ങി ഭക്ഷിക്ക അതു
നിന്റെ വയറിനെ കൈപ്പിക്കും എങ്കിലും വായിൽ തേനു
പോലെ മധുരിക്കും — ഞാൻ ദൂതന്റെ കൈയിൽ നിന്നു പുസ്ത ൧൦
കത്തെ വാങ്ങി ഭക്ഷിച്ചു അതു എന്റെ വായിൽ തേനെ
പോലെ മധുരമായി (യെഹെ. ൩. ൩.) തിന്നുകഴിഞ്ഞാറെ

ടെ സാക്ഷ്യത്തെ തികെച്ചപ്പൊൾ അഗാധത്തിൽ നിന്നു കരെ
റിവരുന്ന മൃഗം അവരൊടു പടകൂടി അവരെ ജയിച്ചു കൊ
ന്നുകളകയും— അവരുടെ കർത്താവും ക്രൂശിക്കപ്പെട്ട മഹാനഗ
രത്തിന്റെ വീഥിയിൽ അവരുടെ ശവങ്ങളും കിടക്കും— ആ
ത്മികമായി സൊദൊം എന്നും മിസ്രയെന്നും
പെരുള്ള— വംശഗൊത്രങ്ങളിലും ഭാഷാജാതികളിലും ഉ
ള്ളവരും അവരുടെ ശവങ്ങൾ മൂന്നരദിവസം കണ്ടു ശവങ്ങളെ
കല്ലറകളിൽ വെപ്പാൻ സമ്മതിക്കാതെ ഇരിക്കുന്നു— ഭൂവാസി
കളും അവർ നിമിത്തം സന്തൊഷിച്ചും കളിച്ചും കൊള്ളു
ന്നു— പ്രവാചകന്മാർ ഇരുവരും ഭൂവാസികളെ പീഡിപ്പിച്ചു
വരാകയാൽ അന്യൊന്യം കാഴ്ചകൾ കൊടുത്തയക്കും—
മൂന്നരദിവസം കഴിഞ്ഞാറെ പിന്നെ ദൈവത്തിൽ നിന്നു ജീ
വന്റെ ആത്മാവ് അവരിൽ പുക്കു അവർ കാല്ക്കൽ
ഊന്നി നിന്നു— അവരെ കണ്ടവർക്കു മഹാഭയം
തട്ടുകയും ചെയ്തു— എന്നൊരു ഇവിടെ കരെറിവരുവിൻ എന്നു
ആകാശത്തിൽ നിന്നു മഹാശബ്ദം അവരൊടു പറയുന്നത്
കെട്ടു— അവരും ശത്രുക്കൾ അവരെ കണ്ടിരിക്കവെ മെ
ഘത്തിലായി ആകാശത്തെക്കു കരെറിപൊയി— ആ നാഴി
കയിൽ വലിയ ഭൂകമ്പം ഉണ്ടായി പട്ടണത്തിൽ പത്തൊ
ന്നു ഇടിഞ്ഞു വീണു ഭൂകമ്പത്തിൽ മനുഷ്യർ ഏഴായിരം
പെർ കൊല്ലപ്പെട്ടു ശെഷിച്ചവർ ഭയവശരായി സ്വർഗ്ഗത്തി
ലെ ദൈവത്തിന്നു തെജസ്സു കൊടുക്കയും ചെയ്തു— രണ്ടാമ
ത്തെ ഹാ കഷ്ടം കഴിഞ്ഞു കണ്ടാലും മൂന്നാമത്തെ ഹാ കഷ്ടം
വെഗം വരുന്നു—

ശെഷം ഏഴാം ദൂതൻ കാഹളം ഊതി ആകാശത്തി
ൽ മഹാശബ്ദങ്ങൾ ഉണ്ടായി— ലോകരാജ്യം നമ്മുടെ കർത്താ

വിന്നും അവന്റെ അഭിഷിക്തന്നും ആയ്തീൎന്നു — അവൻ യുഗാ
൧൬ ദിയുഗങ്ങളിൽ വാഴുകയും ചെയ്യും എന്നത്രെ — ദൈവമുമ്പാകെ സിം
ഹാസനങ്ങളിൽ ഇരിക്കുന്ന ൨൪ മൂപ്പന്മാരും മുഖങ്ങളിൽ വീണു
൧൭ ദൈവത്തെ കുമ്പിട്ടു പറഞ്ഞു — സൎവ്വശക്തിയുള്ള കൎത്താ
വാകുന്ന ദൈവമെ ഇരിക്കുന്നവനും ഇരുന്നവനും ആയുള്ളൊ
വെ നിന്റെ മഹാശക്തിയെ നീ കൈക്കൊണ്ടു വാഴുക
൧൮ യാൽ ഞങ്ങൾ നിന്നെ സ്തുതിക്കുന്നു — ജാതികൾ കോപിച്ചു
നിന്റെ കോപവും വന്നു - മരിച്ചവൎക്കു ന്യായവിധി ചെയ്‌വാ
നും പ്രവാചകർ വിശുദ്ധർ നിന്റെ നാമത്തെ ഭയപ്പെടുന്ന
വർ ചെറിയവരും വലിയവരുമായി നിന്റെ ദാസന്മാൎക്കു
എല്ലാം കൂലിയെ കൊടുപ്പാനും ഭൂമിയെ കെടുക്കുന്നവ
൧൯ രെ കെടുപ്പാനും കാലവും വന്നു — പിന്നാറെ സ്വൎഗ്ഗത്തിൽ
ദൈവാലയം തുറന്നു അവന്റെ നിയമപ്പെട്ടകം അവന്റെ
ആലയത്തിൽ കാണായ്‌വന്നു - മിന്നലുകളും ശബ്ദങ്ങളും ഇടി
മുഴക്കങ്ങളും ഭൂകമ്പവും വലിയ കന്മഴയും ഉണ്ടാകയും ചെ
യ്തു —

## ൧൨. അദ്ധ്യായം.

സ്ത്രീ ഗൎഭത്തിൽ ആയിരുന്നായ മഹാസൎപ്പം ആ സ്വൎഗ്ഗ
ത്തിൽ തോറ്റു (൬) സഭയെ ഹിംസിക്കുന്നു.

൧ സ്വൎഗ്ഗത്തിൽ വലിയൊരു ലക്ഷ്യം കാണായിതു — സൂൎയ്യനെ ഉ
ടുത്തുള്ള സ്ത്രീയും അവളുടെ കാല്ക്കീഴെ ചന്ദ്രനും അവളുടെ തല
൨ മെൽ ൧൨ നക്ഷത്രങ്ങളാലുള്ള കിരീടവും തന്നെ — അവൾ ഗ
ൎഭിണിയാകയാൽ നോവുണ്ടായി പ്രസവിപ്പാൻ വിഷ
൩ ണ്ണിച്ചു നിലവിളിക്കുന്നു — സ്വൎഗ്ഗത്തിൽ മറെറാരു ലക്ഷ്യം കാ
ണായി — ഇതാ തീനിറമുള്ള മഹാസൎപ്പം ഏഴു തലയും പ
ത്തു കൊമ്പുകളും തലകളിന്മെൽ ഏഴു രാജമുടികളുമുള്ള

ത്തു— അതിൻ വാൽ വാനത്തിലെ നക്ഷത്രങ്ങളിൽ മൂന്നൊ ൪
ന്നിനെ വാരി കൊണ്ടു ഭൂമിയിലെക്കെറിഞ്ഞുകളഞ്ഞു— പ്ര
സവിപ്പാറാകുന്ന സ്ത്രീയുടെ മുമ്പിൽ സൎപ്പം നിന്നതു കൊണ്ടു പ്ര
സവിച്ചാലുടനെ അവളുടെ കുട്ടിയെ തിന്നുകളവാൻ ഭാവി
ച്ചു— അവളൊരാൺകുട്ടിയെ പെറ്റു. ഇരിമ്പുകോൽകൊണ്ടു എ ൫
ല്ലാജാതികളെയും മെയ്ക്കേണ്ടുന്നവൻ ആ പൈതലിനെ പ്ര
സവിച്ചു അവളുടെ കുട്ടി ദൈവത്തോടും അവന്റെ സിംഹാ
സനത്തിലും എത്തുമാറു പറിക്കപ്പെട്ടു— പിന്നെ സ്ത്രീ മരുഭൂമിയി ൬
ലെക്കു മണ്ടി— അവിടെ അവളെ ആയിരത്തിരുനൂറ്ററു
പതു ദിവസം പോറ്റിക്കൊള്ളേണ്ടതിന്നു ദൈവം ഒരുക്കീട്ടു
ള്ള സ്ഥലം അവൾക്കുണ്ടു— പിന്നെ സ്വൎഗ്ഗത്തിൽ യുദ്ധം ഉണ്ടായി മി ൭
ഖായെലും അവന്റെ ദൂതന്മാരും സൎപ്പത്തോടു പടകൂടി— സൎപ്പം ത
ന്റെ ദൂതന്മാരുമായി പടകൂടി വെന്നില്ല താനും സ്വൎഗ്ഗത്തിൽ ഇ ൮
നി അവരുടെ സ്ഥലം കാണപ്പെട്ടതും ഇല്ല— പ്രപഞ്ചത്തെ മുഴു ൯
വൻ ഭ്രമിപ്പിക്കുന്ന പിശാചും സാത്താനും എന്നുള്ള മഹാനാഗ
മാകുന്ന പഴയ പാമ്പ് ഭൂമിയിലെക്കു തള്ളിക്കളയപ്പെട്ടു അ
വന്റെ ദൂതന്മാരും കൂടെ തള്ളപ്പെട്ടു— എന്നാറെ ഞാൻ സ്വൎഗ്ഗ ൧൦
ത്തിൽ മഹാശബ്ദം പറഞ്ഞു കേട്ടിതു— ഇപ്പോൾ രക്ഷയും ശ
ക്തിയും രാജ്യവും നമ്മുടെ ദൈവത്തിന്നും അധികാരം അവ
ന്റെ അഭിഷിക്തന്നും ആയ്വന്നു— കാരണം നമ്മുടെ സഹോ
ദരന്മാരെ രാപ്പകൽ ദൈവമുമ്പിൽ കുറ്റം ചുമത്തുന്ന അവ
രുടെ അപവാദി തള്ളിക്കളയപ്പെട്ടു— അവരൊ കുഞ്ഞാടി ൧൧
ന്റെ രക്തം മൂലവും തങ്ങളുടെ സാക്ഷ്യവചനം മൂലവും
സ്വപ്രാണനെ മരണപൎയ്യന്തം സ്നേഹിക്കാതെ കണ്ടും
അവനെ ജയിച്ചത്— ആകയാൽ സ്വൎഗ്ഗങ്ങളും അ ൧൨
തിൽ കുടിയിരിക്കുന്നവരുമായുള്ളോരെ ആനന്ദ

ളുവിൻ - ഭൂമിക്കും സമുദ്രത്തിന്നും ഹാ കഷ്ടം - നിങ്ങളിലെ
ക്കല്ലൊ പിശാചു തനിക്ക അല്പ കാലമെ ശെഷിപ്പുള്ളു
എന്നറിഞ്ഞു മഹാ ക്രോധത്തോടെ ഇറങ്ങി വന്നി
൧൩ രിക്കുന്നത്രെ — സർപ്പം താൻ ഭൂമിയിൽ തള്ളപ്പെട്ടതു ക
൧൪ ണ്ടു മകനെ പ്രസവിച്ച സ്ത്രീയെ ഹിംസിച്ചു തുടങ്ങി — സ്ത്രീക്കു
മരു ഭൂമിയിൽ സ്വസ്ഥലത്തെക്കു പറന്നു പോവാൻ തക്കവ
ണ്ണം വലിയ കഴുകിന്റെ രണ്ടു ചിറകുകളും നല്കപ്പെട്ടു - അ
വിടെ അവൾ പാമ്പിൽ നിന്നകന്നിട്ടു ഒരു കാലവും ഇ
രു കാലങ്ങളും അര കാലവും (ദാനി. ൭, ൨൫) പോറ്റപ്പെ
൧൫ ടുന്നു — സ്ത്രീയുടെ വഴിയെ പാമ്പു തന്റെ വായിൽ നിന്നു
പുഴ പോലെ വെള്ളത്തെ ചാടിച്ചു അവളെ പുഴ കൊണ്ടു ഒ
൧൬ ഴുക്കി കളവാൻ ഭാവിച്ചാറെ — ഭൂമി സ്ത്രീക്കു തുണെച്ചു
സർപ്പം തന്റെ വായിൽ നിന്നു ചാടിയ പുഴയെ ഭൂമി വാ
൧൭ യ്തുറന്നു വിഴുങ്ങുകയും ചെയ്തു — സർപ്പം സ്ത്രീയിൽ കോപം ഭാ
വിച്ചു അവളുടെ സന്തതിയായി ദെവകല്പനകളെ കാത്തും
യെശു ക്രിസ്തന്റെ സാക്ഷ്യം കൊണ്ടിരിക്കുന്ന ശെഷിപ്പുള്ള
വരോടു യുദ്ധം ചെയ്വാൻ പുറപ്പെട്ടു പോകയും ചെയ്തു —

൧൩. അദ്ധ്യായം

ശെഷം സർപ്പത്തിന്റെ ശത്രുക്കളായ (ദാനി. ൭, ൭) ലൊകസാ
മ്രാജ്യവും (൨ തെ. ൨) കള്ളപ്രവാചകനും കാണായ്തു

൧ ഞാൻ കടൽ മണലിന്മേൽ നിന്നു കൊണ്ടു — ഏഴു തല
കളും പത്തു കൊമ്പുകളും കൊമ്പുകളിന്മേൽ പത്തു രാജ
മുടികളും തലകളിന്മേൽ ദൂഷണനാമവും ഉള്ളൊ
൨ രു മൃഗം സമുദ്രത്തിൽ നിന്നു കരെറുന്നതു കണ്ടു — ഞാൻ ക
ണ്ട മൃഗം പുള്ളിപ്പുലിക്കു സദൃശവും (ദാനി. ൭, ൬) കാലുക
ൾ കരടിയുടെ കാലത്രെ (൭, ൫) വായി സിംഹമുഖം പോലെ

ഴും ആകുന്നു(൨)—അതിന്നു സൎപ്പം തന്റെ ശക്തിയെയും
സിംഹാസനത്തെയും വലിയ അധികാരവും കൊടു
ത്തു—അതിന്റെ തലകളിൽ ഒന്നു മരണത്തിന്നായി അറുക്ക ൩
പ്പെട്ടതും കണ്ടു—അതിന്റെ മരണമുറിവു പൊറുത്തുപോ
യി സൎവ്വഭൂമിയും മൃഗത്തെ നോക്കി അത്ഭുതപ്പെട്ടു പിഞ്ചെ
ന്നു—മൃഗത്തിന്നു അധികാരം കൊടുക്കയാൽ സൎപ്പത്തെ ൪
കുമ്പിട്ടു മൃഗത്തിന്നു ആർ തുല്യൻ അതിനോടു പോരാ
ടുവാൻ ആൎക്കു കഴിയും എന്നു ചൊല്ലി മൃഗത്തെയും കു
മ്പിടുകയും ചെയ്തു——വമ്പുകളും ദൂഷണങ്ങളും ഉരെ ൫
ക്കുന്ന വായി അതിന്നു കൊടുക്കപ്പെട്ടു നാല്പത്തിരണ്ടു മാ
സം വരെ പ്രവൃത്തിപ്പാൻ അധികാരവും നല്കപ്പെട്ടു—
—അതു ദൈവത്തിൻ നാമത്തെയും കൂടാരത്തെയും ൬
സ്വൎഗ്ഗത്തിൽ കുടിയിരിക്കുന്നവരെയും ദുഷിപ്പാൻ ദൈ
വദൂഷണങ്ങൾക്കായി തന്റെ വായി തുറന്നു—വിശുദ്ധരോ ൭
ടു യുദ്ധം ചെയ്തു അവരെ ജയിപ്പാനും നല്കപ്പെട്ടു സ
കല ഗോത്രഭാഷാജാതികളിന്മേലും അധികാരവും
കൊടുക്കപ്പെട്ടു—അറുക്കപ്പെട്ട കുഞ്ഞാടിന്റെ ജീവ ൮
പുസ്തകത്തിൽ ലോകസ്ഥാപനം മുതൽ പേർ എഴു
തിക്കിടക്കാത്ത ഭൂവാസികൾ ഒക്കയും അതിനെ കുമ്പി
ടും——ഒരുത്തന്നു ചെവി ഉണ്ടെങ്കിൽ അവൻ കേൾക്ക ൯
ട്ടെ—അടിമയാക്കി കൊണ്ടുപോകയാൽ താൻ അടിമ ൧൦
യാകി നടന്നുപോകും—വാൾ കൊണ്ടു കൊന്നാൽ താൻ
വാളാൽ കൊല്ലപ്പെടേണ്ടതു—വിശുദ്ധരുടെ ക്ഷാന്തി
യും വിശ്വാസവും ഇവിടെ കാണ്മാനുണ്ടു—
മറ്റൊരു മൃഗം ഭൂമിയിൽ നിന്നു കരേറുന്നതും ഞാൻ ൧൧
കണ്ടു—അതിന്നു കുഞ്ഞാടിന്നൊത്ത രണ്ടു കൊമ്പുകളു—

റ്റിയിൽ എഴുതിയിട്ടുള്ള ൧൪൪൦൦൦വും കണ്ടിരുന്നു—
—ബഹു വെള്ളങ്ങളുടെ ഒലിപോലെയും വങ്കനത്തൊരു ൨
ഇടിമുഴക്കം പോലെയും സ്വൎഗ്ഗത്തിൽനിന്ന ഒരു ശബ്ദവും
കേട്ടു—ഞാൻ കേട്ട ശബ്ദം തങ്ങളുടെ വീണകളെ മീട്ടുന്ന വൈ
ണികാരുടേതു പോലെയത്രെ—അവർ സിംഹാസനത്തി ൩
ന്നും നാലു ജീവികൾക്കും മൂപ്പന്മാൎക്കും മുമ്പാകെ പുതിയ പാട്ടു
പാടുന്നു—ഭൂമിയിൽനിന്നു കൊള്ളപ്പെട്ടുള്ള നൂറ്റി
നാല്പത്തനാലായിരവും ഒഴികെ ആ പാട്ടു പഠിപ്പാൻ ഒരുത്ത
ന്നും കഴിഞ്ഞതുമില്ല—ഇവർ കന്യകമാരാകയാൽ സ്ത്രീകളോ
ടു മാലിന്യപ്പെടാത്തവർ—ഇവർ കുഞ്ഞാടു ചെല്ലുന്നേടത്തൊക്കെ ൪
പിഞ്ചെല്ലുന്നവർ—ഇവർ ദൈവത്തിന്നും കുഞ്ഞാടിന്നും ആദ്യ
ഫലമായി മനുഷ്യരിൽനിന്ന മീളപ്പെട്ടവർ—അ ൫
വരുടെ വായിൽ ഭോഷ്ക കാണപ്പെട്ടതും ഇല്ല അവർ നി
ഷ്കളങ്കരത്രെ—

വേറൊരു ദൂതൻ നടുവാനത്തൂടെ പറക്കുന്നതും കണ്ടു—അ ൬
വൻ സകല ജാതി ഗോത്ര ഭാഷാ വംശങ്ങളിലും ഭൂമിയിലു
ള്ളവൎക്കും സുവിശേഷിപ്പാൻ നിത്യസുവിശേഷം
ഉള്ളവനായി—ദൈവത്തെ ഭയപ്പെട്ടു അവന്നു തേജ ൭
സ്സ കൊടുപ്പിൻ. അവന്റെ ന്യായവിധിയുടെ നാഴികയാ
യല്ലൊ—വാനത്തെയും ഭൂമിയെയും കടലെയും നീരു
റവുകളെയും ഉണ്ടാക്കിയവനെ കുമ്പിടുകയും ചെയ്വിൻ—
എന്നു മഹാശബ്ദത്തോടെ പറഞ്ഞും കൊണ്ടിരുന്നു—
വേറൊരു ദൂതൻ വഴിയെ വന്നു പറഞ്ഞു—മഹതി ൮
യായ ബാബൽ വീണു വീണു (യശ. ൨൧, ൯)—തന്റെ പുല
യാട്ടിന്റെ ക്രോധമദ്യത്തിൽനിന്നു സകല ജാതികളെ
യും കുടിപ്പിച്ചവൾ തന്നെ (യിറ. ൫൧, ൭)

൯ അവരുടെ പിന്നിൽ മൂന്നാമതൊരു ദൂതൻ വന്നു മഹാശ
ബ്ദത്തോടെ പറഞ്ഞു - യാതൊരുത്തൻ മൃഗത്തെയും അതിൻ
പ്രതിമയെയും കുമ്പിട്ടും നെററിമേലൊ കൈമേലൊ കു
൧൦ റിയെ ഏറ്റും കൊണ്ടാൽ - അവനും കൂടെ ദൈവകോപത്തി
ൻ പാത്രത്തിൽ കൂട കലരാതെ പകൎന്നിട്ടുള്ള ദൈവക്രോ
ധമദ്യത്തിൽനിന്നു കുടിക്കും - ശുദ്ധദൂതന്മാൎക്കും കുഞ്ഞാ
ടിന്നും മുമ്പാകെ അഗ്നിഗന്ധകങ്ങളിൽ പീഡിപ്പിച്ചു പൊകയും
൧൧ ചെയ്യും - അവരുടെ പീഡയുടെ പുക യുഗാദിയുഗങ്ങളി
ലും പൊങ്ങുന്നു (യശ. ൩൪, ൧൦) - മൃഗത്തെയും അതിൻ പ്രതിമ
യെയും കുമ്പിട്ടും അതിന്റെ നാമക്കുറിയെ ഏറ്റും കൊള്ളു
൧൨ ന്നവൎക്കെല്ലാം രാപ്പകലും തണുപ്പുവരാ - ദൈവകല്പനക
ളെയും യേശുവിശ്വാസത്തെയും കാത്തുകൊള്ളുന്നവി
ശുദ്ധന്മാരുടെ ക്ഷാന്തി ഇവിടെ (കാണ്മാൻ) ഉണ്ടു -
൧൩ ഞാൻ സ്വൎഗ്ഗത്തിൽനിന്നു ഒരു ശബ്ദവും പറഞ്ഞു കേട്ടു
തു എന്തെന്നാൽ - കൎത്താവിൽ ചാകുന്ന മൃതന്മാർ ഇന്നുമു
തൽ ധന്യരാകുന്നു എഴുതുക - അതെ അവർ തങ്ങളുടെ പ്രയ
ാസങ്ങളിൽനിന്നു ഒഴിഞ്ഞു തണുക്കെണ്ടതു അവരുടെ ക്രി
യകൾ അവൎക്കു പിഞ്ചെല്ലുകയും ചെയ്യുന്നു എന്നു ആത്മാവ്
പറയുന്നു -
൧൪ പിന്നെ ഞാൻ കണ്ടിതാ വെളുത്ത മെഘവും മെഘ
ത്തിന്മേൽ ഇരുന്നൊരുവൻ മനുഷ്യപുത്രനു സദൃശനായു
ള്ളവനെ - അവന്റെ തലമേൽ പൊൻകിരീടവും കയ്യിൽ
൧൫ മൂൎച്ചയുള്ള അരിവാളും ഉണ്ടു - മറെറാരു ദൂതൻ ദൈവാലയ
ത്തിൽനിന്നു പുറപ്പെട്ടു മെഘത്തിന്മേൽ ഇരിക്കുന്നവനൊ
ടു ഭൂമിയിലെ വിളവു വരണ്ടിരിക്കുന്നാൽ കൊയ്യേണ്ടുന്ന നാഴിക വ
ന്നതുകൊണ്ടു നിന്റെ അരിവാളെ അടത്തി കൊയ്ക എന്നു

ഉണങ്ങിപ്പോയതൊടെ ഒക്കും—മെഘത്തിന്മെൽ ഇരിക്കുന്നവൻ ൧൬
തന്റെ അരിവാളെ ഭൂമിയിൽ കടത്തി ഭൂമി കൊയ്യപ്പെടുക
യും ചെയ്തു—മറെറാ ദൂതൻ താനും മൂർച്ചയുള്ളൊര അരി ൧൭
വാൾ പിടിച്ചുംകൊണ്ടു സ്വർഗ്ഗത്തിലെ ദെവാലയത്തിൽനിന്നു പു
റപ്പെട്ടു—തീമെൽ അധികാരമുള്ള അന്യദൂതൻ ബലി ൧൮
പീഠത്തെ വിട്ടു പുറപ്പെട്ടു മൂർച്ചരിവാളുള്ളവനൊടു ഭൂമി
യിലെ മുന്തിരിങ്ങകൾ പഴുക്കയാൽ നിന്റെ മൂർച്ചരിവാ
ൾ കടത്തി ദ്രാക്ഷവള്ളിയുടെ കുലകളെ അറുത്തുകൊൾക എന്നുറക്കെ ഉര
ത്തുമൊഴിഞ്ഞു—ദൂതനും തന്റെ അരിവാളെ ഭൂമിയിൽ ൧൯
കടത്തി ഭൂമിയിലെ മുന്തിരിവള്ളിയിൽ നിന്നറുത്തിട്ടു
ദൈവകോപത്തിന്റെ വലിയ ചക്കിൽ ചാടിയിട്ടു—ചക്കു ൨൦
നഗരത്തിന്നു പുറത്തു മെതിച്ചുപിഴിഞ്ഞു രക്തം ചക്കിൽ
നിന്നു കുതിരകളുടെ കടിവാളങ്ങളൊളം ൧൬൦൦
സ്താദ്യവഴിദൂരം പരക്കയും ചെയ്തു.

## ൧൫. അദ്ധ്യായം

ശുദ്ധിമാന്മാരുടെ സന്തൊഷത്തൊടെ ഏഴു ക്രൊധക
ലശങ്ങളെയും തിരിച്ചുകൊടുത്തതു—

ഞാൻ വലുതും അത്ഭുതവുമായ മറെറാരു ലക്ഷ്യത്തെ ൧
സ്വർഗ്ഗത്തിൽ കണ്ടു—ഒടുക്കത്തെ ബാധകൾ ഏഴുമുള്ള ഏഴു
ദൂതന്മാരെ തന്നെ—അവററാൽ ദൈവക്രൊധം തികഞ്ഞുവ
ന്നുവത്രെ—അഗ്നികലർന്നൊരു പളുങ്കുകടല്പൊലെ ഉള്ളതും മൃ ൨
ഗത്തൊടും തൽപ്രതിമയൊടും നാമസംഖ്യയൊടും ജെവെ
ന്നിട്ടു നില്ക്കുന്നവർ ദൈവവീണകൾ പിടിച്ചുംകൊണ്ടു
പളുങ്കുകടൽപുറത്തു നില്ക്കുന്നതും കണ്ടു—അവർ ദൈവ ൩
ദാസനായ മോശയുടെ പാട്ടും കുഞ്ഞാടിന്റെ പാട്ടും പാ
ടിക്കൊള്ളുന്നതിങ്ങിനെ—സർവ്വശക്തിയുള്ള ദൈവമാകു

കൎത്താവെ നിന്റെ ക്രിയകൾ വലുതും അത്ഭുതവുമാകുന്നവ
(സങ്കീ. ൧൧൧, ൨) - നിന്റെ വഴികൾ നീതിയും സത്യവുമുള്ളവ
൪ (രോമ. ൧൧, ൩൩) - ജാതികളുടെ രാജാവാകുന്നുള്ളോവേ - നി
ന്നെ ഭയപ്പെടാത്തവനാർ (യിറ. ൧൦, ൭) കൎത്താവേ
നിന്റെ നാമത്തെ വാഴ്ത്താത്തവനാർ - നീ ഒരുവനല്ലോ പവി
ത്രൻ - നിന്റെ നീതിന്യായങ്ങൾ വിളങ്ങി വന്നതിനാൽ സ
കല ജാതികളും വന്നു തിരുമുമ്പിൽ കുമ്പിടുകയും ചെയ്യും (സ. ൮൬, ൯)
൫ അതിൽ പിന്നെ ഞാൻ കണ്ടതാ സ്വൎഗ്ഗത്തിൽ സാക്ഷി
൬ കൂടാരമാകുന്ന ദേവാലയം തുറന്നു - ഏഴു ബാധകളുള്ള ഏഴു
ദൂതന്മാർ ശുഭ്രമായ ശണവസ്ത്രം ധരിച്ചും മാറുകളിൽ
പൊൻകച്ചകൾ കെട്ടിക്കൊണ്ടു ദേവാലയത്തിൽനിന്നു
൭ പുറപ്പെട്ടാറെ - നാലു ജീവികളിൽ ഒന്നു യുഗയുഗങ്ങളി
ൽ ജീവിക്കുന്ന ദൈവത്തിന്റെ കോപം നിറഞ്ഞുള്ള പൊ
൮ ൻകലശങ്ങൾ ഏഴും ആ ഏഴു ദൂതന്മാൎക്കു കൊടുത്തു - ദേ
വതേജസ്സും അവന്റെ ശക്തിയും ഹേതുവായിട്ടു ദേവാ
ലയം പുകകൊണ്ടു നിറഞ്ഞു - ഏഴു ദൂതരുടെ ബാധകൾ ഏ
ഴും തികവോളത്തിന്നു ആലയത്തിൽ പ്രവേശിപ്പാൻ ആരു
ക്കും കഴിഞ്ഞതും ഇല്ല -

## ൧൬. അദ്ധ്യായം

### ഏഴു ക്രോധകലശങ്ങളും.

൧ നിങ്ങൾ പോയി ക്രോധത്തിൻ കലശങ്ങൾ ഏഴും ഭൂമിയി
ൽ ഒഴിപ്പിൻ എന്നു ഒരു മഹാശബ്ദം ദേവാലയത്തി
ൽ നിന്നു ഏഴു ദൂതന്മാരോടും പറയുന്നതു ഞാൻ കേട്ടു -
൨ ഒന്നാമൻ പോയി തന്റെ കലശത്തെ ഭൂമിയിൽ
ഒഴിച്ചുകളഞ്ഞു - മൃഗത്തിന്റെ കുറിയെ ഏറ്റും കൊണ്ടു
അതിൻ പ്രതിമയെ കുമ്പിടുന്ന മനുഷ്യരിൽ വല്ലാത്ത കുരു

വ്രണം ഉണ്ടായി—രണ്ടാമത്തെ ദൂതൻ തന്റെ കലശത്തെ സമു
ദ്രത്തിങ്കൽ ഒഴിച്ചു അപ്പോൾ ചത്തുപോയ ശവത്തിന്റെ എന്നപോ
ലെ ചോരയുണ്ടായി കടലിൽ ജീവനുള്ള പ്രാണികൾ ഒക്കെയും
ചാകയും ചെയ്തു—മൂന്നാമൻ നദികളിലും നീരുറവുക ൪
ളിലും തന്റെ കലശത്തെ ഒഴിച്ചു രക്തം ഉണ്ടായി—
അപ്പോൾ ഞാൻ വെള്ളങ്ങളുടെ ദൂതൻ പറഞ്ഞുകേട്ടു ൫
തിരുമേനി—പവിത്രനായി ഇരിക്കുന്നവനും ഉണ്ടായിരുന്നവനും ഉ
ള്ളവനേ ഇപ്രകാരം ന്യായം വിധിക്കയാൽ നീ നീതിമാ
ൻ ആകുന്നു—വിശുദ്ധന്മാരുടെയും പ്രവാചകന്മാരുടെയും രക്ത
ത്തെ അവർ ചിന്തിച്ചതുകൊണ്ടല്ലോ നീ അവർക്കു രക്തം
കുടിപ്പാൻ കൊടുത്തു—അതിന്ന് അവർ പാത്രം അ
ത്രെ—എന്നാറെ ബലിപീഠവും അതെ സർവ്വശക്തനാകു ൭
ന്ന ദൈവമായ കർത്താവേ നിന്റെ ന്യായവിധികൾ സത്യവും
നീതിയുള്ളവ എന്ന പറയുന്നതു ഞാൻ കേട്ടു—
നാലാം ദൂതൻ തന്റെ കലശത്തെ സൂര്യനിൽ ഒഴിച്ചു— ൮
അതിന്നു മനുഷ്യരെ തീകൊണ്ടു ചുടുവാൻ അനുവാദം ഉണ്ടാ
യി—മനുഷ്യരും അത്യുഷ്ണത്താൽ വെന്തു ഈ ബാധകളിൽ ൯
അധികാരമുള്ള ദൈവത്തിന്റെ നാമത്തെ ദുഷിച്ചതല്ലാതെ
അവന്നു സ്തുതി കൊടുപ്പാൻ മനന്തിരിഞ്ഞിട്ടില്ല—അഞ്ചാം ൧൦
ദൂതൻ തന്റെ കലശത്തെ മൃഗത്തിന്റെ സിംഹാസനത്തി
ന്മേൽ ഒഴിച്ചു—അതിന്റെ രാജ്യം ഇരുണ്ടുപോയി ദുഃ
ഖം കൊണ്ടു അവർ തങ്ങളുടെ നാവുകളെ കടിച്ചും കൊണ്ടു—വേ ൧൧
ദനകളെയും വ്രണങ്ങളെയും ചൊല്ലി സ്വർഗ്ഗത്തിലെ ദൈവ
ത്തെ ദുഷിച്ചതല്ലാതെ സ്വക്രിയകളെ വിട്ടു മനന്തി
രിഞ്ഞിട്ടില്ല—
ആറാം ദൂതൻ തന്റെ കലശത്തെ യൂഫ്രാത്തേസ് എന്ന മഹാ ൧൨

ന്റിമെൽ ഒഴിച്ചു- സൂൎയ്യൊദയത്തിൽ നിന്നുവരുന്നരാ
ജാക്കന്മാൎക്കവഴി ഒരുങ്ങുകത്തക്കവണ്ണം അതിന്റെ വെ
൧൩ ള്ളം വറ്റിപ്പൊകയും ചെയ്തു— സൎപ്പത്തിൻ വായിലും മൃഗത്തി
ൻ വായിലും കള്ളപ്രവാചകന്റെ വായിലും നിന്നു തവ
ളകൾ എന്നപൊലെ അശുദ്ധാത്മാക്കൾ മൂന്നും പുറപ്പെട്ടുക
൧൪ ണ്ടു— സമസ്തപ്രപഞ്ചത്തിലും ഉള്ള രാജാക്കന്മാരെ സൎവ്വ
ശക്തനായ ദൈവത്തിന്റെ മഹാദിവസത്തിലെ യുദ്ധത്തി
ന്നായിട്ടു കൂട്ടിചെൎപ്പാൻ അതിശയങ്ങളെ ചെയ്തുംകൊണ്ടു അ
വരുടെ അടുക്കൽ പുറപ്പെടുന്ന ഭൂതാത്മാക്കൾ ഇവ ആകുന്ന
൧൫ ത്— ഇതാ ഞാൻ കള്ളനെ പൊലെ വരുന്നു- തന്റെ
ലജ്ജയെ കാണാതെ നഗ്നനായി നടക്കാതെ ഉടുപ്പുകളെ
൧൬ സൂക്ഷിച്ചും ജാഗരിച്ചും കൊള്ളുന്നവൻ ധന്യൻ— ആയ
വരെ അവൻ കൂട്ടിചെൎത്തു എബ്രായത്തിൽ ഹൎമ്മഗെദൊ
ൻ എന്ന ചൊല്ലുള്ള സ്ഥലത്തിൽ തന്നെ-
൧൭ ഏഴാം ദൂതൻ തന്റെ കലശത്തെ ആകാശത്തിൽ ഒഴി
ച്ചതിനെ ചെയ്തതിൻ പിന്നെ ഒരു മഹാശബ്ദം സ്വൎഗ്ഗാലയത്തി
൧൮ ൽ നിന്നും സിംഹാസനത്തിൽ നിന്നു വന്നു— മിന്നലുക
ളും ഇടികളും മുഴക്കങ്ങളും സംഭവിച്ചു ഭൂമിയിൽ മനുഷ്യ
ർ ഉള്ളനാൾ മുതൽ ഉണ്ടായിട്ടില്ലാത്ത വലിപ്പത്തിൽ മഹാ
൧൯ ഭൂകമ്പം ഉണ്ടാകയും ചെയ്തു— മഹാനഗരം മൂന്നംശമായി
പിരിഞ്ഞു ജാതികളുടെ പട്ടണങ്ങളും വീണു- ദൈവ
കൊപത്തിന്റെ ക്രൊധമദ്യമുള്ള പാത്രം അവൾക്കു കൊടുക്കെ
ണ്ടതിന്നു മഹാബാബെലിന്റെ ഓൎമ്മ ദൈവത്തി
൨൦ ന്മുമ്പിൽ വരികയും ചെയ്തു— സകല ദ്വീപുകളും മണ്ടിപ്പൊയി
൨൧ മലകൾ കാണാതെ ആയും ഉള്ളു— താലന്തൊളം ഭാരത്തിൽ
വലിയ കല്മഴ വാനത്തിൽ നിന്നു മനുഷ്യരുടെ മെൽ

ഗ്ഗുന്നു— മനുഷ്യരും കന്മഴയുടെ ബാധ ഏറ്റം വലുതാകകൊ
ണ്ടു ആ ബാധ നിമിത്തം ദൈവത്തെ ദുഷിക്കയും ചെയ്തു—

## ൧൭. അദ്ധ്യായം

ബാബെൽ എന്നവളെയും ആ മൃഗത്തെയും കുറിച്ചു
വൎണ്ണിച്ചതു—

എഴു കലശങ്ങളുള്ള ദൂതന്മാർ എഴുവരിലും ഒരുവൻ വന്നു എ ൧
ന്നൊടു ഉരിയാടി— വാ പെരിയ വെള്ളങ്ങളുടെ മീതെ ഇരിക്കു
ന്ന മഹാവെശ്യയുടെ ന്യായവിധിയെ ഞാൻ നിണക്കു കാ
ണിക്കും— യാതൊരുത്തിയൊടു ഭൂമിയിലെ രാജാക്കന്മാർ ൨
പുലയാടിയതും യാതൊരുത്തിയുടെ പുലയാട്ടിന്റെ മദ്യ
ത്താൽ ഭൂവാസികൾ മത്തരായ്ചമഞ്ഞതും ആയവളെ ത
ന്നെ— എന്നു പറഞ്ഞു ആത്മാവിൽ എന്നെ മരുഭൂമിയി ൩
ലെക്കു കൊണ്ടുപൊയി— എഴു തലയും പത്തു കൊമ്പും
ഉള്ളതും ദൂഷണനാമങ്ങൾ നിറഞ്ഞതുമായി ചുവപ്പുനിറ
മുള്ള മൃഗത്തിന്മെൽ ഒരു സ്ത്രീ ഇരിക്കുന്നതു കണ്ടു— സ്ത്രീ ൪
ധൂമ്രവൎണ്ണവും ചുവപ്പുനിറവും ഉള്ളവ ധരിച്ചും പൊന്നു ര
ത്നം മുത്തുകളും അണിഞ്ഞും വെറുപ്പുകളാലും തന്റെ പുല
യാട്ടിന്റെ അശുദ്ധികളാലും നിറഞ്ഞുള്ള പൊൻപാത്രം കയ്യി
ൽ പിടിച്ചും കൊണ്ടിരിക്കുന്നു— മൎമ്മം— വെശ്യമാൎക്കും ഭൂമിയു ൫
ടെ വെറുപ്പുകൾക്കും മാതാവായ മഹാബാബെൽ എന്ന നാ
മം അവളുടെ നെറ്റിമെൽ എഴുതീട്ടും ഉണ്ടു— വിശുദ്ധരു ൬
ടെ രക്തം കൊണ്ടും യെശുസാക്ഷികളുടെ രക്തം കൊണ്ടും
സ്ത്രീ മത്തയായതും കണ്ടു— അവളെ കണ്ടിട്ടു മഹാശ്ചൎയ്യത്താ
ൽ അതിശയിക്കയും ചെയ്തു—
പിന്നെ ദൂതൻ എന്നൊടു പറഞ്ഞു നീ അതിശയിച്ചതു എന്തു ൭
ഈ സ്ത്രീയുടെയും അവളെ ചുമക്കുന്ന എഴു തലയും പത്തു കൊമ്പും

പറയും — അയ്യൊ അയ്യൊ മഹാനഗരം നെരിയതും ധൂമ്രവ ൧൬
ൎണ്ണവും ചെങ്കനിറവും ഉടുത്തും പൊൻരത്നമുത്തുകൾ അണി
ഞ്ഞും ഉള്ളവളെ ഇത്ര സമ്പത്തെല്ലാം ഒരു നാഴികക്കിൽ
പാഴായി പൊയല്ലൊ — എല്ലാ മാലുമിയും ഒരൊരൊ സ്ഥല ൧൭
ങ്ങളെക്ക് ഓടുന്നവനും കപ്പല്ക്കാരും കടലിൽ ക്രിയ ചെയ്യു
ന്നവരും ഒക്കവെ അവളുടെ ദഹനത്തിൻ പുകയെ കണ്ടു-
-ദൂരവെ നിന്നു ഈ മഹാനഗരത്തൊടു ഒത്തവൾ ആരുള്ളു എന്നു നില ൧൮
ച്ചു പറഞ്ഞു — തലകളിന്മേൽ പൂഴി വാരിയിട്ടും കരഞ്ഞും ഖെദി ൧൯
ച്ചും മുറയിട്ടും പറഞ്ഞു — അയ്യൊ അയ്യൊ തന്റെ നിക്ഷെ-
പങ്ങളാൽ കടലിൽ പടക്കുകൾ ഉള്ളവർ എല്ലാം സമ്പത്ത
പെട്ടിരുന്ന മഹാനഗരം ഒരു നാഴികക്കിൽ പാഴായി പൊയ
ല്ലൊ — സ്വൎഗ്ഗവും ശുദ്ധന്മാരെ അപ്പൊസ്തലരും പ്രവാചകരുമാ ൨൦
യുള്ളൊരെ ദൈവം അവളിൽ നിങ്ങളുടെ വ്യവഹാരത്തെ
ന്യായം തീൎത്തതുകൊണ്ടു അവളെ ചൊല്ലി ആനന്ദിക്ക.

പിന്നെ ഒരു ശക്തനായൊരു ദൂതൻ തിരികല്ലൊളം വലുതാ ൨൧
യ കല്ലിനെ എടുത്തു സമുദ്രത്തിൽ എറിഞ്ഞു പറഞ്ഞു — ഈ
പ്രകാരം ആഞ്ഞു തള്ളിക്കൂ ബാബെൽ എന്ന മഹാനഗരം എറി
ഞ്ഞു പൊകും ഇനി കാണ്മാറാകയും ഇല്ല — വൈണികർ ൨൨
വാദ്യക്കാർ കുഴലൂത്തികൾ കാഹളക്കാർ ഇവരുടെ നാദം നി
ന്നിൽ ഇനി കെൾക്കപ്പെടുകയും ഇല്ല — ഒരൊ ശില്പത്തൊ
ടു തൊഴിലുള്ള ശില്പി ഇനി നിന്നിൽ കണ്ടെത്തപ്പെടുകയും ഇ
ല്ല — തിരികല്ലിന്റെ ശബ്ദം ഇനി നിന്നിൽ കെൾക്കപ്പെടുക
യും ഇല്ല — വിളക്കിന്റെ വെളിച്ചം ഇനി നിന്നിൽ മിന്നുക ൨൩
യും ഇല്ല — (യിറ. ൨൫, ൧൦) മണവാളന്റെയും കാന്തയുടെ
യും ശബ്ദം ഇനി നിന്നിൽ കെൾക്കുകയും ഇല്ല — നിന്റെ ഒടിയാൽ സ
കല ജാതികളും വശീകരിക്കപ്പെടുകകൊണ്ടു നിന്റെ

വ്യാപാരികൾ ഭൂമിയിലെ മഹത്തുക്കളായിരുന്നു സത്യം—
-പ്രവാചകർ ശുദ്ധന്മാർ മുതലായി ഭൂമിയിൽ അറുക്കപ്പെട്ടവ
രുടെ ചോരകളും അവളിൽ അത്രെ കാണപ്പെട്ടത—

൧൯. അദ്ധ്യായം.

ബാബെൽ വിനാശത്തെ സ്വർഗ്ഗത്തിൽ കൊണ്ടാടിയത— ൧൧
ദൈവ പുത്രൻ ജയം കൊണ്ടു ൧൭ ഇരണ്ടു മൃഗങ്ങളെ ഉടച്ചു ജയി
ഗ്രഹിക്കുന്നത—

൧ അവററിന്റെ ശേഷം ഞാൻ സ്വർഗ്ഗത്തിൽ ഏറിയ കൂട്ടത്തി
ന്റെ മഹാശബ്ദം പോലെ പറഞ്ഞു കേട്ടിത— ഹല്ലെലുയാ ര
ക്ഷയും തേജസ്സും ശക്തിയും നമ്മുടെ കൎത്താവാകുന്ന ദൈവ
൨ ത്തിന്നത്രെ— തൻപുലയാട്ടു കൊണ്ടു ഭൂമിയെ കെടുത്ത മ
ഹാവേശ്യക്ക അവൻ ശിക്ഷ വിധിച്ചു സ്വദാസന്മാരുടെ രക്ത
ത്തെ അവളുടെ കൈക്കിൽനിന്നു ചോദിച്ചു പ്രതിക്രിയ ചെ
യ്കകൊണ്ടു അവന്റെ ന്യായവിധികൾ സത്യവും നീതിയുമുള്ള
൩ വ ആകുന്നു— പിന്നെയും അവർ പറഞ്ഞു ഹല്ലെലുയാ— അവളു
൪ ടെ പുകയും യുഗാദിയുഗങ്ങളിലും പൊങ്ങുന്നു (യശ. ൩൪, ൧൦—) ഇരു
പത്തുനാലു മൂപ്പന്മാരും നാലു ജീവികളും വീണു ആമെൻ ഹല്ലെ
ലുയാ എന്നു സിംഹാസനസ്ഥനായ ദൈവത്തിന്നു കുമ്പിടു
൫ കും ചെയ്തു— സിംഹാസനത്തിൽനിന്നു ഒരു ശബ്ദം പുറപ്പെട്ടു
പറഞ്ഞിത നമ്മുടെ ദൈവത്തെ പുകഴ്ത്തുവിൻ അവന്റെ സ
കല ദാസരും (സങ്കീ. ൧൩൫, ൧) അവനെ ഭയപ്പെടുന്നവ
൬ രും വലിയവരുമായുള്ളോരെ (സങ്കീ ൧൧൫, ൧൩—) എന്നാ
റെ ഏറിയ കൂട്ടത്തിന്റെ ശബ്ദവും പല പെരുവെള്ളങ്ങളുടെ
ശബ്ദവും കനത്ത ഇടികളുടെ മുഴക്കവും പോലെ ഞാൻ കേട്ടു
പറയുന്നിത— ഹല്ലെലുയാ— സൎവ്വശക്തനായ ദൈവമായ കൎത്താവ
൭ വാണു കൊണ്ടു സത്യം— നാം സന്തോഷിച്ചു ഉല്ലസിച്ചു അവന്ന

തെജസ്സു കൊടുപ്പൂതാക കുഞ്ഞാടിന്റെ കല്യാണം വന്നുവ
ല്ലൊ അവന്റെ ഭാൎയ്യ തന്നെത്താൻ ഒരുക്കി- അവൾക്കു ശു
ദ്ധവും ശുഭ്രവുമായ നെരിയശീലയുടുപ്പാൻ വരം ലഭിക്കുകയും ചെ
യ്തു എന്നല്ലൊ- നെരിയശീലയൊ വിശുദ്ധന്മാരുടെ നീ
തികൾ ആകുന്നു- പിന്നെ ദൂതൻ എന്നൊടു പറയുന്നു- കുഞ്ഞാ
ടിൻ കല്യാണത്തിലെ അത്താഴത്തിന്നായി ക്ഷണിക്കപ്പെ
ട്ടവർ ധന്യർ എന്ന എഴുതുക- ഇവ ദൈവത്തിന്റെ സത്യ
വചനങ്ങൾ ആകുന്നു എന്നും പറഞ്ഞു- ഞാൻ അവനെ കുമ്പിടെ ൧൦
ണ്ടതിന്നു അവന്റെ കാല്ക്കൽ വീണു- അരുതു നീ നൊ
ക്കിക്കൊൾ ഞാൻ നിന്നെയും യെശുസാക്ഷ്യത്തെ പിടിച്ചുള്ള
നിന്റെ സഹൊദരന്മാരെയും കൂട്ടുദാസനാകുന്നു- ദൈവത്തെ
കുമ്പിടുക- യെശുസാക്ഷ്യമല്ലൊ പ്രവാചകത്തിന്റെ ആത്മാവു
തന്നെ എന്ന് അവൻ എന്നൊടു പറയുന്നു-

സ്വൎഗ്ഗം തുറന്നതും ഇതാ വെള്ളക്കുതിര ഉണ്ടെന്നതും ൧൧
ഞാൻ കണ്ടു- അതിന്മെൽ ഇരിക്കുന്നവൻ വിശ്വസ്തനും സത്യ
വാനും എന്ന പെർ വിളിക്കപ്പെടുന്നവൻ- നീതിയിൽ ന്യാ ൧൨
യം വിധിച്ചു പൊരുതുന്നവനും തന്നെ- അവന്റെ കണ്ണുകൾ അഗ്നി
ജ്വാലെക്ക് ഒത്തവ- തലമെൽ അനെകം കിരീടങ്ങളും
ഉണ്ടു- അവൻ ഒഴികെ ആരും അറിയാത്തൊരു നാമം എഴു
തീട്ടും ഉണ്ടു- ചൊരയിൽ മുക്കിയുള്ള ഉടുപ്പു ധരിച്ചിരിക്കുന്നു- അ ൧൩
വന്റെ പെർ ദെവവചനം എന്നു തന്നെ- സ്വൎഗ്ഗത്തിലെ ൧൪
സൈന്യങ്ങൾ വെള്ളക്കുതിരകളിൽ കയറി ശുദ്ധമുള്ള നെരിയ
വെള്ളശ്ശീല ഉടുത്തുകൊണ്ട് അവനെ പിഞ്ചെല്ലുന്നു- ജാതികളെ വെ ൧൫
ട്ടുവാൻ കൂൎത്ത വാൾ അവന്റെ വായിൽനിന്നു പുറപ്പെ
ടുന്നു- അവൻ ഇരിമ്പുകൊൽ കൊണ്ടു അവരെ മെയ്ക്കും- സൎവ്വ
ശക്തിയുള്ള ദൈവകൊപത്തിൻ ക്രൊധമദ്യത്തിന്റെ ചക്കി

൰൬ നെന്നവൻമെതിക്കുന്നു-(൧൬)-രാജാധിരാജാവും കാ
ർത്താധികർത്താവും എന്നൊരു നാമം അവന്റുടുപ്പിന്മേൽ തുട
മേൽ തന്നെ എഴുതീട്ടും ഉണ്ടു--
൰൭ ഒരു ദൂതൻ സൂൎയ്യനിൽ നില്ക്കുന്നതു കണ്ടു അവൻ നടുവാന
ത്തൂടെ പറക്കുന്ന സകല പക്ഷികളോടും മഹാശബ്ദത്തോടെ ക്രൂ
ക്കിപറഞ്ഞു- മഹാദൈവത്തിന്റെ അത്താഴത്തിനായി
൰൮ വന്നുകൂടുവിൻ (യെഹെ. ൩൯. ൧൭)-രാജാക്കളുടെ മാംസവും സ
ഹസ്രാധിപമാംസവും വീരമാംസവും കുതിരമാംസവും കുതി
രപ്പുറത്തുള്ളവരുടെ മാംസവും സ്വതന്ത്രർ ദാസരും ചെറി
യവർ വലിയവരും എല്ലാവരുടെ മാംസങ്ങളും തിന്മാൻ എ
൰൯ ന്നതത്രെ--- കുതിരപ്പുറത്തിരിക്കുന്നവനോടും അവന്റെ
സൈന്യത്തോടും യുദ്ധം ചെയ്വാൻ മൃഗവും ഭൂമിയിലെ രാ
ജാക്കന്മാരും അവരുടെ സൈന്യങ്ങളും ഒന്നിച്ചുകൂടി നില്ക്കുന്നതും
൨൰ ഞാൻ കണ്ടു- മൃഗവും അതിന്മുമ്പാകെ അതിശയങ്ങളെ ചെയ്തു
മൃഗത്തിന്റെ കുറിയെ ഏറ്റവരെയും തൽപ്രതിമയെ കുമ്പി
ട്ടവരെയും അവറ്റാൽ ഭ്രമിപ്പിച്ച കള്ളപ്രവാചകനും കൂടെ
പിടിക്കപ്പെട്ടു- ഗന്ധകത്തിൽ കത്തുന്ന തീപ്പൊയ്കയിൽ ഇ
൨൧ രുവരും ജീവനോടെ തള്ളപ്പെട്ടു- ശേഷിച്ചവർ കുതിരപ്പു
റത്തിരിക്കുന്നവന്റെ വായിൽനിന്നു പുറപ്പെടുന്ന വാൾകൊണ്ടു
കൊല്ലപ്പെട്ടു- അവരുടെ മാംസങ്ങളാൽ സകല പക്ഷിക
ൾക്കും തൃപ്തിവന്നു-

## ൨൰. അദ്ധ്യായം

സാത്താനെ പൂട്ടിക്കയാൽ (൧) ആയിരത്താണ്ടെ വാഴ്ചയെ
പറയുന്നതു- (൭) അന്ത്യയുദ്ധവും ന്യായവിധിയും.

൧ പിന്നെ അഗാധത്തിന്റെ താക്കോലും വലിയ ചങ്ങലയും
കയ്യിൽ പിടിച്ചിരിക്കുന്ന ദൂതൻ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങു

ച്ചങ്ങലയും ഉണ്ടു — പിശാചും സാത്താനും എന്നുള്ള പഴയ പാമ്പാകു ൨
ന്ന സർപ്പത്തെ അവൻ പിടിച്ചു ആയിരത്താണ്ടുവരെ കെട്ടീട്ടു
— അവനെ അഗാധത്തിൽ തള്ളി അടെച്ചു പൂട്ടി വെച്ചു ആയിരത്താ ൩
ണ്ടും തികവോളം ജാതികളെ ഇനി ഭ്രമിപ്പിക്കാതെ ഇരിപ്പാൻ
അവന്മേൽ മുദ്രയിട്ടതും ചെയ്തു — അതിൽ പിന്നെ അവനെ
അല്പകാലത്തേക്കു കെട്ടഴിച്ചു വിടേണ്ടതു —
ഞാൻ ന്യായാസനങ്ങളെ കണ്ടു (ദാനി. ൭) അവറ്റിൽ ഇരു ൪
ന്നവൎക്കു ന്യായം വിധിപ്പാൻ അധികാരം ലഭിച്ചുവല്ലൊ —
യേശുസാക്ഷ്യവും ദൈവവചനവും നിമിത്തം മഴുവാൽ ശിരഛേ
ദം വന്നവരുടെ ദേഹികളെയും മൃഗത്തെയും അതിൻ പ്രതിമ
യെയും കുമ്പിടാതെയും നെറ്റിമേലും കൈമേലും അതി
ന്റെ മുദ്രയെ കൈക്കൊള്ളാത്തവരും ഉള്ള ദേഹികളെ
യും കണ്ടു — അവർ ജീവിച്ചു ക്രിസ്തനോടു കൂടി ആയിരത്താണ്ടും
വാണു — ശേഷം മരിച്ചവരോ ൧൦൦൦ ആണ്ടും തികവോളം ജീവി ൫
ച്ചതും ഇല്ല — ഇതു ഒന്നാം പുനരുത്ഥാനം — ഒന്നാം പു ൬
നരുത്ഥാനത്തിൽ അംശമുള്ളവൻ ധന്യനും വിശുദ്ധനും തന്നെ —
ഇവരുടെ മേൽ രണ്ടാം മരണത്തിന്നു അധികാരമില്ല ദൈവ
ത്തിന്നും ക്രിസ്തന്നും പുരോഹിതരായിട്ടും അവനോടു കൂടെ ആ
യിരത്താണ്ടും വാഴുകയും ചെയ്യും — ആയിരത്താണ്ടും കഴിഞ്ഞാ ൭
ൽ പിന്നെ സാത്താൻ തന്റെ തടവിൽ നിന്നു അഴിച്ചുവിടപ്പെ
ട്ടു — ഭൂമിയുടെ നാലു കോണുകളിലും ഉള്ള ജാതികളായ ഗോ ൮
ഗ് മാഗോഗ് എന്നവരെ കടൽമണലോളം സംഖ്യയിൽ യു
ദ്ധത്തിന്നായി കൂട്ടിച്ചേർപ്പാൻ ഉള്ളതിന്നു അവരെ ഭ്രമിപ്പിപ്പാ
ൻ പുറപ്പെടും — അവരും ഭൂമിയുടെ പരപ്പിൽ കയറി വന്നു ൯
വിശുദ്ധരുടെ പാളയത്തെയും സ്നേഹിക്കപ്പെട്ട നഗരത്തെ
യും വളഞ്ഞുകൊണ്ടാറെ — ദൈവത്തിൽ നിന്നു വാനിൽ

വിശുദ്ധ യരുശലെം നഗരത്തെ എനിക്കു കാണിച്ചു — അവൾക്കു
൧൧ ദൈവത്തിൻ തേജസ്സുണ്ടു — അവളുടെ ജ്യോതിസ്സ് വിലയേറി
യ രത്നത്തിന്നു ഒത്തതു സ്ഫടികസ്വഛ്ശതയുള്ള വജ്രക്കല്ലു പോ
൧൨ ലെ — ഉയൎന്ന വന്മതിലും അതിന്നു പന്ത്രണ്ടു ഗോപുരങ്ങളും ഗോ
പുരങ്ങളിൽ ൧൨ ദൂതന്മാരും ഇസ്രയേൽ പുത്രരു
ടെ ഗോത്രങ്ങൾ പന്ത്രണ്ടിന്നും ഉള്ള നാമങ്ങൾ കൊത്തിവെച്ചും
൧൩ ഉണ്ടു (യഹെ. ൪൮, ൩൧) — കിഴക്കു ൩ ഗോപുരം വടക്കു ൩ ഗോപു
൧൪ രം തെക്കു ൩ ഗോപുരം പടിഞ്ഞാറു ൩ ഗോപുരം — പട്ടണത്തി
ന്റെ മതിലിന്നു ൧൨ അടിസ്ഥാനങ്ങളും അവറ്റിൽ കുഞ്ഞാ
൧൫ ടിന്റെ ൧൨ അപോസ്തലന്മാരുടെ പേരുകളും ഉണ്ടു — എന്നോ
ടു ഉരിയാടുന്നവൻ പട്ടണത്തെയും അതിൻ ഗോപുരങ്ങളെയും
മതിലിനെയും അളക്കേണ്ടതിന്നു പൊന്നുകൊണ്ടുള്ള ഓരളക്കോ
൧൬ ലുണ്ടു — പട്ടണം സമചതുരമായി കിടക്കുന്നു — നീളം ഉള്ളതി
നോളം വീതിയും ഉണ്ടു — കോൽകൊണ്ടു അവൻ പട്ടണത്തെ അള
൧൭ ന്നു പന്തീരായിരം സ്താദ്യ തന്നെ — അതിന്റെ നീളവും വീതിയും ഉയരവും
സമം തന്നെ — അതിന്റെ മതിൽ അളന്നതു ദൂതന്റെ അളവായ മനു
൧൮ ഷ്യക്കണക്കിൽ നൂറ്റനാല്പത്തനാലു മുളം തന്നെ — മതിലി
ന്റെ പണി സൂൎയ്യകാന്തക്കല്ലത്രെ — പട്ടണം സ്വഛ്ശകണ്ണാടിക്കൊത്ത ശുദ്ധ
൧൯ പൊന്നത്രെ — നഗരമതിലിന്റെ അടിസ്ഥാനങ്ങൾ സകല രത്നം കൊ
ണ്ടും അലങ്കരിച്ചവ — ഒന്നാം അടിസ്ഥാനം വജ്രം, രണ്ടാമത് നീ
൨൦ ലക്കൽ മൂന്നാമത് മാണിക്യം നാലാമത് മരതകം — അഞ്ചാമ
ത് നഖവൎണ്ണി ആറാമത് ചുവപ്പുകല്ല് ഏഴാമത് ഗോമേദകം എ
ട്ടാമത് ബെരുല്ല് ഒമ്പതാമത് പുഷ്യരാഗം പത്താമത് വൈഡൂ
൨൧ ൎയ്യം ൧൧ ആമത് പത്മരാഗം ൧൨ ആമത് സുഗന്ധിക്കല്ല് — പന്ത്ര
ണ്ടു ഗോപുരങ്ങളോ ൧൨ മുത്തുകളത്രെ — ഓരോ ഗോപുരം
ഒരു മുത്തുകൊണ്ടുള്ളതു — നഗരവീഥി തെളിവേറിയ കണ്ണാടി

തുല്യമാകുന്നതുപൊലെ തന്നെ — ദെവാലയം ഒന്നും ഞാൻ അ-
തിൽ കണ്ടിട്ടില്ല — കാരണം സൎവ്വശക്തനായ ദൈവമായ കൎത്താവും
കുഞ്ഞാടും തന്നെ അതിന്റെ ദെവാലയമാകുന്നു — സൂൎയ്യചന്ദ്രന്മാർ ആ-
നഗരത്തിൽ പ്രകാശിപ്പാൻ പട്ടണത്തിന്നു അവർ ആവശ്യമുള്ളവരു-
ല്ല ദെവതെജസ്സല്ലൊ അതിന്നു വെളിച്ചം ഉണ്ടാക്കി അതി-
ന്റെ വിളക്ക കുഞ്ഞാടും തന്നെ (യശ. ൬൦, ൧൯.) രക്ഷിക്കപ്പെട്ട ജാതികൾ അ-
തിന്റെ വെളിച്ചത്തിൽ നടക്കും (യശ. ൬൦, ൩.) ഭൂമിയുടെ രാജാ-
ക്കന്മാർ അതിലെക്ക തങ്ങളുടെ തെജസ്സിനെയും മാനത്തെ കൊണ്ടു
വരും — പകല്ലായതുകൊണ്ട രാത്രി അവിടെ ഇല്ലല്ലൊ ഗൊപുരങ്ങൾ ഒരി-
ക്കലും അടെക്കപ്പെടുകയില്ല — ജാതികളുടെ തെജസ്സും ബഹുമാനവും അതി-
ലെക്ക കൊണ്ടുവരും (യശ. ൬൦, ൫.) — കുഞ്ഞാടിന്റെ ജീ-
വപുസ്തകത്തിൽ എഴുതപ്പെട്ടവരല്ലാതെ അശുദ്ധമായതും
വെറുപ്പുതാൻ ഭൊഷ്കുതാൻ ചെയ്യുന്നതും ഒന്നും അതിൽ കടക്ക-
ക്കും ഇല്ല —

ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ നി-
ന്നു പുറപ്പെടുന്ന പളുങ്കുപൊലെ ശുദ്ധമായ ജീവന-
ദിയെയും എനിക്ക കാണിച്ചു — അതിന്റെ വീഥിയുടെ ന-
ടുവിലും നദിയുടെ ഇക്കരെയും അക്കരെയും ജീവവൃക്ഷം തന്നെ —
പന്ത്രണ്ടു ഫലങ്ങൾ കായ്ച്ചു മാസന്തൊറും അതാത ഫ-
ലത്തെ കൊടുക്കുന്നു (ഹെസെ. ൪൭, ൧൨.) മരത്തിന്റെ ഇലകൾ ജാ-
തികളുടെ ചികിത്സെക്കായി (ഉല്പ. ൩.) — സംഹാരശാപം ഇനി ഒട്ടും ഉ-
ണ്ടാകയില്ല ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാ-
സനം അതിൽ ഇരിക്കും — അവന്റെ ദാസന്മാർ അവനെ ഉ-
പാസിക്കയും — അവന്റെ മുഖത്തെ കാണുകയും ചെയ്യും — അ-
വന്റെ നാമം അവരുടെ നെറ്റികളിൽ തന്നെ — അവിടെ
രാത്രി ഉണ്ടാകയില്ല — ദൈവമായ കൎത്താവ് അവരുടെ മെൽ പ്ര-

പ്രകാശിക്കുന്നതുകൊണ്ടു ഇനി വിളക്കിന്നും വെയിലിന്നും ആവശ്യവും
ഇല്ല — അവർ യുഗാദിയുഗങ്ങളിലും വാഴുകയും ചെയ്യും —

## ൨൨. അദ്ധ്യായം

ദർശനത്തിന്റെ പരമാർത്ഥത്വം അടുത്തതാം (൬-൧൯)
ആം (൬-൨൧) ദർശനക്കാരനും ഉറപ്പിച്ചു കൊടുക്കുന്നതു —

൬ പിന്നെ ദൂതൻ എന്നോടു പറഞ്ഞു — ഈ വചനങ്ങൾ സത്യവും
വിശ്വാസ്യങ്ങളും ഉള്ളവ — പ്രവാചകന്മാരുടെ ആത്മാക്കളുടെ ദൈവമാ
യ കർത്താവ് വേഗത്തിൽ സംഭവിക്കേണ്ടുന്നവ തന്റെ ദാസന്മാർക്കു
൭ കാണിപ്പാൻ സ്വദൂതനെ അയച്ചിരിക്കുന്നു — കണ്ടാലും ഞാ
ൻ വേഗം വരുന്നു — ഈ പുസ്തകത്തിലെ പ്രവചനവാക്കുകളെ
൮ പ്രമാണിക്കുന്നവൻ ധന്യൻ — ഇവ കേട്ടും കണ്ടും ഉള്ള യോഹ
ന്നാൻ ആകുന്ന ഞാൻ — കേട്ടു കണ്ടപ്പോൾ ഇവ കാണിച്ചു
൯ തന്ന ദൂതന്റെ കാല്ക്കൽ കുമ്പിടുവാൻ വീണു — അവനോ
എന്നോടു പറയുന്നു — അരുതു ഞാൻ നിന്നോടും നിന്റെ
സഹോദരരായ പ്രവാചകന്മാരോടും ഈ പുസ്തകത്തി
ലെ വാക്കുകളെ കാത്തുകൊള്ളുന്നവരോടും കൂടെ ദാസനത്രെ.
൧൦ ദൈവത്തെ കുമ്പിടുക (ഉപ. ൧൯, ൧൦) — പിന്നെ എന്നോടു പറ
ഞ്ഞിതു — ഈ പുസ്തകത്തിലെ പ്രവചനവാക്കുകളെ മുദ്രയിടുക
൧൧ അരുത് സമയം സമീപം തന്നെ — അനീതി ചെയ്യുന്നവൻ ഇ
നിയും അനീതി ചെയ്ക — അഴുക്കുള്ളവൻ ഇനിയും അഴുക്കാക —
നീതിമാൻ ഇനിയും നീതിമാനായി നടക്ക — വിശുദ്ധനും ഇനിയും
തന്നെ വിശുദ്ധീകരിക്കപ്പെടുക (ദാനി. ൧൨, ൧൦).
൧൨ കണ്ടാലും ഞാൻ വേഗം വരുന്നു — അവനവന്റെ ക്രിയെക്കു
തക്ക പ്രകാരം കൊടുപ്പതിന്നു എന്റെ കൂലിയും എന്നോടു കൂടെ
൧൩ (യശ. ൪൦, ൧൦) — ഞാൻ അകാരവും ഓകാരവും ആദിയും അ
൧൪ ന്തവും ഒന്നാമനും ഒടുക്കത്തവനും തന്നെ — അവന്റെ കല്പനക

